# കേരളത്തിലെ രണ്ടു യതിവര്യന്മാർ





KERALATHILE RANTU YATHIVARYANMAR (A Study)

By T. R. G. Kurup

First Published October 1981

Printed at I. S. Press, Ernakulam

Price Rs 15/-



---

ചട്ടമ്പിസ്വാമികളുടെ ലഘു ജീവചരിത്രം

പ്രാചീനമലയാളം

വേദാധികാരനിരൂപണം

ജീവകാരുണ്യനിരൂപണം

അദ്വൈതചിന്താപദ്ധതി

എന്നീ കൃതികളുടെ സമാഹാരം

ശ്രീനാരായണഗുരുവിന്റെ

ലഘു ജീവചരിത്രം

കൃതികളുടെ ഒരു നഖരേഖ

ഗുരുശിഷ്യബന്ധത്തെപ്പററി അനിഷേധ്യങ്ങളായ

തെളിവുകൾ

# അവതാരിക

പത്തൊമ്പതാം നൂററാണ്ടിന്റെ അന്ത്യമന കാലഘട്ടം മുതൽ ഇരുപതാം നൂററാണ്ടിന്റെ അരുണോദയവേളവരെ കേരളത്തിൽ ജ്വലിച്ചുനിന്നിരുന്ന രണ്ടാദ്ധ്യാത്മിക ജ്യോതിസ്സുകളായിരുന്ന ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളും ശ്രീ നാരായണഗുരുസ്വാമികളും. ഈ മഹാത്മാക്കളുടെ സംഭാവനകളെപ്പററി ഒററതിരിച്ചുള്ള പല പഠനങ്ങളും ഇതിനകം വെളിച്ചം കാണുകയുണ്ടായിട്ടുണ്ട്. പക്ഷേ, ഒരു ഞെട്ടിൽ വിടർന്ന പൂക്കളെപ്പോലെ ശോഭിച്ചിരുന്ന ഇരുവരുടേയും സിദ്ധികളെപ്പററി ഒന്നിച്ചൊരു പഠനം ഇതുവരെയുണ്ടായിട്ടില്ല. ആ കുറവു നികത്തുന്ന ഉത്തമകൃതിയാണ് എന്റെ മുമ്പിലിരിക്കുന്ന 'കേരളത്തിലെ രണ്ടു യതിവര്യന്മാർ'. ഇതിന്റെ രചയിതാവ്, മദ്ധ്യകേരളത്തിൽ ആദ്ധ്യാത്മികപാരമ്പര്യം ശരിക്കും അവകാശപ്പെടാവുന്ന പ്രശസ്തമായ ഒരു നായർതറവാട്ടിൽ പിറവിയെടുത്ത് ഇപ്പോഴും ഇൻഡ്യയുടെ തലസ്ഥാനനഗരിയിലെ സാംസ്കാരികസംരംഭങ്ങളിൽ പങ്കെടുത്തു കഴിയുന്ന ശ്രീ ടി. ആർ. ഗോപാലകൃഷ്ണനാണ്. എന്റെ ഡൽഹി ജീവിതകാലഘട്ടത്തിൽ നേടാനിടയായിട്ടുള്ള സൗഹൃദരത്നങ്ങളിൽ തിളക്കമേറിയ ഒന്ന് എന്നുകൂടി ടി. ആർ. ജി. യെ വിശേഷിപ്പിച്ചാലേ എനിക്കു തൃപ്തിയാകൂ. വളരെക്കാലമായി തന്റെ പ്രവർത്തനകേന്ദ്രം ഡൽഹിയാണെങ്കിലും അവിടത്തെ പരിഷ്കാരത്തിന്റെ ഉരുൾപൊട്ടലിനിടയിലും മലയാളമണ്ണിന്റെ മണം നഷ്ടപ്പെടാതെ അദ്ദേഹം കാത്തുസൂക്ഷിക്കുന്നു. നാടു മറന്നാലും മൂട് മറക്കരുതെന്നുള്ള പഴമൊഴിയ്ക്കൊരപവാദമായി നാടും മൂടും മറക്കാതെ ശരീരം മറുനാട്ടിലും മനസ്സ് മലയാളനാട്ടിലുമായി അദ്ദേഹം കഴിയുന്നു. കേരളസംസ്കാരത്തെപ്പററി പറയുമ്പോൾ എന്തൊരാവേശമാണെന്നോ അദ്ദേഹത്തിന്! കേരളത്തിന്റെ ആദ്ധ്യാത്മികപ്രഭയെപ്പററി പറയുമ്പോഴാണ് ടി. ആർ. ജി. ഏററവും കൂടുതൽ വാചാലനാകുന്നത്. പല വിഷയങ്ങളിലേക്കും താനറിയാതെ പരന്നൊഴുകിപ്പോകുന്ന ആ സംഭാഷണം പലപ്പോഴും നിലയ്ക്കാത്ത ഒരു പ്രവാഹംപോലെയാണ്. ഈ ഗ്രന്ഥരചനയിൽ പാണ്ഡിത്യമല്ല, ആത്മാർത്ഥതയാണ് തന്റെ മുതൽക്കൂട്ട് എന്നു തുറന്നുപറയാനുള്ള വിനയശാലിത്വവും അദ്ദേഹം പ്രദർശിപ്പിച്ചിട്ടുണ്ട്.

ഈ കൃതിക്കു രണ്ടു ഭാഗമുണ്ടു്. ഒന്നാം ഭാഗത്തിൽ ചട്ടമ്പിസ്വാമികളേയും അദ്ദേഹത്തിന്റെ ചിന്തകളേയും പററിയുള്ള ആഴത്തിലുള്ള ഒരു പഠനമാണു കാണുന്നതു്. ആ പഠനം പുസ്തകത്തിന്റെ മുക്കാൽപങ്കും കവർന്നെടുത്തിട്ടുണ്ടു്. ബാക്കി കാൽ പങ്കുമാത്രം ഉൾക്കൊള്ളുന്ന രണ്ടാംഭാഗത്തിലൂടെ ശ്രീനാരായണഗുരുസ്വാമികളുടെ മിഴിവുററ ഒരു നഖചിത്രം അവതരിപ്പിച്ചു് ഗ്രന്ഥകാരൻ തൃപ്തിപ്പെടുന്നു. ചട്ടമ്പിസ്വാമികളെ നാണുഗുരുസ്വാമികളുടെ ഗുരുവായിക്കാണാനുള്ള വിശാലഹൃദയവും സഹിഷ്ണുതയുമില്ലാത്ത സങ്കുചിതവിഭാഗീയ ചിന്താഗതിക്കാരെ ഗ്രന്ഥകാരൻ വീറോടെ നേരിടുന്നതു കാണാൻ നല്ല രസമാണു്. അദ്ദേഹത്തിന്റെ ധർമ്മരോഷത്തിൽനിന്നും പായുന്ന മൂർച്ചയേറിയ ക്രൂരമ്പുകൾ കൊള്ളേണ്ടിടത്തെല്ലാം ചെന്നു കൊള്ളുന്നുണ്ടു്. അർത്ഥശങ്കയ്ക്കിടവരാത്തവണ്ണം മുഖംനോക്കാതെ കാര്യങ്ങൾ തുറന്നുപറയാനുള്ള ആ ചങ്കൂററവും അഭിപ്രായപ്രകടനത്തിലുള്ള സത്യസന്ധതയും എതിരാളികളുടെപോലും ആദരം പിടിച്ചുപററാൻ പര്യാപ്തമാണു്. കേരളീയ യതിവര്യന്മാരുടെ ഇരുവരുടേയും ദർശനങ്ങളെപ്പററി വിചിന്തനം നടത്തുന്ന ഭാഗം പ്രൗഢഗംഭീരമായിട്ടുണ്ടു്. കഥാപുരുഷന്മാരുടെ സാധാരണജീവിതസംഭവങ്ങൾ ചിത്രീകരിക്കുമ്പോഴുള്ള ശൈലിയുടെ ലാളിത്യം ഇവിടെക്കാണാനില്ല. ചുരുക്കിപ്പറഞ്ഞാൽ ലാളിത്യത്തിന്റെയും ഗാംഭീര്യത്തിന്റെയും ഒരു സമന്വയമാണീകൃതി. പണ്ഡിതനേയും പാമരനേയും ഒരുപോലെ ആകർഷിക്കാൻ ഈ രീതി പര്യാപ്തമാണെന്നു് സമ്മതിക്കാതെ തരമില്ല. ആധ്യാത്മികതയിൽനിന്നും ഭൗതികതയിലേയ്ക്കു് തലകുത്തിവീഴാൻ വെമ്പൽ കൊള്ളുന്ന കേരളീയ ജനതയ്ക്കു് നേർവഴികാട്ടാൻ രചിക്കപ്പെട്ട പ്രസ്തുത കൃതി ഈ കാലഘട്ടത്തിന്റെ ഒഴിച്ചുകൂടാൻ വയ്യാത്ത ഒരാവശ്യം നിറവേററുകയാണു ചെയ്തിരിക്കുന്നതു്. എന്തായാലും കഥാഗ്രന്ഥങ്ങളുടെ കുലംകുത്തിപ്പാച്ചിലിനിടയിൽ വല്ലപ്പോഴുമെങ്കിലും ഇത്തരം ചിന്തോദ്ദീപകങ്ങളായ നല്ലകൃതികൾ ഉണ്ടാകുന്നു എന്നതു് ആശ്വാസകരമാണു്. ഈ സദ്ഗ്രന്ഥത്തിനു് ഞാൻ പ്രചുരപ്രചാരം ആശംസിച്ചുകൊള്ളുന്നു. ഒപ്പം ഗ്രന്ഥകാരനു് ആയുരാരോഗ്യങ്ങളും !

പ്രൊഫസ്സർ മാവേലിക്കര അച്യുതൻ
സാഹിത്യവിഭാഗം അദ്ധ്യക്ഷൻ
ഗവ. സംസ്കൃത കോളേജ്

തിരുവനന്തപുരം
1 – 3 – 1980

# മുഖവുര

കേരളത്തിലെ രണ്ടു യതിവര്യന്മാരായിരുന്ന ചട്ടമ്പിസ്വാമികളേയും നാണുഗുരുസ്വാമികളേയുംപററി ഉപന്യാസരൂപേണ ഞാനൊരിയ്ക്കൽ എഴുതിയതു്. കേരളത്തിലെ രണ്ടു വിദ്യാഭ്യാസ വിചക്ഷണരായ Prof. മാവേലിക്കര അച്ചുതനേയും Prof. പി. ജി. പുരുഷോത്തമൻപിള്ളയേയും വായിച്ചുകേൾപ്പിച്ചപ്പോൾ, അവരുടെ പ്രോൽസാഹനപ്രകാരം 'കുറച്ചു നീട്ടി എഴുതിയതാ'ണു് ഈ പുസ്തകത്തിലെ ഉള്ളടക്കം. ചട്ടമ്പിസ്വാമികളെപ്പററിയും നാണുഗുരുസ്വാമികളെപ്പററിയും പലരും പലവിധത്തിൽ പലപ്പോഴായി എഴുതിയിട്ടുണ്ടു്. എന്നാൽ ഈ രണ്ടു യതിവാര്യന്മാരുടെ ഉപദേശങ്ങളും. കൃതികളും, സ്വാനുഭവപ്രഖ്യാപനങ്ങളും സമന്വയിച്ചെഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ വിരളമാണെന്നു തോന്നുന്നു. മുററത്തെ മുല്ലയ്ക്കു മണമില്ലല്ലൊ? മനുഷ്യമസ്തിഷ്കത്തിന്നുൾക്കൊള്ളാൻ കഴിയാത്തതൊന്നുംതന്നെയില്ലെന്നു തെളിയിച്ച ഈ മഹാമനുഷ്യരെപ്പററി, അവരുടെ ചിന്താസരണിയിൽനിന്നുതിർന്നുവീണ അനർഘരത്നങ്ങളെപ്പററി ഒരു സാമാന്യ വിവരണം, കൈയിൽകിട്ടിയിടത്തോളം വിവരങ്ങൾവച്ചുകൊണ്ടു കുറിച്ചതാണിതു്. നാണുഗുരുസ്വാമികളുടെ സമ്പൂർണ്ണകൃതികൾ സമാഹരിച്ചു് വർക്കലനിന്നും പ്രസിദ്ധീകരിച്ചിട്ടുണ്ടു്. എന്നാൽ ചട്ടമ്പിസ്വാമികളുടെ കൃതികൾ മിയ്ക്കവാറും വെളിച്ചംകാണാതെയുമാണിരിയ്ക്കുന്നതു്. അദ്ദേഹത്തിന്റെ കൃതികളിൽ ചുരുക്കം ചിലതേ കണ്ടുകിട്ടിയിട്ടുള്ളു. കണ്ടുകിട്ടിയിട്ടുള്ളതിൽ ചിലതൊക്കെ മാത്രമേ പ്രസിദ്ധീകരിച്ചിട്ടുള്ളു.

പ്രസിദ്ധീകരിച്ച കൃതികൾതന്നെ കിട്ടാനില്ലാതെയുമാണിരിയ്ക്കുന്നതു്. മൂല്യം കുറഞ്ഞ, ഉള്ളു പൊള്ളയായ കൃതികൾ സുലഭമായി കിട്ടുന്ന ഇക്കാലത്തു് അമൂല്യമായ, സാരഗർഭമായ, ഈ കൃതികൾ കിട്ടാനില്ലാത്തതു് 'കാര്യം തുറന്നുപറഞ്ഞാൽ എല്ലാവർക്കും പിടിച്ചില്ലെന്നുവരും' എന്നതുകൊണ്ടാണെന്നു് വിചാരിയ്ക്കേണ്ടിയിരിയ്ക്കുന്നു.

പ്രസിദ്ധീകരിച്ചിട്ടുള്ള കൃതികളിൽ ആദ്യത്തേതായ "പ്രാചീന മലയാളം" എന്ന പുസ്തകത്തിലെ ഉള്ളടക്കം ആര്യബ്രാഹ്മണമേധാവിത്വത്തിനു നേരെയുള്ള വെല്ലുവിളിയായിരുന്നതുകൊണ്ടും; "ആദിഭാഷ"യിലെ ഉള്ളടക്കം ലോകത്തിലെ ആദിഭാഷ, 'സംസ്കരിയ്ക്കപ്പെട്ടതു്' എന്നർത്ഥമുള്ള സംസ്കൃതഭാഷയല്ലെന്നും, അതേതു ഭാഷയിൽനിന്നു് സംസ്കരിയ്ക്കപ്പെട്ടുവോ അതു് – 'തായ്മൊഴി' എന്നർത്ഥമുള്ള തമിഴ് ഭാഷയാണെന്നും സ്ഥാപിച്ചിരിയ്ക്കുന്നതുകൊണ്ടും, "ജീവകാരുണ്യ നിരൂപണം" എന്ന ഗ്രന്ഥം 'അഹിംസാപരമോധർമ്മ' എന്നുപദേശിയ്ക്കുന്നതുകൊണ്ടു്, 'ഇതു പ്രായോഗികമല്ല' എന്ന മനോഭാവംകൊണ്ടും, "ക്രിസ്തുമതച്ഛേദനം" എന്ന പുസ്തകത്തിലെ ഉള്ളടക്കമെന്താണെന്നാരും ചോദിയ്ക്കാനിടയില്ലാത്തതുകൊണ്ടും; "ക്രിസ്തുമതസാരം" അതിലെ ഉപദേശങ്ങളനുസരിച്ച ജീവിയ്ക്കാനാരും കൂട്ടാക്കാത്തതുകൊണ്ടും; വേദാന്തകൃതികൾ ഭോഗാന്ത കൃതികൾക്കു വഴിമാറിക്കൊടുക്കേണ്ടിവന്നതിനാലും പ്രച അപ്രചാരത്തിലല്ല.

തീർത്ഥപാദീയഗ്രന്ഥാവലി'യെന്ന പേരിൽ വാഴൂർ തീർത്ഥപാദാശ്രമത്തിൽനിന്നും പ്രസിദ്ധീകരിച്ചിട്ടുള്ള പുസ്തകങ്ങളും, ചട്ടമ്പിസ്വാമികളുടെ ശതാബ്ദിഗ്രന്ഥവും, നാലപ്പാടന്റെ 'ആർഷജ്ഞാന'വും മറ്റുമാണ് ഇതിൽ 'റെഫറൻസിനു'വേണ്ടി ഉപയോഗിച്ചിരിയ്ക്കുന്നതു്, അതുകൊണ്ടു് വാഴൂർ തീർത്ഥപാദാശ്രമാദ്ധ്യക്ഷൻ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളോടുള്ള കടപ്പാടു് ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

നാരായണഗുരുസ്വാമികളുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങളെ പലയിടത്തുനിന്നും ശേഖരിച്ച് ഒന്നിച്ചു സമാഹരിക്കാനാണിവിടെ ശ്രമിച്ചിട്ടുള്ളത്. അദ്ദേഹത്തിന്റെ ചരിത്രകാരന്മാരധികവും അദ്ദേഹത്തിൽ നിറഞ്ഞുതുളുമ്പികവിഞ്ഞൊഴുകുന്ന അദ്വൈതജ്ഞാനവൈഭവം വിലയിരുത്താതെ കടന്നുപോയിരിക്കുന്നു. എന്നാൽ ഭാഗ്യത്തിന് അദ്ദേഹത്തിന്റെ പ്രശിഷ്യാഗ്രിമനായ 'ഗുരുനിത്യചൈതന്യയതി'യിൽക്കൂടി അദ്ദേഹത്തെ നമുക്കിന്നറിയാൻ പറ്റും.

ടി. ആർ. ജി.

# ഉള്ളടക്കം

## I ചട്ടമ്പിസ്വാമികൾ

## 3. വേദാധികാരനിരൂപണം

## 4. അദ്വൈതചിന്താപദ്ധതി

i) ഒരു സാമാന്യ വിവരണം ii) ത്രിമൂർത്തികൾ iii) ജീവാത്മാക്കൾ iv) ആകാശാദിമഹാഭൂതങ്ങൾ v) സൂക്ഷ്മശരീരോല്പത്തി vi) ജ്ഞാനസാധനങ്ങൾ vii) ജ്ഞാനേന്ദ്രിയങ്ങളുടെ ഉപയോഗം viii) പ്രാണാദിവായുക്കളും പഞ്ചേന്ദ്രിയങ്ങളും ix) സ്ഥൂലപ്രപഞ്ചസൃഷ്ടിയും പഞ്ചീകരണവും x) സ്ഥൂലപഞ്ചഭൂതങ്ങളുടെ ദശവിധഗുണങ്ങൾ xi) അപവാദതന്ത്രം xii) സ്ഥൂലശരീരലയക്രമം xiii) സ്ഥൂലപഞ്ചഭൂതലയക്രമം xiv) സൂക്ഷ്മശരീരലയം xv) സൂക്ഷ്മപഞ്ചഭൂതലയം xvi) ജീവന്റെ കാരണശരീരലയം xvii) ത്രിമൂർത്തികളുടെ ലയം.

## ശരീരതത്ത്വസംഗ്രഹം

i) ശബ്ദസോപാനം ii) പ്രായശ്ചിത്തം iii) പഞ്ചേന്ദ്രിയങ്ങളുടെ പററുപാടുകൾ.

## ജഗന്മിഥ്യാത്വവും ബ്രഹ്മസാക്ഷാൽക്കാരവും

i) കാര്യകാരണവാദം ii) പ്രപഞ്ചം ബ്രഹ്മത്തിൽ നിന്നുണ്ടായതല്ല iii) കാരണലക്ഷണം iv) അജാതവാദം v) ഏതുകാരണവും കാര്യപ്പെടുകതന്നെവേണം vi) പരമാണുകാരണവാദവും തന്നിഷേധവും vii) സുഖദുഃഖാനുഭവങ്ങൾ സത്തോ അസത്തോ? viii) ജഗത്തും ജഗത്സാക്ഷിയും ix) അവസ്ഥാത്രയവും തുരീയവും

x) സമാധിഭേദം xi) അദ്ധ്യാരോപാപവാദങ്ങളും ജഗന്മിഥ്യാത്വവും xii) ആത്മജ്ഞാനവും അവിദ്യാനാശവും xiii) അവിദ്യയും മായയും xiv) ബ്രഹ്മവും മായയും xv) മായയും അനാദിവാദവും xvi) മായയും ബ്രഹ്മാകാരമനോവൃത്തിയും xxii) ബ്രഹ്മജ്ഞാനി വീണ്ടും അജ്ഞാനിയാകയില്ല xviii) സദ്ഗുരു ശുശ്രൂഷയും സംശയനിവൃത്തിയും.

## തത്ത്വമസ്യാദി മഹാവാക്യോപദേശം

i) ത്വം പദശ്രവണക്രമം ii) ത്വം പദമനനക്രമം iii) ത്വം പദനിദിദ്ധ്യാസനം iv) തത്പദമനനക്രമം v) തത്പദനിദിദ്ധ്യാസനം vi) അസിപദശ്രവണം vii) അസിപദമനനം viii) അസിപദനിദിദ്ധ്യാസനം.

## ചതുർവ്വേദമഹാവാക്യങ്ങൾ

i) പ്രജ്ഞാനപദവാച്യാർത്ഥം ii) പ്രജ്ഞാനപദലക്ഷ്യാർത്ഥം iii) ബ്രഹ്മപദവാച്യാർത്ഥം iv) ബ്രഹ്മപദലക്ഷ്യാർത്ഥം v) അഹംബ്രഹ്മാസ്മി vi) ബ്രഹ്മശബ്ദലക്ഷ്യാർത്ഥം vii) അസ്മിപദം viii) തത്ത്വമസി ix) അയമാത്മാബ്രഹ്മ.

## ശ്രുതിസാരമഹാവാക്യപ്രകരണം

i) പ്രപഞ്ചസ്വരൂപം ബ്രഹ്മ ii) വൃത്തിവാദം iii) പരിണാമവാദം iv) ആരംഭവാദം v) നിത്യത്വവാദം vi) വിവർത്തവാദം vii) സർവ്വവാദസമന്വയം viii) ഏകമേവാദ്വിതീയംബ്രഹ്മ ix) ഭാവാഭാവാതീതംബ്രഹ്മ x) സ്വാനുഭവാതീതംബ്രഹ്മ.

## മനോനാശം

i) മനസ്സിനെ നശിപ്പിക്കുന്നതിനുള്ള ഉപായം ii) സ്ഥൂലശരീരാദ്ധ്യാസനിവൃത്തി iii) സൂക്ഷ്മശരീരാദ്ധ്യാസനിവൃത്തി iv) കാരണശരീരാദ്ധ്യാസനിവൃത്തി v) വിക്ഷേപശക്തിയും ആവരണശക്തിയും vi) ശുദ്ധാദ്വൈതഭാവന vii) കാലത്തിന്റെ മിഥ്യാത്വം.

## ഉപദേശസാരം

i) വൃത്തിലയം ii) ദൃഗ്ദൃശ്യവിവേകം iii) അദ്വൈതാനുഭൂതി.

*  *  *  *

# II ശ്രീനാരായണഗുരുസ്വാമികൾ

i) ഗുരുസ്വാമികൾ ആരായിരുന്നു? ii) ജനനം—ജാതകപ്രാപനം—ബാല്യം iii) സത്യാന്വേഷണവാഞ്ഛ iv) നാണുഗുരുസ്വാമി-ചട്ടമ്പിസ്വാമി സമാഗമം—ഒരു പരീക്ഷ v) മന്ത്രോപദേശം vi) അരുവിപ്പുറക്ഷേത്രപ്രതിഷ്ഠ vii) ഒരുമിച്ചു സഞ്ചാരം viii) തൈക്കാട്ടയ്യാവിന്റെകൂടെ ix) യോഗിനിയമം x) ജാതിവ്യാസനം—നാരായണാസ്ത്രം xi) സന്യാസം, യോഗം xii) ഏകമതപ്രഖ്യാപനം xiii) കൃതികൾ xiv) ഗുരുശിഷ്യബന്ധത്തെപ്പറ്റി.

*  *  *

# കൃതജ്ഞത

സേവനമനോഭാവത്തോടെ ഈ പുസ്തകം ഇത്രയും ഭംഗിയായി കേവലം രണ്ടാഴ്ചകൊണ്ട് അച്ചടിച്ചുതന്ന M/S ഐ. എസ്. പ്രസ്സുകാരോടുള്ള കൃതജ്ഞത ഇതിനാൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

—ഗ്രന്ഥകർത്താവ്

# കേരളത്തിലെ രണ്ടു യതിവര്യന്മാർ

---

# ചട്ടമ്പിസ്വാമികളും നാരായണഗുരുസ്വാമികളും

---

## ചട്ടമ്പിസ്വാമികൾ

''വ്യാസനും ശങ്കരനും (മൂലവും ഭാഷ്യവും) കൂടിച്ചേർന്നാൽ നമ്മുടെ സ്വാമിയായി; സ്വാമിക്കറിയാൻ പാടില്ലാത്ത ഒന്നുമില്ലായിരുന്നല്ലോ — അവിടുന്നെല്ലാമറിഞ്ഞിരുന്നു''. ഒരിക്കൽ ശ്രീനാരായണഗുരുദേവന്റെ മുഖപത്മത്തിൽനിന്നും നിർഗ്ഗളിച്ചതാണ് — ഭാരതത്തിലെ ഏതു തത്വാന്വേഷിയേയും അമ്പരപ്പിക്കുന്ന — കേരളത്തിലെ ഏതൊരു ജിജ്ഞാസുവിനേയും പുളകംകൊള്ളിക്കുന്ന ഈ വാക്കുകൾ.

സാമാന്യജീവിതം നയിച്ച ഒരസാമാന്യൻ, കാഷായം ധരിക്കാത്ത സന്യാസി, കാടുകയറാതെ തപസ്സുചെയ്ത മഹർഷി, ഒന്നിനോടും പ്രത്യേക പറ്റുപാടില്ലാത്ത—ഒരു ബന്ധവുമില്ലാത്ത—ലോകബന്ധു; സമുദായജീവിതത്തിൽനിന്നകന്നു ജീവിച്ച് സമുദായബന്ധങ്ങൾക്കു മാർഗ്ഗനിർദ്ദേശം ചെയ്ത സമുദായോദ്ധാരകൻ; ഗുരുമുഖാഭ്യാസം കൂടാതെ പരിണതപ്രജ്ഞനായ ബ്രഹ്മനിഷ്ഠൻ — ഇതൊക്കെയാണ് ചട്ടമ്പിസ്വാമികൾ. ദേവത്വവും മനുഷ്യത്വവും കേവലം അരയിഞ്ചുമാത്രം വ്യത്യാസപ്പെട്ടതാണെന്നു പറയുന്നതു വാസ്തവമാണെങ്കിൽ, അതിന്റെ പരിപൂർണ്ണതയിലെത്തിച്ചേർന്ന ഒരു ആഷ്

പ്രഭാവമായിരുന്നു അദ്ദേഹം. സുപ്രസിദ്ധ തൂലികാകാരനായിരുന്ന ചിത്രമെഴുത്തു കെ. എം. വർഗ്ഗീസ്സ്, സ്വാമികളെ വരച്ചുകാട്ടുന്നതു നോക്കുക.

"ആറരയടി ഉയരത്തിൽ ആകാശംമുട്ടെ തെളിഞ്ഞുയർന്നു നെട്ടായംകൊണ്ടു നെട്ടംകായൻ. എഴുപതെഴുപത്തഞ്ചിനോടടുത്തിട്ടും ജര തൊട്ടുതീണ്ടിയിട്ടില്ല. നല്ല വെണ്മകലർന്ന ഇളം ചുവപ്പുനിറം. പാൽപ്പതപോലെ വെളുത്തു് തോളംകവിഞ്ഞു ചിതറിക്കിടക്കുന്ന ധവളസുന്ദരമായ വെൺചാമരമുടിയും, രജതപരിശുഭ്രമായ നീണ്ട താടിമീശയും, നെട്ടങ്കൻ കൈത്തണ്ടുകളും, അഗ്രം മേലോട്ടെഴുന്നു് കൊഴുത്തുതെഴുത്ത പുരികക്കൊടികളും, ചുളിതീണ്ടാത്ത മൈക്കൺ പോളകൾക്കുള്ളിൽ നശ്വരതയുടെ നേരെയുള്ള മുക്താസ്ത്രംപോലെ, വിരാഗതയുടെ ആഗ്നേയവും അതേസമയംതന്നെ അതിശീതളവും അതികൃപാർദ്രവുമായ സാർവ്വഭൗമത്തോടുകൂടി അത്യുജ്ജ്വലമായി മിന്നിത്തിളങ്ങുന്ന നേത്രമണികളും: വീതിയുററു്, വിരിവാർന്നു്, തടിക്കൊള്ളൊത്തു് പരന്നുരുത്ത ഉരുക്കുനെഞ്ചും — ഒക്കെപ്പാടെക്കൂടി അവാച്യമായ, മഹത്തായ നിഗൂഢശക്തികൾ സംഭരിച്ചു വച്ചിട്ടുള്ള ഒരു ചൈതന്യഭണ്ഡാഗാരമാണു് ശ്രീ ചട്ടമ്പിസ്വാമികളെന്നു് ഒററ നോട്ടത്തിലാർക്കും തോന്നിപ്പോകും. നിതാന്ത ബ്രഹ്മചര്യയുടെ നിഗൂഢതയെ നിർലോഭം വ്യഞ്ജിപ്പിക്കുന്ന അദ്ദേഹത്തിൻെറ സാത്വികതേജസ്സ് പരിസരങ്ങളിലെങ്ങും അനിർവചനീയമായ ഒരു വികാരപ്രവാഹത്തെ അലതല്ലിച്ചിരുന്നു. ചരാചരങ്ങളൊന്നാകെ അദ്ദേഹത്തിൻെറ ആജ്ഞയെ ശിരസാവഹിപ്പാൻ സന്നദ്ധമായിരിക്കുന്നെന്നു തോന്നുമാറു്, രാജയോഗസിദ്ധമായ ഒരു ചിൽപ്രകാശം — ഒരു ചിന്മഹിമാവു് — ആ അവധൂതൻെറ മുഖത്തു് പ്രഭാപ്രസരംചെയ്തിരുന്നു. ബ്രഹ്മചര്യാവ്രതത്തിൻെറ കഠോരതീവ്രതയിൽ മാത്രം ബഹിർസ്ഫുരണംചെയ്യുന്ന ഒരു പ്രകാശധോരണി — ഒരു പാടലച്ഛവി — അദ്ദേഹത്തിൻെറ നാസാപുടങ്ങളുടെ ഇരുവശത്തുമായി ഒഴുകിപ്പരന്നിരുന്നു".

ആരെയും ക്ഷണനേരത്തേക്കു നോക്കിനിർത്തത്തക്ക ആകർഷണശക്തിയുള്ള വിഗ്രഹമായിരുന്നു അദ്ദേഹത്തിൻേറതു്. വേഷം സാമാന്യമെങ്കിലും ആരും പുറമേ കാണുന്നതൊന്നുമല്ലെന്നു അദ്ദേഹത്തെ നേരിട്ടറിയാൻ കഴിഞ്ഞവരൊക്കെ വിചാരിച്ചു. മനുഷ്യശക്തിക്കതീതമായ പല സിദ്ധികളും അവർ അദ്ദേഹത്തിലാരോപിച്ചു.

പക്ഷേ, സിദ്ധികളൊന്നും അദ്ദേഹം സാധാരണ പ്രദർശിപ്പിച്ചതേയില്ല. ആർക്കെങ്കിലും പ്രയോജനപ്പെടത്തക്കവിധത്തിൽ മാത്രമേ അദ്ദേഹം എന്തും ചെയ്തിട്ടുള്ളു.

## ജനനം – ബാല്യം – വിദ്യാഭ്യാസം

സ്വാമികൾ തിരുവനന്തപുരത്തിനടുത്തുള്ള 'കൊല്ലൂർ' എന്ന സ്ഥലത്തു് 'ഉള്ളൂർക്കോട്ട്' എന്ന വീട്ടിൽ കൊല്ലവർഷം 1029 ചിങ്ങത്തിലെ ഭരണിനാളിൽ (1853 ആഗസ്റ്റ് 25) ജനിച്ചു. ഉള്ളൂർക്കോട്ട് തറവാട്ട് മുൻപേതന്നെ ബ്രഹ്മനിഷ്ഠന്മാരായ പലർക്കും ജന്മം കൊടുത്തിട്ടുണ്ടെന്നു് ചരിത്രകാരന്മാർ രേഖപ്പെടുത്തിക്കാണുന്നു. പത്തുപന്ത്രണ്ടുവയസ്സുവരെ അക്ഷരാഭ്യാസംപോലുമില്ലാതെ ദാരിദ്ര്യപീഡിതനായി അലഞ്ഞുതിരിഞ്ഞു നടന്നിരുന്ന 'കുഞ്ഞൻ' 16-ാമത്തെ വയസ്സിൽ 'പേട്ടയിൽ രാമൻപിള്ളയാശാനിൽ'നിന്നു് വിദ്യാഭ്യാസം നേടി. തന്റെ ക്ലാസ്സിലെ ഏററവും മിടുക്കനായതുകൊണ്ടു് ഇന്നത്തെ 'മാണിട്ടർ' എന്നർത്ഥമുള്ള 'ചട്ടംപിള്ള' (ലോപം —ചട്ടമ്പി) എന്ന പേർ സ്വീകരിച്ചു. ഈപേർ അവസാനംവരെ നിലനിന്നു.

ചെറുപ്പംമുതൽ അതിരാവിലെ കുളിയും, ധ്യാനവും, മുഖത്തോടു ഘനഭാവവും, അടുത്തുള്ള ക്ഷേത്രത്തിൽ രാത്രികാലം മുഴുവൻ കഴിച്ചുകൂട്ടുന്ന സ്വഭാവവും കുഞ്ഞനുണ്ടായിരുന്നു. അമ്മ മീൻകൂട്ടാതെ ഊണുകഴിക്കുന്ന കൂട്ടത്തിലല്ലാതിരുന്നിട്ടും അഹിംസാസിദ്ധിയുടെ പാരമ്യത്തിലെത്താൻ വിധിയ്ക്കപ്പെട്ട മകൻ, കുട്ടിക്കാലംമുതല്ലേ മത്സ്യമാംസാദികൾ വർജ്ജിച്ചിരുന്നു. ബാലനായിരുന്ന കുഞ്ഞൻ വീട്ടിൽ വാളമീൻ കൊണ്ടുവന്ന മീൻകാരിയുടെ പാളയിൽ അവർ കാണാതെ മൂത്രമൊഴിച്ചു വയ്ക്കുകയാൽ അവരുടെ ആവലാതിയെത്തുടർന്നു് അമ്മ വാളമീൻകൊണ്ടു് പുറത്തൊരടികൊടുത്തതിന്റെ അടയാളം അധികനാൾ നിലനിന്നിരുന്നെന്നു് സ്വാമികൾ പറയുമായിരുന്നു. വീട്ടിൽ നിത്യച്ചെലവിനു വഴികാണാതെ, ബാലനായിരുന്ന കുഞ്ഞൻ കൂലിവേലചെയ്താണു് കുറേക്കാലം കഴിച്ചതു്. സ്വദേശത്തെ കച്ചേരി പണിയാൻ ധാരാളം മണ്ണുചുമന്നിട്ടുണ്ടെന്നദ്ദേഹം പറയാറുണ്ടായിരുന്നത്രേ.

1050-ൽ 'ജ്ഞാനപ്രജാസാഗരം' സഭയിൽ പ്രഭാഷണങ്ങൾ നടത്തുകയും, സംഗീതം, ഹഠയോഗം എന്നിവയിൽ പ്രാവീണ്യം

സമ്പാദിയ്ക്കുകയും ചെയ്തു. 'സ്വാമിനാഥ ദേശികൻ' എന്ന തമിഴ് പണ്ഡിതനിൽനിന്നും തമിഴിലും 'സുബ്ബാ ജടാപാഠികൾ' എന്ന മറ്റൊരു പണ്ഡിതനിൽനിന്നും അദ്ദേഹത്തോടൊപ്പം 'കല്ലടക്കുറിശ്ശി'യിൽ താമസിച്ച് വേദശാസ്ത്രസംബന്ധമായി അന്നുവരെ നിലവിലുണ്ടായിരുന്ന തമിഴ്-സംസ്കൃത ഗ്രന്ഥങ്ങളിലും പാണ്ഡിത്യം നേടി. ആയിടെ ഒരു മുസ്ലീം തങ്ങളിൽനിന്ന് ഇസ്ലാം മതതത്വങ്ങളും പഠിച്ചു. 'ആത്മാനന്ദസ്വാമികളിൽ'നിന്ന് യോഗാഭ്യാസത്തിൽ ആരൂഢസ്ഥാനലബ്ധിയും ഇക്കാലത്തു കൈവന്നു. ആർക്കും പ്രവേശനമില്ലാത്ത 'കൂവക്കര മഠം' ഗ്രന്ഥപ്പുരയിൽനിന്ന് 'ഒന്നും വെളിയിലേയ്ക്കു കടത്താൻ പാടില്ല' എന്ന കരാറിൽ, നാലഞ്ചു രാപ്പകൽ തുടർച്ചയായിരുന്ന് പരിശോധിക്കേണ്ടതു മുഴുവൻ പരിശോധിച്ചിട്ടേ സ്വാമികൾ പുറത്തുവന്നുള്ളു. 'വടിവീശ്വരം' എന്ന സ്ഥലത്തുവച്ച് ഒരു കല്യാണസദ്യയുടെ ബഹളത്തിൽ എച്ചിൽ കുഴിയിൽ പട്ടികൾക്കിടയിൽ എച്ചിലില വടിച്ചുനക്കികൊണ്ടിരുന്ന ഒരു പ്രാകൃതവേഷക്കാരനെ കല്ലെറിഞ്ഞോടിച്ച മറ്റു കുട്ടികളുടെ കൂട്ടത്തിലുണ്ടായിരുന്ന കുഞ്ഞനെ, മറ്റെല്ലാവരും പിരിഞ്ഞപ്പോൾ, ആ അവധൂതൻ അരികിൽ വിളിച്ച് ദിവ്യോപദേശം കൊടുത്ത് ജീവന്മുക്തനാക്കിയെന്നു പറയപ്പെടുന്നു.

സ്വാമികളുടെ പിന്നീടുള്ള ജീവിതം പൂർവ്വാധികം ആനന്ദകരമായിരുന്നു. മറ്റുള്ളവർ ഗൗരവപൂർവ്വം വീക്ഷിച്ചു ക്ലേശിയ്ക്കുന്ന കാര്യങ്ങളെ ഒരു തമാശപോലെ മാത്രമേ അദ്ദേഹം കണക്കാക്കിയിരുന്നുള്ളു. ഏതാണ്ടൊരു നിസ്സംഗനെപ്പോലെയായിരുന്നു അദ്ദേഹം പിന്നീടു കാലംകഴിച്ചതു്.

## സിദ്ധാന്ത – വേദാന്ത സമ്പ്രദായങ്ങൾ

ദ്രാവിഡസംസ്കാരത്തിന്റെ തനതായ സിദ്ധാന്തസമ്പ്രദായത്തിലെ ഒരു പരമാചാര്യനായിരുന്നു ചട്ടമ്പിസ്വാമികൾ. ശ്രീശങ്കരന്റെ അദ്വൈതസിദ്ധാന്തംപോലെ, ദ്രാവിഡാചാര്യനായ അഗസ്ത്യർ, കണ്ണപ്പർ, അപ്പർ, സുന്ദരമൂർത്തി, തിരുജ്ഞാനസംബന്ധർ എന്നിവരിൽക്കൂടി പ്രചരിച്ച യോഗജ്ഞാനശാസ്ത്രാദികളുടെ സമാഹാരമത്രേ 'സിദ്ധാന്തസമ്പ്രദായം'.

വേദാന്തസമ്പ്രദായത്തിൽ ബ്രാഹ്മണർക്കു മാത്രമേ പ്രവേശനമുണ്ടായിരുന്നുള്ളു. ഇതിൽ, വൈദികവിധിയനുസരിച്ചുള്ള കർമ്മ

ങ്ങളും ഉപാസനകളുംകൊണ്ടു് മനസംസ്കാരം നേടിയിട്ടുള്ള ബ്രാഹ്മണൻ സന്യാസപൂർവ്വകമായ ജ്ഞാനോപദേശങ്ങൾ നൽകി ഒരാളെ അദ്വൈതബ്രഹ്മസാക്ഷാൽക്കാരത്തിലെത്തിക്കയാണു ചെയ്യുന്നതു്. പക്ഷേ, ഈ അദ്വൈതാനുഭൂതി നാനാത്വപ്രതീതിയററിരിയ്ക്കുന്ന നിർവ്വികല്പസമാധിയിൽ മാത്രമേ അനുഭവപ്പെടുകയുള്ളു.

സിദ്ധാന്തസമ്പ്രദായത്തിലാകട്ടേ, ഈ അനുഭൂതി വ്യുത്ഥാന ദശയിലുംകൂടിയുണ്ടാകും. എങ്ങിനെയെന്നാൽ — തിര, പത, നുര, ചുഴി മുതലായ രൂപഭേദങ്ങളും ഇവയെല്ലാംകൂടിയുള്ള പൊതു പേരായ 'കടൽ' എന്ന പ്രതിഭാസവും സൂക്ഷ്മദൃഷ്ടിയിൽ വെറും വെള്ളമാണെന്നറിയുന്നതുപോലെ. ഈ രണ്ടു സമ്പ്രദായങ്ങളും ഒരേ അദ്വൈതാനുഭവത്തെ സാക്ഷാൽക്കരിയ്ക്കുകയും, കാരണത്തിൽനിന്നും ഭിന്നമായ കാര്യമില്ലെന്നു് ഐകകണ്ഠ്യേന ഉദ്ഘോഷിയ്ക്കുകയും ചെയ്യുന്നു.

## തീർത്ഥപാദസമ്പ്രദായം

പരമപ്രമാണമായ ശ്രുതിയിൽ ബീജരൂപത്തിൽകിടന്ന അദ്വൈതസമ്പ്രദായത്തെ വ്യാസൻ, ഗൗഡപാദർ, ശ്രീശങ്കരൻ മുതലായവർ വ്യാഖ്യാനിച്ചപ്പോൾ വേദാന്തമെന്നൊരു പേരും, അതേ തത്വത്തെത്തന്നെ ദ്രാവിഡാചാര്യർ വ്യാഖ്യാനിച്ചപ്പോൾ സിദ്ധാന്തമെന്നൊരു പേരുമുണ്ടായി — പ്രാപ്യസ്ഥാനമൊന്നും വഴിരണ്ടും. ആര്യന്മാരുടെ ആഗമനംവരെ തെക്കേ ഇന്ത്യയിൽ സിദ്ധാന്തസമ്പ്രദായമായിരുന്നു പ്രചാരത്തിലിരുന്നിരുന്നതു്. ബാഹ്യചടങ്ങുകളിലൊന്നും ശ്രദ്ധയില്ലാത്ത സർവ്വസംഗപരിത്യാഗികളായിരുന്ന അതിവർണ്ണാശ്രമികളായിരുന്നു സിദ്ധാന്തസമ്പ്രദായത്തിലെ 'തുറവികൾ'. ഈ രണ്ടു സമ്പ്രദായങ്ങളേയും സമന്വയിച്ചു് കേരളീയ സംസ്കാരത്തിനനുരൂപമായവിധത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾ സ്ഥാപിച്ചതത്രേ 'തീർത്ഥപാദസമ്പ്രദായം'.

സർവ്വജ്ഞനും സകലകലാവല്ലഭനുമായിരുന്ന അദ്ദേഹം കൊല്ലവർഷം 1099 മേടം 23-ാം തീയതി ദേഹാന്തരം പ്രാപിച്ചു. അദ്ദേഹത്തിന്റെ മഹത്വവും ജീവിതസിദ്ധാന്തവും മനസ്സിലാക്കുന്നതിനു് അദ്ദേഹത്തിന്റെതന്നെ കൃതികളിൽക്കൂടിയല്ലാതെ ഇനി നിവൃത്തിയില്ല. അതുകൊണ്ടു് കിട്ടിയേടത്തോളം വിവരങ്ങൾ വച്ചു

കൊണ്ടവയെ പ്രയോജനപ്പെടുത്തേണ്ടതു് നമ്മുടെ ചുമതലയായി കണക്കാക്കണം.

## കൃതികൾ

വിജ്ഞാനപ്രദവും വിപ്ലവാത്മകവുമായ അനേകം ഗ്രന്ഥങ്ങൾ സ്വാമികൾ രചിച്ചിട്ടുണ്ടു്. അവയിൽ പ്രധാനമായവ :-

1. പ്രാചീനമലയാളം
2. വേദാധികാരനിരൂപണം
3. ആദിഭാഷ
4. അദ്വൈതചിന്താപദ്ധതി
5. ജീവകാരുണ്യനിരൂപണം
6. ചിദാകാശലയം
7. അദ്വൈതപഞ്ജരം
8. ക്രിസ്തുമതച്ഛേദനം
9. ക്രിസ്തുമതസാരം
10. സർവ്വമതസാമരസ്യം

ഇനിയും അനേകപ്രബന്ധങ്ങളും സ്വാമികൾ രചിച്ചിട്ടുണ്ടു്. പ്രാചീനമലയാളത്തിന്റെ ഒന്നാം ഭാഗം മാത്രമേ കണ്ടുകിട്ടിയിട്ടുള്ളൂ. ഈ മഹത്തായ ഗവേഷണഗ്രന്ഥം ചരിത്രവിദ്യാർത്ഥികൾക്കും ഗവേഷകർക്കും ഒന്നുപോലെ ഉപകരിക്കുന്നതാണു്. കേരളത്തിന്റെ പ്രാചീനസംസ്കാരം, ചരിത്രം മുതലായവയുടെ ശരിയായ രൂപം ഇതിൽക്കാണാം. പ്രസക്തഭാഗങ്ങൾ താഴെ കൊടുക്കുന്നു.

## പ്രാചീനമലയാളം

മലൈ + അളം (പ്രദേശം) = മലയാളം = മലമ്പ്രദേശം.

കേ = ജലത്തിൽ, രളതി = ശോഭിക്കുന്നതു്. കേരളം = ജലത്തിൽ ശോഭിക്കുന്നതു്. (ദ്വീപു്, കടൽവെപ്പു്).

ഈ മലയാളഭൂമിയിൽ ജന്മികളധികവും മലയാളബ്രാഹ്മണരാകുന്നു. അവർക്കു് കൂടുതൽ കുലശ്രേഷ്ഠതയും, മററുള്ളവരുടെമേൽ

ഗുരുസ്ഥാനവും ഉണ്ടെന്നു പലരും സമ്മതിച്ചുവരുന്നു. ഈ അവകാശങ്ങൾക്കടിസ്ഥാനമായി അവർ എടുത്തുകാട്ടുന്നതു് രണ്ടു സംഗതികളെയാകുന്നു.

1. പരശുരാമൻ സമുദ്രനിഷ്കാസനംകൊണ്ടു് മലയാളഭൂമിയെ വീണ്ടെടുത്തു് വിദേശത്തുനിന്നും ബ്രാഹ്മണരെ വരുത്തി അവർക്കതു ദാനംചെയ്തു എന്നുള്ളതു്.

2. ജാതിവിഭാഗത്തിലൊന്നാമത്തെ സ്ഥാനവും, അങ്ങനെ ഹിന്ദുമതാനുസാരികളായ മററുള്ളവരുടെ പുരോഹിതസ്ഥാനവും അവരർഹിക്കുന്നു എന്നുള്ളതു്.

പഴയ പ്രമാണങ്ങൾ, പാരമ്പര്യങ്ങൾ, നടവടികൾ ഇവയിൽനിന്നും യുക്തിവാദങ്ങളിൽനിന്നും മേൽപ്പറഞ്ഞ രണ്ടു സംഗതികളും അടിസ്ഥാനരഹിതമാണെന്നും, ഈ ഭൂമി വാസ്തവത്തിൽ ദ്രാവിഡവംശജരായ നായന്മാരുടേതാണെന്നും, അവർ തങ്ങളുടെ ആർജ്ജവശീലവും ധർമ്മതല്പരതയുംകൊണ്ടു് സ്വദേശബഹിഷ്കൃതരും പാഷണ്ഡമതഗാമികളുമായ ഒരുകൂട്ടം ആര്യന്മാരുടെ വലയിലകപ്പെട്ടു് കാലാന്തരത്തിൽ കക്ഷിപിരിഞ്ഞു് താഴ്മയിൽ കഴിഞ്ഞുപോരികയാണെന്നുമാണു് ഇവിടെ സമർത്ഥിക്കുന്നതു്

ഇതിലേക്കു് ഒന്നാമതായി മലയാളബ്രാഹ്മണരെന്നു പറയുന്നവർക്കിവിടെ ജന്മാവകാശമില്ലെന്നും, രണ്ടാമതായി അവർക്കൊരുതരത്തിലുമുള്ള മേന്മയ്ക്കും അർഹതയില്ലെന്നും, മൂന്നാമതായി മേല്പറഞ്ഞ രണ്ടവകാശങ്ങളും നായന്മാരിൽ ചേർന്നവയാണെന്നും ഇവിടെ കാണിക്കുന്നു. ഇവയിൽ ഒന്നാമത്തേതു മുഴുവനും 'സഹ്യാദ്രിഖണ്ഡം' 'കേരളമാഹാത്മ്യം' 'കേരളോല്പത്തികൾ' 'കേരളാവകാശക്രമം' എന്നീ ബ്രാഹ്മണപരങ്ങളായ ഗ്രന്ഥങ്ങളെ ആശ്രയിച്ചിരിക്കുന്നതിനാൽ അതിന്റെ ഖണ്ഡനം ഈ ഗ്രന്ഥങ്ങളുടെ ഖണ്ഡനംകൊണ്ടും; മററു രണ്ടിന്റെയും ഖണ്ഡനങ്ങൾ, അനുഭവങ്ങൾ, യുക്തിവാദങ്ങൾ മുതലായവകൊണ്ടും സാധിക്കും. മലയാളബ്രാഹ്മണർക്കിവിടെ ജന്മാവകാശമില്ലെന്നു് സാമാന്യമായും വിശേഷമായും ഖണ്ഡനരീത്യാ രണ്ടുവിധത്തിൽ നിർണ്ണയിക്കാം. പ്രകൃതസംഗതികളെ മുൻപറഞ്ഞ ഗ്രന്ഥങ്ങളിൽ പൂർവ്വാപരവിരുദ്ധമായും പരസ്പരവിരുദ്ധമായും പ്രതിപാദിച്ചിരിക്കുന്നതിനെ വെളിപ്പെടുത്തി പ്രമാണഗ്രന്ഥങ്ങളുടെ അവിശ്വാസ്യതയെ കാണിക്കുന്ന സാമാന്യ

ഖണ്ഡനവും അവയെ പ്രത്യേകം പ്രത്യേകം വ്യവഹരിച്ച് മററു പ്രമാണങ്ങൾക്കൊക്കെ യുക്തിക്കും, ന്യായത്തിനും അവ വിപരീതങ്ങളാണെന്നു കാണിക്കുന്ന വിശേഷ ഖണ്ഡനവും താഴെ കൊടുക്കുന്നു.

## സാമാന്യഖണ്ഡനം

സ്കാന്ദപുരാണത്തിലുൾപ്പെട്ട 'സഹ്യാദ്രിഖണ്ഡ'ത്തിന്റെ ഉത്തരാർദ്ധം 1-ാം അദ്ധ്യായത്തിൽ താഴെ പറയുന്നവിധം കാണുന്നു

പരശുരാമൻ ഇരുപത്തൊന്നുവട്ടം ക്ഷത്രിയരെക്കൊന്ന് വിധിപോലെ ഭൂമി ബ്രാഹ്മണർക്കു ദാനംചെയ്തു. അനന്തരം വേറെ ഭൂമി സൃഷ്ടിച്ചു. ഈ ഭൂമി — സഹ്യാദ്രിഖണ്ഡം ഒന്നാമദ്ധ്യായത്തിൽ നൂറുയോജന നീളം മൂന്നു യോജന വീതിയെന്നും; ആറാമദ്ധ്യായത്തിൽ നൂറുയോജന നീളം അഞ്ചു യോജന വീതിയെന്നും; കേരളമാഹാത്മ്യത്തിൽ നൂറുയോജന നീളം പത്തുയോജന വീതിയെന്നും, കേരളോല്പത്തിയിൽ വെറും നൂററിരുപതുകാതം എന്നും പൂർവ്വാപരവിരുദ്ധമായും പരസ്പരവിരുദ്ധമായും കാണുന്നു.

കേരളസൃഷ്ടിക്കു മുമ്പുതന്നെ പരശുരാമൻ ഭൂമി മുഴുവനും പാപപരിഹാരാർത്ഥം ബ്രാഹ്മണർക്കു ദാനംചെയ്തതാണ്. ഭൂമിയും പാപവും കൈയൊഴിഞ്ഞുപോയിരുന്നെങ്കിൽ പിന്നീട് പാപപരിഹാരാർത്ഥം കേരളഭൂമി ബ്രാഹ്മണർക്കു ദാനംചെയ്യേണ്ട കാര്യമില്ലായിരുന്നു. അതുകൊണ്ട് ഭൂമി പോയെങ്കിലും പാപം മുഴുവനും പോയോ എന്ന ശങ്ക ബാക്കിനില്ക്കുന്നു. ഇപ്രകാരം പാപബോധമുള്ള പരശുരാമൻ കാരണബോധമുള്ള ഒരു സാധാരണ മനുഷ്യനല്ലാതെ ഒരു യോഗിയോ, തപസ്വിയോ, അവതാരപുരുഷനോ ആകാൻ പാടില്ല. സമുദ്രനിഷ്കാസനംചെയ്ത് പുതിയ ഭൂമി സൃഷ്ടിച്ച ആൾ ഈശ്വരതുല്യനായിരിക്കുന്നു. വാസ്തവത്തിൽ അതൊരു കൺകെട്ടുവിദ്യയേ ആകയുള്ളു.

ഇനി, താൻ സൃഷ്ടിച്ച ഭൂമിയിൽവെച്ച് ശ്രാദ്ധമൂട്ട്, യാഗം എന്നിവ കഴിക്കാൻ മററുള്ളിടങ്ങളിൽനിന്ന് ബ്രാഹ്മണരെ ക്ഷണിച്ചിട്ടവർ വരാൻ കൂട്ടാക്കായ്കയാൽ, ബ്രാഹ്മണരെക്കൂടി സ്വന്തമായി സൃഷ്ടിക്കാൻ രാമനുറച്ചു.

# പരശുരാമൻ ബ്രാഹ്മണരെ സൃഷ്ടിച്ച വിധം

## (രഹസ്യം)

രാമനൊരുദിവസം രാവിലെ സമുദ്രസ്നാനത്തിനു ചെന്നപ്പോൾ കുറെ മുക്കുവർ ചൂണ്ടയിടുന്നതു കണ്ടു. അതുതന്നെ തരമെന്നു കരുതി അവരുടെ ചൂണ്ടവാങ്ങി 'കണ'യും കൊളുത്തും മാററി ചൂണ്ടനാരെടുത്തു അവരെ ഇടുവിച്ച് 'വിശുദ്ധരാക്കി' ബ്രാഹ്മണ്യവും കൊടുത്തു; പോക്കററാൽ പുലി പുല്ലും തിന്നും എന്നു പറയുമ്പോലെ. സ്കാന്ദപുരാണത്തിലെ ശ്ലോകം ശ്രദ്ധിക്കുക.

"അബ്രാഹ്മണ്യേ തദാദേശേ കൈവർത്താൻ പ്രേക്ഷ്യ ഭാർഗ്ഗവഃ
ഛിത്വാ തൻ ബളിശം കണ്ഠേ യജ്ഞസൂത്രമകല്പയാത്".

അർത്ഥം: ബ്രാഹ്മണരഹിതമായ ആ ദേശത്തിൽ ഭാർഗ്ഗവൻ മുക്കുവന്മാരെ കണ്ട് അവരുടെ ചൂണ്ടയുടെ വള്ളി പൂണൂലാക്കിധരിപ്പിച്ചു.

ഇപ്രകാരം ബ്രാഹ്മണരെ ഉണ്ടാക്കിയശേഷം 'നിനക്കുമ്പോൾ എത്തിക്കൊള്ളാം' എന്നുപറഞ്ഞനുഗ്രഹിച്ച് ഭാർഗ്ഗവൻ പോകുകയും ചെയ്തു. കുറെ നാൾ കഴിഞ്ഞ് ഒരു പരീക്ഷണാർത്ഥം—സ്മരിച്ചാൽ രാമൻ വരുമോ എന്നൊന്നു നോക്കാൻവേണ്ടി—അവർ അദ്ദേഹത്തെ സ്മരിക്കുകയും, ഭാർഗ്ഗവൻ തന്റെ വാക്കുപാലിച്ച് ഓടിയെത്തുകയും ചെയ്തു. അന്വേഷണത്തിൽ തന്നെ വരുത്തിയത് വെറും പരീക്ഷണാർത്ഥമാണെന്നറിഞ്ഞ ഭാർഗ്ഗവൻ കോപിച്ച് ഇപ്രകാരം ശപിച്ചു:

"നിങ്ങൾ വിദ്യയിൽ ഗർവ്വിഷ്ഠരും, പരസ്പരം ഈർഷ്യയുള്ളവരും, മര്യാദയില്ലാത്തവരും, യാചകരും, ശൂദ്രരോടിരക്കുന്നവരും, ക്ഷത്രിയർക്ക് ഭൃത്യരും, അൽപ്പജ്ഞരും, നികൃഷ്ടപൂജാരികളും, ദരിദ്രരെങ്കിൽ ബഹുപുത്രരും, സമ്പന്നരെങ്കിൽ സന്താനഹീനരും, കന്യാവിത്തം ഗ്രഹിക്കുന്നവരും, പുണ്യം വിൽക്കുന്നവരുമായിത്തീരട്ടെ."

ഭൂഗോളപുരാണാന്തർഗ്ഗതപ്രകാരവും പലപലകേരളോൽപ്പത്തിപ്രകാരവും ഈ 21 വട്ടം ക്ഷത്രിയരെ കൊന്നതും പാപപരിഹാരാർത്ഥം ഭൂമി മുഴുവൻ ബ്രാഹ്മണർക്ക് ദാനംചെയ്തതും, പിന്നീട്

തനിയ്ക്കിരിയ്ക്കാൻ സ്ഥലമില്ലാഞ്ഞിട്ട് വേറെ ഭൂമി സൃഷ്ടിച്ചതും, ആ ഭൂമിയുടെ രക്ഷയ്ക്കവേണ്ടി 108 പ്രതിഷ്ഠ ചെയ്തതും മററും മററും ആവർത്തിച്ചുകാണുന്നു. വാസ്തവസംഗതികളെ മറയ്ക്കാനുള്ള യത്നത്തിൽ ഒന്നിനൊന്നു വിപരീതവും പൊതുവേ വിശ്വാസയോഗ്യമല്ലാത്തതുമാണീഗ്രന്ഥങ്ങളിലെ പ്രസ്താവനകളിലധികവും. ഇനി വാസ്തവമെന്തെന്നു നോക്കാം. മലയാചല നിവാസികളും രണശൂരന്മാരുമായ നാകന്മാർ' [നായന്മാർ] സമുദ്രം വെപ്പിലുണ്ടായ ഭൂമിയെ കൈവശംവച്ചു സംരക്ഷിയ്ക്കുമ്പോഴം, മററു ചിലർ അതിൽ പ്രവേശിയ്ക്കുകയും, നാകന്മാർ കയർക്കുകയും, വന്നവർ വന്നവർ ഓടി രക്ഷപ്പെടുകയും ചെയ്തു. പിന്നീട് താണകേണപേക്ഷിച്ചപ്പോഴം അവിടവിടെ പാർത്തുകൊള്ളുവാൻ അവരെ നാട്ടുകാർ അനുവദിച്ചു. നേരേമറിച്ച് ബ്രാഹ്മണരുടെ ജന്മാവകാശത്തെ നിർണ്ണയിക്കുന്നതെന്നു പറയപ്പെടുന്ന അവരുടെ പ്രാമാണിക ഗ്രന്ഥങ്ങളിൽ അതുസംബന്ധമായ വിവരങ്ങൾ അങ്ങേയററം അവിശ്വാസയോഗ്യങ്ങളായിരിയ്ക്കെ, അവർക്കിവിടെ ജന്മാവകാശമില്ലെന്നുതന്നെ സിദ്ധിയ്ക്കുന്നു.

ദത്താത്രേയ മഹർഷിയിൽനിന്നും ബ്രഹ്മതത്വോപദേശം ലഭിച്ച ബ്രഹ്മജ്ഞാനിയത്രേ ഭാർഗ്ഗവൻ (ത്രിപുരാരഹസ്യം—ജ്ഞാനകാണ്ഡം) ഭാർഗ്ഗവൻ തപസ്വിയും യോഗിയും ജ്ഞാനിയുമാണെന്ന് മലയാള ഭൂമിയുടെ ഉൽപ്പത്തിയ്ക്കു വളരെ മുമ്പുള്ള പുരാണങ്ങളിൽ കാണുന്നു. ഈ കാരണങ്ങളാൽ—കാര്യകാരണ സംബന്ധയുക്ത്യാ,ദാനമുണ്ടായിട്ടേയില്ലെന്നു സിദ്ധിയ്ക്കുന്നു!

## മലയാള ബ്രാഹ്മണരെ ഭാർഗ്ഗവൻ കൊണ്ടുവന്നിട്ടില്ല

ദാനം സ്വീകരിക്കുന്നവരെ ദുഷ്ടന്മാരായിട്ടും, സ്വീകരിക്കാത്തവരെ ഉത്തമന്മാരായിട്ടും പണ്ടേ കരുതിപ്പോരുന്നുണ്ട്. ഭാർഗ്ഗവനിൽനിന്നും ദാനം വാങ്ങിയതുകൊണ്ട് പതിതത്വമുണ്ടാകാമെങ്കിൽ, ദാനത്തിനുമുൻപും, ഭാർഗ്ഗവനിൽ പതിതത്വമുണ്ടായിരുന്നിരിക്കണം. അനേകം മഹാദാനങ്ങൾ മുമ്പു ചെയ്ത ഭാർഗ്ഗവന് ഈ പതിതത്വം ഒരിയ്ക്കലും ഉണ്ടാകാൻ ന്യായമില്ല. അതുകൊണ്ട് ബ്രാഹ്മണർക്ക് പതിതത്വം വന്നെന്നു പറയുന്നതൊരിക്കലും ശരി

യല്ല. ശരിയായ കർമ്മാനുഷ്ഠാനം ദാനം വാങ്ങുന്നവർക്കുണ്ടെങ്കിൽ അതുകൊണ്ടുതന്നെ അവർക്ക് പതിതത്വമുണ്ടാകാനിടയില്ല. എന്നാലും പതിതത്വമുണ്ടായിയെന്നു പറഞ്ഞിരിക്കുകൊണ്ട് ആ ബ്രാഹ്മണർ കർമ്മനിഷ്ഠരല്ലെന്നുതന്നെ വരുന്നു. ദാനാർഹരുടെ ലക്ഷണം ദാതാവിന്റെ പാപത്തെ, കർമ്മശക്തികൊണ്ട് അവരിലും തങ്ങളിലും പററാത്തവിധം നശിപ്പിക്കുന്നതാണ്, എന്നാൽ മലയാള ബ്രാഹ്മണർക്ക് പരശുരാമദാനംകൊണ്ട് പതിതത്വം സംഭവിച്ചു എന്നു കാണുന്നതുകൊണ്ട് അവരെ പരശുരാമൻ ഇതിലേയ്ക്കായിട്ട് കേരളത്തിൽ വരുത്തിയിട്ടില്ലെന്നു സിദ്ധിക്കുന്നു.

കേരളത്തിൽ പണ്ടുപണ്ടേ ബ്രാഹ്മണരും അല്ലാത്തവരും അനേക ദാനങ്ങൾ ചെയ്തതായി രേഖകളുണ്ട്, ദാനസ്വീകരണം ഭ്രഷ്ടാണെന്നുള്ള പുതുമ ഇവിടെയല്ലാതെ വേറെങ്ങും കേട്ടുകേൾവിപോലുമില്ല. അഥവാ ഭ്രഷ്ടിനു കാരണം ദാനസ്വീകരണമല്ല എന്നാണെങ്കിൽ, മലയാളഭൂമിയുടെ അവകാശം മലയാള ബ്രാഹ്മണരെ വിട്ടൊഴിയേണ്ടതായും വരും

ഭ്രഷ്ടിനു കാരണം ദാനസ്വീകരണമല്ലെന്നു തെളിയിച്ചു. അഥവാ ആണെങ്കിൽ, പാപപരിഹാരത്തിനുവേണ്ടുന്ന കർമ്മശക്തി സ്വീകർത്താക്കൾക്കില്ല. ദാനാർഹനല്ലാത്തവരെ ഭാർഗ്ഗവൻ കൊണ്ടുവരികയില്ല—കൊണ്ടുവന്നിട്ടുമില്ല. സ്വയം അധമന്മാരാണെന്നു സമ്മതിച്ചാലല്ലാതെ ദാനസ്വീകരണമാണ് പതിതത്വത്തിനു കാരണമെന്നു വരുന്നതല്ല. ഈ കാരണങ്ങളാൽ മലയാള ബ്രാഹ്മണരെ ഭാർഗ്ഗവൻ കൊണ്ടുവന്നിട്ടില്ലെന്നും, ഉണ്ടെന്നുള്ളതു വെറും കെട്ടുകഥയാണെന്നും തെളിയുന്നു.

'കേരളം' മാസികയിൽ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ എഴുതുന്നു:- "പരശുരാമൻ ഉദകപൂർവ്വമായി ദാനംകൊടുത്തതാണ്. ആ ദാനം വാങ്ങിയ ബ്രാഹ്മണർക്ക് പതിതത്വം വന്നു എന്നും മററും പറയുന്നതു് വെറും കെട്ടുകഥയായിരിപ്പാനാണെളുപ്പം."

വേറെ ബ്രാഹ്മണരെ സ്വയം ഉണ്ടാക്കാൻതന്നെ കാരണം ഇതുവരെ ഇടപഴകിയ ബ്രാഹ്മണരുടെ തനിനിറമറിഞ്ഞതായിരിക്കണം. നോക്കുക:-

"അബ്രാഹ്മണ്യേതദാദേശേ കൈവർത്താൻ പ്രേക്ഷ്യഭാർഗ്ഗവഃ
ഛിത്വാതൽ ബളിശംകണ്ഠേയജ്ഞസൂത്രമകല്പയാത്.
സ്ഥാപയിത്വാ സ്വകീയേ സ്വക്ഷേത്രേ വിപ്രാൻ സ്വകല്പിതാൻ
ജാമദഗ്നിസ്തതോവാച സുപ്രീതേനാന്തരാത്മനാ."

(സഹ്യാദ്രിഖണ്ഡം)

ഭാർഗ്ഗവനിപ്രകാരം ചെയ്തതാലോചിയ്ക്കുമ്പോൾ 'ഇനി യാതൊന്നിനും ബ്രാഹ്മണരുടെ സഹായവും ചാർച്ചയും, സഹവാസവും വേണ്ടാ; എന്നും, നിത്യവും മീൻപിടിച്ചു കഴിയുന്ന അതിനികൃഷ്ടജാതിക്കാരാണെന്നവരികിലും 'അവരേക്കാൾ ഭേദം—അവരുടെ പൂണൂലിനേക്കാൾ ഇവരുടെ ചൂണ്ടനാരുതന്നെ ഭേദം—എന്ന് ആ ബ്രാഹ്മണരെക്കുറിച്ചൊരുവെറുപ്പുണ്ടായിയെന്നു സ്പഷ്ടം. അതുകൊണ്ട് ഇക്കൂട്ടർക്ക് ഭാർഗ്ഗവൻ ഭൂമി ദാനം കൊടുത്തിരിയ്ക്കാനിടയില്ലെന്നുതന്നെ സിദ്ധിയ്ക്കുന്നു.

തന്നെയല്ലാ, 'കേരളോല്പത്തി' 'കേരളമാഹാത്മ്യം' മുതലായവയിൽ പരശുരാമസൃഷ്ടഭൂമിയെ തെക്ക കന്യാകുമാരിമുതൽ വടക്ക 'കാഞ്ഞരോട്ടുപുഴ'വരെ 32 ഗ്രാമങ്ങളായിട്ടും, 'സഹ്യാദ്രിഖണ്ഡത്തിൽ' 'സുബ്രഹ്മണ്യം' മുതൽ 'ഗോകർണ്ണം'വരെയായിട്ടും വിവരിച്ചുകാണുന്നു. അതേസമയംതന്നെ ബ്രഹ്മസ്വംവക, ദേവസ്വംവക, സർക്കാർവക മുതലായ സകല വസ്തുക്കളുടേയും ആദ്യജന്മികൾ നായർപ്രഭുക്കന്മാരായിരുന്നെന്നും കാണുന്നു. ഈ ബ്രാഹ്മണർ ആദ്യം വടക്കൻ പ്രദേശങ്ങളിൽ 'മംഗലപുരം' പുഴയുടെ വടക്കേക്കരയോളം വന്നുനിറഞ്ഞു. അനന്തരം നിത്യവൃത്തിയ്ക്കു മാർഗ്ഗമില്ലാതെ സ്വദേശബഹിഷ്കൃതരായ ഇവർ നദീമാർഗ്ഗത്തുകൂടെ തെക്കോട്ടു തെക്കോട്ടു വന്ന് 'ശുക്തിമതി' (മംഗലപുരം ഉള്ളാടൻപുഴ) കടന്ന് തെക്കൻ പ്രദേശത്തെത്തി വിവിധ പ്രവൃത്തികൾ ചെയ്ത് കാലക്ഷേപം കഴിച്ചു എന്ന് സഹ്യാദ്രിഖണ്ഡത്തിൽ പറയുന്നു.

'അസിഹസ്തൈഃ രക്ഷിതത്വാൽ
പ്രഭുഭിർന്നാകനാമകൈഃ
അസിപഞ്ജരിതത്വാച്ച
അസിപ്രസ്ഥമഗാടകം.'

**അർത്ഥം:-** കൈയിൽ (ഒഴിയാതെ) വാളുള്ളവരായി നാകന്മാരെന്ന പ്രഭുക്കന്മാരാൽ രക്ഷിയ്ക്കപ്പെടുകയാലും, വാൾ പ്രയോഗവും അതി

ലേക്കു് അധികചാതുര്യപ്രചാരവും ഉള്ളതിനാലും (ഈ മലയാള ഭൂമിക്കു്) 'അസിപ്രസ്ഥം' എന്ന നാമം സിദ്ധിച്ചു.

## ബ്രാഹ്മണസമ്പർക്കം വരുത്തിവച്ച വിന

ശൂദ്രസ്ത്രീകളെ ബ്രാഹ്മണർ സംബന്ധം ചെയ്യുന്നതു് എത്രയും നല്ലതാണെന്നു വിചാരിച്ചു് ഇടപ്രഭുക്കന്മാരുടെ ഭവനങ്ങളിൽ അവരെക്കൊണ്ടതിനെ നടത്തിച്ചുപോന്നു. ക്രമേണ ഇതൊരു പതിവെന്നനിലവിട്ടു് നിർബ്ബന്ധമായുംതീർന്നു. എന്നാൽ ശൂദ്രസ്ത്രീയിൽ നമ്പൂരിക്കു ജനിക്കുന്ന സന്തതിക്കു് പിതാവിന്റെ സ്വത്തിനവകാശമില്ല. അഥവാ, പിതാവെന്തെങ്കിലും കൊടുത്തുപോയാൽ ബ്രഹ്മസ്വംവക കുടുംബത്തിൽ കയററിയാൽ തറവാടു് കളംകോരുമെന്ന ഭീതിയാൽ ആയതിനെ മററു ബ്രാഹ്മണർക്കു കൊടുക്കുകയും പതിവായി. ഇങ്ങനെ സംബന്ധത്തിനു് വരുന്ന നമ്പൂരിക്കും അനുയായികൾക്കും സാപ്പാടു്, തേച്ചുകളി, മുണ്ടു്, എന്നുവേണ്ട സകല ചിലവിനും കൊടുക്കണമായിരുന്നുതാനും. നായർകുടുംബങ്ങളിലെ ദാരിദ്ര്യം, മുതൽനഷ്ടം, അവമാനം, ദുർബ്ബുദ്ധികളും ഭീരുക്കളുമായ സന്താനങ്ങൾ മുതലായവയ്ക്കുത്തരവാദി ഈ ബ്രാഹ്മണസമ്പർക്കമൊന്നു മാത്രമാണു് തറവാടുകൾ ഇങ്ങനെ നശിച്ചതിനു് കയ്യുംകണക്കുമില്ല എന്നിട്ടും ചില കാരണവന്മാർ ഈ സംബന്ധം ആഢ്യത്വലക്ഷണമായിക്കരുതുന്നു. ഈ ബ്രാഹ്മണർ എത്ര ദുഷിച്ച നടപടിക്കാരായാലും അവരോടു് 'തിരുമേനി' 'തിരുമനസ്സു്' 'കല്പിച്ചു്' 'അരുളപ്പാടു്' 'വിടകൊള്ളുൽ' 'ഇറാൻ' 'അടിയൻ' ഇത്യാദി താഴ്മവാക്കുകൾ നിർല്ലജ്ജം എഴുന്നള്ളിക്കുന്നു! ഇടക്കാലത്തിങ്ങനെയൊക്കെയായിരിക്കെ 'ബ്രാഹ്മണോ മമ ദൈവതം' എന്നു കരുതിയിരുന്ന മുൻകാലങ്ങളിലെ സ്ഥിതിയെന്തായിരുന്നിരിക്കണം?

ഇനി, ഈ അടുത്തകാലത്തുവരെ മുറയ്ക്കു നിലനിന്നിരുന്നതും ഇപ്പോഴും ചിലയിടങ്ങളിൽക്കണ്ടുവരുന്നതുമായ ചില നടവടിക്രമങ്ങൾ നോക്കാം.

1. ക്ഷേത്രങ്ങളിൽ ഉത്സവാദി അടിയന്തിരങ്ങൾക്കു്; ആ സ്ഥലത്തെ നായർപ്രഭുവിനെ, ബ്രാഹ്മണർ കൂട്ടംകൂടിനില്ക്കുമ്പോൾത്തന്നെ തണ്ടിലെടുത്തുകൊണ്ടുവരികയും, ആ പ്രഭു ആ ബ്രാഹ്മണസദസ്സിലെ പ്രധാന അഗ്രാസനത്തിലിരിക്കുകയും, ഇരുന്നശേഷം

ആഢ്യർ, വൈദികർ മുതലായവരോട് ഇരുന്നുകൊള്ളുവാൻ ആ ജ്ഞാപിയ്ക്കുകയും, അപ്രകാരം അവർ അനുഷ്ഠിച്ചുപോരികയും ചെയ്യുക;

2. ക്ഷേത്രങ്ങളിൽ കൊടിയേറുന്ന ദിവസം നായർസ്ഥാനം വാഹനാരൂഢനായിവന്ന് മാന്യസ്ഥാനത്തിലിരുന്നാൽ, അനന്തരി ബ്രാഹ്മണർ നിന്നുംകൊണ്ട് പ്രഭുവിനോട് അനുവാദത്തിനപേക്ഷി യ്ക്കയും, അനുവാദം ലഭിച്ചശേഷം ഇരിയ്ക്കുകയുംചെയ്യുക;

3. ഉത്സവത്തിന് ബ്രാഹ്മണർ സാധാരണ ജനങ്ങളുടെകൂട്ടത്തിൽ നില്ക്കവേ, നായർപ്രഭു തണ്ടിൽക്കയറി അവരുടെമദ്ധ്യേകൂടി ക്ഷേത്ര ത്തിനകത്തു വന്നിറങ്ങുകയും, ആദ്യം താൻ സോപാനത്തിൽ കയ റി തൊഴുകയും, അപ്പോഴം അടുത്തുനില്ക്കുന്ന 'നമ്പി' ദേവൻെറ പീഠ ത്തിൽ മുൻകൂട്ടിവെച്ചിരിയ്ക്കുന്ന വെററില, പാക്ക്, പണം ഇതുകളെ ടുത്ത് ദക്ഷിണ കൊടുക്കുകയും, പ്രഭു ആയതിനെ വാങ്ങിക്കൊണ്ട് 'ഇനി ബ്രാഹ്മണർ മുതലായ എല്ലാവരും തൊഴുതുകൊള്ളട്ടെ' എന്നാ ജ്ഞാപിയ്ക്കയും, അനന്തരം എല്ലാവരും തൊഴുകയുംചെയ്യുക;

4. ബ്രാഹ്മണരുടെ വിവാഹാദിയന്തിരങ്ങളിൽ ആ സ്ഥല ത്തെ നായർസ്ഥാനിയുടെ ഭവനത്തിൽ, അടിയന്തിരക്കാരൻ ബ്രാഹ്മ ണൻ വെററിലക്കെട്ടുകൊണ്ടുവച്ച്, 'അടിയന്തിരസ്ഥലത്തുവന്ന് എല്ലാം ശട്ടംകെട്ടി നടത്തിത്തരണം' എന്നപേക്ഷിയ്ക്കയും, അപ്രകാ രം ചെയ്യുന്നതിനുശേഷംമാത്രം, കാര്യം നടത്തുകയുംചെയ്യുക;

5. ക്ഷേത്രങ്ങളിൽ കൊടിയേററുസമയത്ത്, സ്ഥലത്തെ നാ യർസ്ഥാനി വല്ലകാരണംകൊണ്ടും വരാതെപോയാൽ 'ഇവിടത്തെ നാഥൻ വന്നുചേർന്നോ' എന്ന് ആദരവോടെ ഉച്ചത്തിൽ വിളിച്ചു ചോദിയ്ക്കയും, വന്നതായറിഞ്ഞതിനുമേൽമാത്രം കൊടിയേററുകയും ചെയ്യുക;

6. ബ്രാഹ്മണർ വേദംപഠിച്ച് പരീക്ഷയ്ക്കു ഹാജരായാൽ, ക്ഷേ ത്രഉടമസ്ഥനായ നായർപ്രഭു പരീക്ഷകനായിനിന്നുകൊണ്ട് പരീ ക്ഷിയ്ക്കയും. ജയിയ്ക്കുന്നവർക്ക് ആണ്ടുതോറും ആയിരപ്പറ നെല്ലും മററാ ദായങ്ങളും കൊടുത്ത് അയാളെ ക്ഷേത്രത്തിലെ ഊരാണ്മസ്ഥാന ത്താക്കുകയും, തോററവരെ അവമാനിച്ച് ആററിനക്കരെകടത്തി ഓ ടിയ്ക്കുകയുംചെയ്യുക;

എന്നീ ഉദാഹരണങ്ങളിൽനിന്ന് ബഹുമാനിക്കപ്പെടുന്നവരെല്ലാം അതാതുസ്ഥലത്തെ നായർപ്രഭുക്കന്മാരും, ബഹുമാനിയ്ക്കുന്നവരെല്ലാം ഊരാൺമക്കാരായ ബ്രാഹ്മണരും മററുമാണെന്നുവരുന്നു.

## നായന്മാരുടെ ഔൽകൃഷ്ട്യവും മലയാളഭൂമിയിലവർക്കുള്ള ഉടമസ്ഥാവകാശങ്ങളും

ആദ്യം ബ്രാഹ്മണരുടെ ഔൽകൃഷ്ട്യത്തേയും ശൂദ്രരുടെ നൈകൃഷ്ട്യത്തേയും കാണിക്കുന്ന അവരുടെ അന്യോന്യപെരുമാററങ്ങളെപ്പററിപ്പറഞ്ഞു. അനന്തരം ശൂദ്രരുടെ ഔൽകൃഷ്ട്യത്തേയും ബ്രാഹ്മണരുടെ നൈകൃഷ്ട്യത്തേയുംപററിപ്പറഞ്ഞു. ഇതുകളിൽ ബ്രാഹ്മണൗൽകൃഷ്ട്യത്തെ ബ്രാഹ്മണപരങ്ങളായ കേരളോൽപ്പത്തികൾ, കേരളമാഹാത്മ്യം എന്നിവ താങ്ങുന്നുണ്ട്. മറിച്ച്, ശൂദ്രരുടെ മേന്മയേയും ബ്രാഹ്മണരുടെ താഴ്മയേയും താങ്ങുന്നത്, നടവടിക്രമങ്ങളും, ആധാരപ്രമാണങ്ങളും, യുക്ത്യാനുഭവങ്ങളുമാണ്. ഇതിൽ ആദ്യത്തെഭാഗം ശരിയെങ്കിൽ രണ്ടാമത്തെഭാഗവും, രണ്ടാമത്തെഭാഗം ശരിയെങ്കിൽ ആദ്യത്തെഭാഗവും വാസ്തവമായിക്കൂടാ.

ഒന്നാമത്തെഭാഗമായ ഭാഗ്യവദ്ബ്രാഹ്മണകീർത്തനങ്ങളും തൽപ്രമാണങ്ങളും ശ്രുതിയുക്ത്യനുഭവങ്ങൾകൊണ്ടൊക്കെ ഖണ്ഡിക്കപ്പെട്ടുപോയതുകൊണ്ട്, ആധാരപ്രമാണങ്ങൾകൊണ്ടും യുക്ത്യനുഭവങ്ങൾകൊണ്ടും ശരിയാണെന്നുകാണുന്ന രണ്ടാമത്തെഭാഗംതന്നെ വാസ്തവമെന്നു നിശ്ചയിക്കേണ്ടതാണ്. അപ്രകാരമാകുമ്പോൾ, മലയാളഭൂമിയും സകല വസ്തുവകകളും നായന്മാർക്കുമാത്രമുള്ളതായിരിക്കാനേ പാടുള്ളൂ എന്നുവരുന്നു. അങ്ങിനെവരുമ്പോൾ മലയാളബ്രാഹ്മണരുടെ വസ്തുക്കളും സ്ഥാനമാനങ്ങളും മററും ശൂദ്രരുടെവകയായിരുന്നിട്ടും, അവരീബ്രാഹ്മണർക്കു കൊടുത്തതായിത്തന്നെയിരിക്കണം. അല്ലാത്തപക്ഷം ഈ ബ്രാഹ്മണരും ശൂദ്രർമാത്രമാകുന്നുഎന്നും, മറെറാരുപ്രകാരത്തിലുമാകാൻപാടില്ലെന്നുംവരുന്നു. ഇനി, ഇതിലേതാണു വാസ്തവമെന്നുനോക്കാം.

മലയാളബ്രാഹ്മണർ എന്നാൽ മലയാളത്തിലെ ബ്രാഹ്മണരെന്നാണർത്ഥം. മലയാളത്തിലെ ബ്രാഹ്മണരെന്നാൽ മലയാള

ത്തിൽ ജനിച്ചുവാഴുന്നവരെന്നോ അതോ വന്നുകയറിയവരെന്നോ ആകാം. മലയാളഭൂമിയുണ്ടായിട്ട് ആദ്യമായി അവിടെ ബ്രാഹ്മണരെന്നൊരുവകക്കാരുണ്ടായിരുന്നോയില്ലെന്നു പ്രമാണസിദ്ധമാകുന്നു. പരദേശത്തുനിന്നും വന്നവർ ഈ മലയാളശബ്ദം ചേർക്കുകയോ ചേരുകയോ ചെയ്തിട്ടില്ല. അവർക്കിവിടെനിന്നും ലഭിയ്ക്കുന്ന ആദായത്തോടു കൂറുണ്ടെങ്കിലും മലയാളശബ്ദത്തെ സ്വജാതിനാമത്തോടു ചേർക്കുന്നകാര്യം വെറുപ്പുതന്നെ. അല്ലാതെയും, മലയാളമെന്നും ബ്രാഹ്മണനെന്നും രണ്ടു വാക്കുള്ളവയിൽ ആദ്യത്തേത് പന്ത്രണ്ടു തമിഴ്നാടുകളിലൊന്നായ ഈ മലയാളഭൂമിയുടെ പേരാകയാൽ മലയാളഭാഷയിൽത്തന്നെയുള്ളതും; രണ്ടാമത്തെ ബ്രാഹ്മണശബ്ദം മലയാളഭാഷയോടുചേർന്നതല്ലാത്തതും, ബ്രഹ്മാവത്തിലുള്ളതും, സംസ്കൃതഭാഷയിൽ ചേർന്നതുമാകുന്നു. ഈ രണ്ടാമത്തെ പേരിനെ പേറുന്നവർ ദാരിദ്ര്യനിവൃത്തിയെക്കരുതി പലപ്പോഴും കൂട്ടംകൂട്ടമായി ഇവിടെവന്ന് നാട്ടുകാരെ ആശ്രയിയ്ക്കുയും അങ്ങിനെ ക്രമേണ ഇവിടത്തെ താമസത്തിനു തരം സമ്പാദിയ്ക്കുകയും ചെയ്തു എന്നും സംസ്കൃതം, ഇംഗ്ലീഷ് എന്നീ ഭാഷകളിലെ നല്ല കവികളെ അഭിനവകാളിദാസനെന്നും ഇന്ത്യൻ ഷേക്സ്പിയരെന്നും പറയുമ്പോലെ ഒരു ബഹുമാനസൂചകമായിട്ട് തങ്ങളെ മററുള്ളവർ കരുതുമെന്നുകരുതി ഇപ്രകാരം സ്വയം മലയാളബ്രാഹ്മണർ എന്നു വ്യവഹരിച്ചുപോരികയും, നാട്ടുകാർ അതിനെ സ്വയം സ്വീകരിച്ചുപോരികയും ചെയ്തിട്ടുള്ളതാകുന്നു എന്നുമാണിതിന്റെ വാസ്തവം.

മലയാളഭൂമി നാകന്മാർക്ക് (നായന്മാർക്ക്) വരുണൻ കൊടുത്തതാണെന്നുകാണിയ്ക്കുന്ന 'കേരളമാഹാത്മ്യ'ത്തിൽ പറയുന്നു:-

> "നാകാസ്സർവ്വേ സമാഗത്യ ശ്രീമൂലസ്ഥാനമണ്ഡപേ
> ചതുഷ്ഷഷ്ടിതമാ നാകാ വയമേവ ന സംശയഃ
> വരുണസ്സ്വപുരാസ്മാകം ദത്തവാൻ ദ്വിജസത്തമഃ
> സമുദ്രാന്തേചയാഭൂമിർജാതാ ചേന്ദ്ര ശാസനാൽ
> നാകേഭ്യശ്ച മയാദത്താമദ്ദേഹസ്യവിഷോൽക്കരം
> നാകാനാം ശാസനാദേവ നിവാരയത്തു ദേഹജം;
> വിഷഹീനശരീരോഭൂത്തൽക്കാലേ തേജസായുതാഃ
> തസ്മാദസ്മാകമേവാസ്തു കേരളം ഭൂമിമണ്ഡലം."

അർത്ഥം:- (നാകന്മാരെല്ലാവരും കൂടിച്ചേർന്ന് ശ്രീമൂലസ്ഥാന മണ്ഡപത്തിൽ പ്രവേശിച്ചു. അങ്ങനെ 64 ഗ്രാമക്കാരായ നാകന്മാരുണ്ടാകുന്നു. ഈ ഭൂമി പണ്ട് ജലാംശമായ വരുണൻ തന്നതാകുന്നു.) ഈ ബ്രാഹ്മണർ അത്യാഗ്രഹം നിമിത്തം പലതവണയും വന്ന് ഓരോ ന്യാസങ്ങളും കാണിയ്ക്കയും അതിനു നാകന്മാരവരെ ശിക്ഷിക്കുകയും ചെയ്തിട്ടുണ്ട്. പിന്നീടു സ്വത്തിൽ അടുത്തുകൂടി അടുക്കളപ്പണി, തന്ത്രവാദം, അന്യോന്യം കലഹമുണ്ടാക്കിക്കുക, സേവാവൃത്തി മുതലായ തൊഴിലുകൾചെയ്ത് അവിടവിടെ പാർത്തുപോന്നു എന്നു സഹ്യാദ്രിഖണ്ഡത്തിൽ പറയുന്നു.

"അപ്പത്തം കൊല്ലം നാകരോ ചീറും പടിയാക മഹാബ്രാഹ്മണർക്ക് വശമല്ലാഞ്ഞു, കാറിടിയൊത്തുച്ചീറിമിഴിയ്ക്കു" എന്ന പഴയൊരു കേരളോല്പത്തിവചനവും ഇതിനുപോൽബലകമാകുന്നു.

"എങ്കിലോ പണ്ട് ബ്രഹ്മണരാൽ അലകളടിച്ചുകൊള്ളും, എല്ലാംകൊണ്ടടങ്ങാതെകളെല്ലാം പൊലിവുവിട്ട് പിൻവാങ്ങി കെടാവൃതാകവെ, സമുദ്രരാജനായിരിപ്പോരു വരുണരാജൻ തികഴ്ച്ചുററ് താനേ താൻപെററ് കൊടുപ്പതുംചെയ്തു."

"എങ്കിലും അക്കാലത്തെ നാകന്മാരല്ലോ ആകുന്നതു്. അവർക്കല്ലോ ആദികാലത്തേ വരുണൻ ഒന്നൊററകാതംകൊണ്ടു തറ മുഴുവനും കൊടുത്തു എന്നുചൊല്ലിയതു്."

"സമ്പൂർണ്ണാഗാധകാജ്ഞാതാ—നിറഞ്ഞ ജലത്തിൽനിന്നുണ്ടായതു്" (കേരളമാഹാത്മ്യം.")

"സമുദ്രം ഒരുകാലത്തു മുന്നോട്ടുള്ള ഊക്കം വിട്ട് പടിഞ്ഞാറോട്ടു മാറിയപ്പോഴും സമുദ്രരാജാവായ വരുണൻ താനേ തൻ പെററു" (സമുദ്രം നീങ്ങിയപ്പോഴും അവിടെ കാണപ്പെട്ടു.)— ഒരു പഴയ കേരളോല്പത്തി.

മുകളിൽ കാണിച്ച പ്രമാണങ്ങളാൽ ഈ ഭൂമി 'കടൽവെപ്പ്' (ഇന്നത്തെ എറണാകുളത്തിനടുത്തുള്ള വൈപ്പിൻപോലെ) ആകുന്നു എന്നു സ്പഷ്ടമാകുന്നു.

"വരുണസ്യ പുരാസ്യാകം ഭഗവാൻ മുനിസത്തമ
തസ്യാദസ്യാകമേവ........" (ഒരു കേരളമാഹാത്മ്യം)

**അർത്ഥം:-** (വരുണനാകട്ടേ പണ്ടുപണ്ടേ ഞങ്ങൾക്കു തന്നുപോയിട്ടുള്ളതാകുന്നു. അതിനാൽ (ഇതു്) ഞങ്ങൾക്കുള്ളതുതന്നെയാണു്) എന്നു നാകന്മാരും; അതിനെസമ്മതിച്ചു് "നാകേഭ്യശ്ചമയാദത്താ" (കേ. മാ.)

**അർത്ഥം:-** നാകന്മാർക്കായിക്കൊണ്ടു് ഞാൻ കൊടുത്തിരിക്കുന്നു എന്നു വരുണനും പറഞ്ഞിരിക്കുന്നതിനാലും, മേലുദ്ധരിച്ച കേരളോല്പത്തിവാക്യങ്ങൾകൊണ്ടും നാകന്മാർ കടൽവെപ്പായ ഈ ഭൂമിയുടെ ആദ്യത്തെ ഉടയക്കാരും, കൈവശക്കാരും, ഈ കടൽവെപ്പുണ്ടാകുന്നതിനുമുമ്പ് സമുദ്രത്തോടു തൊട്ടുകിടന്നിരുന്ന മലമ്പ്രദേശത്തിലെ പ്രഭുക്കളും അവിടത്തെ പാർപ്പുകാരുമായിരുന്നെന്നു സിദ്ധിക്കുന്നു.

പഴയ വട്ടെഴുത്തുകളിൽ ഈ നാകന്മാരെപ്പററിപ്പറയുന്നതു ശ്രദ്ധിക്കുക.

"ഈശ്വരാരാധനേരക്താ ഭക്തായത്ര സുസാധവഃ
ജനായത്രദാനശ്ശൂരാഃ സംഗ്രാമാങ്കണഭൈരവാഃ
യോഗിനോയദ്ഗൃഹാന്തസ്ഥപേടികാരത്നദീപികാഃ
നായകാഖ്യായത്രശൂദ്രരാജാനസ്സന്തിസർവ്വദാഃ

**അർത്ഥം:-** എവിടത്തുകാർ ഈശ്വരാരാധനത്തിങ്കൽ ഇച്ഛയും ഭക്തിയുമുള്ള സാധുക്കളോ, യാതൊരിടത്തുള്ളവർ ദാനശൂരന്മാരായും വിശിഷ്ടയോധാക്കളായുമിരിക്കുന്നോ, എവിടെയുള്ള ഗൃഹങ്ങളിൽ പെട്ടികളിൽ രത്നക്കല്ലുകളെന്നപോലെ യോഗികൾ ശോഭിക്കുന്നുവോ, സർവ്വസ്വവും ദാനംചെയ്യുന്നവരായ നായകർ എന്ന ശൂദ്രരാജാക്കൾ എവിടെയോ—

"നെടുമീശ, നീറണിനെററി, പാളത്താറ്", മീതിലുടുപ്പും മെതിയടിയും, മീശക്കൊമ്പും വിരികുഴലും (വളർത്തിയ മുടി) വീരച്ചൊൽ (ഗൗരവവാക്കു്), നീറണിനെററിത്തടവഴകം (ഇവർ ശൈവർ—ശിവഭക്തന്മാർ ആയിരുന്നു.) ഈ വാക്യങ്ങൾ ഇവരുടെ വേഷം ഇന്നമാതിരിയെന്നു് വിവരിക്കുന്നു. കൂടാതെ—തിടമേനി (ദൃഢഗാത്രം) നേർത്ത (എതിർത്തുവരുന്ന) കോളരി (സിംഹം) മെത്തടം (മസ്തകം) പൊട്ടിച്ചിതറും പിളർന്നമർത്തു്-മുഷ്ടി ചുരുട്ടി ഇടിക്കുന്ന, നെടുത്തിടക്കൈ-നീണ്ടദൃഢമാന കൈകൾ—എന്നീ വാക്യങ്ങൾ

അവരുടെ ശരീരദാർഢ്യത്തേയും. ''സംഗ്രാമാങ്കണഭൈരവാഃ'' 'കാറിടിയൊത്തുച്ചീറിമിഴിയ്ക്കു' ഈ വാക്യങ്ങൾ അവർ പടക്കളത്തിൽ ശത്രുക്കൾക്കു ഭയമുണ്ടാക്കുന്നവർ—അതായത്, വിശിഷ്ടയോദ്ധാക്കളെന്നും, 'പൊയ്ത്തിടരെ പൊടിയാക്കും നാകത്താരെ' ഇതു് അസത്യവാന്മാരെ അവർ നശിപ്പിക്കുന്നതാണെന്നും തെളിയിക്കുന്നു. 'നെടുവില്ലുകർ' 'തട്‌വില്ലുകർ' 'മേത്തടവില്ലുകർ' 'ഇരുത്തടവില്ലുകർ' 'മുത്തടവില്ലുകർ' 'മാവില്ലുകർ' 'വെട്ടത്താവില്ലുകർ' മുതലായ വാക്യങ്ങൾ അവർ അസ്ത്രവിദ്യാവിചക്ഷണന്മാരാണെന്നും; 'അസിഹരൈസ്റ്റേ' 'അസിപഞ്ജരിതതപാച്ച' 'കത്തിവാൾ കയ്യിലേള്ളും നാകത്താരെ' ഈ വാക്യങ്ങൾ അവരുടെ വാളഭ്യാസത്തേയും—'ഉണ്ടതെട്ടിപ്പവർ'=വെടിയുണ്ട തടുക്കുന്നവർ (ഇവരുടെ പരിശയിൽ ഒരു ദിവ്യൗഷധി പൂശുമായിരുന്നു. ആത്തരം പരിശയ്ക്കു് 'ഉണ്ടതെട്ടിപ്പരിശ' എന്നു് പേർ കാണുന്നു.) 'അമ്പുതട്ടി' 'കമ്പില്ലെറിതട്ടി' (കൽച്ചില്ലുകൊണ്ടുള്ള ഏറ്—കവിണയേറ്;) ഊക്കോടെ പാഞ്ഞു വരുന്ന അമ്പിനേയും കവിണക്കല്ലിനേയും തടുക്കാനിവർക്കു കഴിയുമായിരുന്നു. വെട്ടും തടയും ഇവർക്കു് ബാലപാഠമായിരുന്നു. 'ഒരു കതിപ്പിൽ മേൽകിളമ്പി' (വിശേഷരീതിയിലുള്ള ചാട്ടങ്ങൾ, മറിച്ചിലുകൾ എന്നിവ ഒരു കതിപ്പിൽത്തന്നെ നടത്തിയിരുന്നു. 'കതിരവെട്ടിപ്പവർ' (കതിരപ്പടയെ വെട്ടുന്നതിനു് വിശേഷസാമർത്ഥ്യമുള്ളവരെന്നും) (കാൽമുട്ടിനുതാഴെ മൂർച്ചയുള്ള കത്തി വച്ചുകെട്ടി മുറുക്കിക്കൊണ്ടു് അതിവേഗത്തിൽ മേല്പോട്ടുള്ള ചാട്ടത്തോടുകൂടി കതിരയുടെ കഴുത്തു മുറിയ്ക്കുയും അതോടൊപ്പം കൈവാൾകൊണ്ടു് കതിരക്കാരനെ വെട്ടുകയുംചെയ്യുന്ന അഭ്യാസം.) 'ആനയോട്ടിപ്പവർ'—ആനപ്പടയെ ഓടിയ്ക്കുന്നതിനു സാമർത്ഥ്യമുള്ളവർ. 'മാതംഗലീല'—ഗജലക്ഷണശാസ്ത്രം—'ആനൈക്കറിച്ചന്തം' 'പാകരുനടൈ' തുടങ്ങിയ ഗ്രന്ഥനിരകൾ അവരുടെ ഭവനങ്ങളിലെല്ലാമുണ്ടായിരുന്നു. 'ചൊല്ലുവോം മെയ്ച്ചൊൽതഴപ്പ്'' 'പൊയ്‌വാമൈത്ത മൊഴിത്തനാവോ പിറകിതപ്പടകാണാതെ—അസത്യവാക്കുച്ചരിച്ചാൽ അല്ലെങ്കിൽ അസത്യവാക്കുച്ചരിച്ചാൽ നാവറുത്തു് വെളിയിലെറിയുമായിരുന്നു. 'അറവർ' (ധർമ്മിഷ്ഠർ.) ധർമ്മാധർമ്മങ്ങൾക്കു തമിഴിൽ 'അറം' 'മറം' എന്നുപേർ. അറത്തോടുചേർന്നവർ അറവരും, മറത്തോടുചേർന്നവർ മറവരുമായി. കൂടാതെ—'കള്ളരുന്തിടുവതില്ലോം'—ഞങ്ങൾ മദ്യപാനികളല്ല, 'കൊണ്ണൈപ്പൊറണവ ഒരുവകൈയു മുൺപതില്ലോർ—മത്സ്യം ഭക്ഷിയ്ക്കുന്നവരല്ല; 'ഉൺവകൈയുംകൊള്ള

വില്ലോം' (മാംസാദികൾ കഴിയ്ക്കില്ല;) 'പിറർമനവിയരൈത്തവ റ്' വിരുപ്പുറനോക്കുവതില്ലോം'—പരസ്ത്രീകളെ തെററായിട്ടു നോക്കുകപോലുമില്ല. എന്നീ വാക്യങ്ങൾ നാകന്മാർ മദ്യപാനം, മത്സ്യമാംസഭക്ഷണം, പരസ്ത്രീവാഞ്ഛ ഇത്യാദി ദുർഗ്ഗുണങ്ങൾ യാതൊന്നുമില്ലാത്ത പരിശുദ്ധന്മാരായിരുന്നെന്നും, 'ദാനശ്ശുരാസദ്വദാ' (എല്ലാപ്പോഴും ദാനംചെയ്യുന്നവർ) "ഇല്ലാരെക്കണ്ടിങ്ങിശൈത്തുതവി ചെയ്യവേണം" (ദരിദ്ര്യരെ അന്വേഷിച്ചുപിടിച്ചു സഹായിയ്ക്കുന്നവർ.) 'ഈവതില്ലെനമൊഴിന്താൽ പിറകിറകയിർ വാഴ്‌വതില്ലോം' (ഇല്ലെന്നൊന്നുപറയാനിടവന്നാൽപ്പിന്നെ ജീവനോടെ ഇരിയ്ക്കില്ല.) എന്നീ വാക്യങ്ങൾ നായന്മാർ ഈശ്വരാരാധനാതല്പരരും, മഹത്തുക്കളിൽ ഭക്തിബഹുമാനാദികളും, ക്ഷമയുള്ളവരുമാണെന്നും തെളിയിയ്ക്കുന്നു.

ഇനിയും നാകന്മാരുടെകൂട്ടത്തിൽ രാജയോഗികൾ, സിദ്ധയോഗികൾ, ഹഠയോഗികൾ മുതലായ യോഗിവര്യന്മാരുണ്ടായിരുന്നെന്നുള്ളതിനുലക്ഷ്യം:-

1. 'യോഗിനോയൽഗൃഹാന്തസ്ഥ
പേടികാരത്നദീപികാഃ'

2. 'ചിത്തി, മുത്തി, കൈകണ്ടനാകത്താരെ' (കോയിയ്ക്കപ്പെരും കൈമ്മൾ എന്നൊരു മഹാനായ നായർപ്രഭുവിൻെറ കവിതകളിൽനിന്നു്.)

3. 'പുല്ലെനവെല്ലാം തുറക്കും നാകത്താരെ'—ഈ വാക്യം നാകന്മാരുടെയിടയിൽ വലിയ 'തുറവി'കളുണ്ടായിരുന്നെന്നു കാണിയ്ക്കുന്നു. (മാനോരിക്കോട്ടയ്ക്കൽ കോമ്പിത്താൻ ശിവാങ്ങൾ.)

'ഓമെന്നെഴുത്തുതാന്തമൈ
യായിനിന്നുശിമുനയിലും
നണ്ണിതാകി, തേഞ്ഞുചിറുകി
ശിവവിണ്ണാകിമററുമേയററുപിരിറ്വററാകും'

എണ്ണാമയക്കാകടന്തവാനം
ഏററക്കുറവററിരിയ്ക്കുംവാനം
ഏഉമനെക്കാമനത്തിൻെറവാനം
എല്ലാമതുവാകിനിൻെറവാനം

കാഴ്ചയും കേൾവിയും എട്ടാവാനം
നാററംചുവൈപാററിറന്തവാനം
വെച്ചുടൻ മൂച്ചററിലകംവാനം
പേരിൻപമാകപ്പൊലിന്തവാനം

മത്തവും കൊത്തലുമാണ്ടവാനം
വന്നാട്ടമുന്നാട്ടം വിട്ടവാനം
ആശാനതുളാലടൈന്തവാനം
വാനമെന്നുള്ളതും പോനവാനം.

ഈ വാക്യങ്ങൾ നായന്മാരുടെയിടയിൽ ബ്രഹ്മസാക്ഷാൽക്കാരമടഞ്ഞ ജ്ഞാനികൾ സാധാരണമായുണ്ടായിരുന്നെന്നുകാണിക്കുന്നു.

(കേരളം സന്ദർശിച്ച 23 എണ്ണപ്പെട്ട വിദേശീയരുടെ പരാമർശങ്ങൾ—അന്നത്തെ നായന്മാരെപ്പററിയുള്ളവ—സ്വാമി തിരുവടികൾ സവിസ്തരം കൊടുത്തിരിക്കുന്നു.)

## ശൂദ്രശബ്ദം

'ബ്രഹ്മണർ നായന്മാരെ 'ശൂദ്രർ' എന്നുപറഞ്ഞുവരുന്നു. അതും വെറും വ്യവഹാരത്തിൽമാത്രമല്ലാ, അവർ നായന്മാരെപ്പററി പറയുന്നതോ എഴുതുന്നതോ ആയ അവസരങ്ങളിലെല്ലാം ഇങ്ങനെ തന്നെ ഉപയോഗിച്ചും കാണുന്നു. മലയാളദേശത്തുള്ള എഴുത്തുകുത്തുകളിലാകട്ടെ, ആധാരപ്രമാണങ്ങളിലാകട്ടെ, ഈ ശൂദ്രസംജ്ഞ കാണുന്നില്ല. മലയാളി പട്ടാളക്കാരെ 'നായർപട്ടാള'മെന്നല്ലാതെ ശൂദ്രപ്പട്ടാളമെന്നാരും പറയുകയില്ല. ഒരു നായർസ്ത്രീയോട് 'നിൻെറ നായര്'' എന്നല്ലാതെ 'നിൻെറ ശൂദ്രൻ' എന്നാരും പറയാറില്ല. 'പടനായർ കളരി' 'നായർകുളം' 'ഇറൈനായർകുളം' (ഇാണാകുളം) 'നായർവകപ്പടി'യെന്നൊക്കെയല്ലാതെ ശൂദ്രശബ്ദം മുൻപ് ഉപയോഗിച്ചിരുന്നിട്ടേയില്ല. എന്നാൽ തിരുവിതാംകൂറിലെ ചില രജിസ്ട്രാധാരങ്ങളിൽ ഈ 'അപശബ്ദം' കടന്നുകൂടിയിരിക്കുന്നു. ഇടക്കാലത്താണിതിൻെറ വരവെന്നുള്ളതുകൊണ്ട് മററാരോ കെട്ടിവച്ചതാണിതെന്നു വ്യക്തം. ഒരുവർഗ്ഗക്കാരെക്കുറിച്ച് മറെറാരു വർഗ്ഗക്കാർ സ്വേച്ഛാനുസരണം പല പേരും പറയുന്നതു സ്വാഭാവികംത

ന്നെ. ആയതു് നമ്പൂരിമാരെക്കുറിച്ചും ഇല്ലെന്നില്ല. വിശേഷി ച്ചും 'നമ്പൂരി ഇങ്ങോട്ടു വരു' 'പോററി വരു' എന്നു പറയുന്നതുപോ ലെ 'ശൂദ്രാ വരു' എന്നൊരു നായരെനോക്കി ആരും പറയുകയില്ല. എവിടുന്നു വന്നതാണീ ശൂദ്രശബ്ദമെന്നുനോക്കാം.

'ബ്രഹ്മക്ഷത്രിയവിട്ച്ഛൂദ്രാ-
ശ്ചാതുർവർണ്ണ്യമിതിസ്മൃതം.' (മനുസ്മൃതി)
'ശൂദ്രാശ്ചാവരവർണ്ണാശ്ച
വൃഷലാശ്ചജഘന്യജാ.' (അമരകോശം)

മേൽക്കാണിച്ച പ്രമാണങ്ങരം സംസ്കൃതത്തിൽമാത്രം കാണു ന്നു. ശൂദ്രശബ്ദം തമിഴിലോ മലയാളത്തിലോ മറേറതെങ്കിലും ദ്രാവിഡഭാഷയിലോ ഉള്ളതോ ഉണ്ടായിരുന്നതോ അല്ല.

## ചാതുർവർണ്ണ്യം

ചാതുർവർണ്ണ്യത്തെ രണ്ടായി പിരിയ്ക്കാം. ഒന്നു് ഗുണകമ്മ ങ്ങളെ അടിസ്ഥാനപ്പെടുത്തിയും മറേറതു കക്ഷിപൂരണത്തെ അടി സ്ഥാനപ്പെടുത്തിയുമിരിയ്ക്കുന്നു. ഈ മലയാളത്തിൽ നടപ്പിലിരി യ്ക്കുന്ന ചാതുർവർണ്ണ്യനിയമം ഒന്നാമതായി പറഞ്ഞ ഗുണകമ്മവി ഭാഗപ്രധാനമായ നിയമത്തിലുള്ളതല്ല. വിധിപ്രകാരമുള്ള ബ്രാ ഹ്മണക്ഷത്രിയാദിനാമങ്ങളെ വച്ചുകൊണ്ടുമാത്രം ആ നിയമത്തി ൻെറ ഉദ്ദേശത്തിനു വിപരീതമായും, അതിൻെറ ശരിയായ സ്വരൂ പത്തിനു മറവായും, നാശകരവുമായുള്ള രണ്ടാമത്തെ പിരിവിനെ യാണിവിടെ സ്വീകരിച്ചിട്ടുള്ളതു്. ഇതു് ഒരിയ്ക്കലും മഹാത്മാരാ ലനുഷ്ഠിയ്ക്കപ്പെട്ടുപോന്ന ചാതുർവർണ്ണ്യനിയമമല്ല. ഇതിനെ ഏതാ ണ്ടു് പാഷണ്ഡമതലോകായതമതമിശ്രമായ ദുർവ്യവസ്ഥയെന്നോ, കല്പിപിഷ്ടി ചാതുർവർണ്ണ്യാഭാസമെന്നോമറേറാ വേണം പറയു വാൻ. പൂർവ്വനിയമം അമൃതം. മററതു വിഷം. അതിനെ ആച രിയ്ക്കുന്നതു മാതാവിൻെറ മുലയിൽനിന്നും പാലുകുടിയ്ക്കുന്നതുപോ ലെ; ഇതിനെ ആചരിയ്ക്കുന്നതു് മുല ച്ഛേദിച്ചു രക്തപാനംചെയ്യു ന്നതുപോലെ. ഇതു മഹാത്മാരുണ്ടാക്കിയ നിയമമാകയാൽ ത്യാ ജ്യമല്ലെന്നുള്ള ജാഡ്യത്തിലാണിന്നു നാം.

ഈ ചതുർവിഭാഗത്തെ അടിസ്ഥാനമാക്കിക്കൊണ്ടാണു് നായ രെ ശൂദ്രാരോപണം ചെയ്തിട്ടുള്ളതു്. ഈ ആരോപണം അവർക്കു്

വലുതായ നാശത്തെ ഉണ്ടാക്കികൊണ്ടിരിക്കുന്നു. ഇതുകാരണം ജനസമൂഹത്തിന് അതിമൂഢത, ധനനാശം, അലസത, ദാരിദ്ര്യം, മിത്രദ്രോഹം, കുടുംബകലഹം, സ്വജനദ്വേഷം, അപമര്യാദ, ദുരാചാരം, ഭൃത്യവൃത്തി, ധർമ്മഭ്രംശം, കർമ്മലോപം, അയാസ്തിക്യം എന്നിവ വർദ്ധിച്ച നിലനിന്ന് ആകപ്പാടെ ഇവർ ദുരിതത്രപികളായി പരജനപരിഹാസത്തിനും ഇഹപരലോകങ്ങളിൽ നരകാനുഭൂതിക്കും, പാത്രീഭവിച്ചുകൊണ്ടിരിക്കുന്നു. ഇതിൽനിന്നും രക്ഷവേണമെങ്കിൽ, ഒന്നാമതായി സകല ദോഷങ്ങൾക്കും ബീജമായ ഈ ദുർവ്യവസ്ഥയിൽനിന്നൊഴിയണം. അപ്രകാരം ഒഴിയണമെങ്കിൽ ജനസമൂഹത്തിൽ നൂററാണ്ടുകളായി വേരുറച്ചുപോയ തെററിദ്ധാരണ നിശ്ശേഷം നശിക്കണം. അങ്ങിനെ നശിക്കണമെങ്കിൽ ഋഷീശ്വരന്മാർ സ്മൃതിമൂലം ഏർപ്പെടുത്തിയ ചാതുർവർണ്യ നിയമരീതികളേയും, കെടുതലിനെ വർദ്ധിപ്പിച്ച് മയക്കികൊണ്ടിരിക്കുന്ന ദുർവ്യവസ്ഥാരീതികളേയും, തൽക്കർത്താക്കന്മാരുടെ യോഗ്യതകളേയും ശരിയായിത്തന്നെ മുഴുവനുമറിയണം. ആയതു കഴിച്ചെങ്കിലേ മററുള്ള ഔഷധങ്ങൾ ഫലിക്കൂ. ആയതുകൊണ്ട് മുൻപറഞ്ഞ രണ്ടു വക വ്യവസ്ഥകളേയും സംബന്ധിച്ച വിവരങ്ങൾ പ്രമാണയുക്ത്യനുഭവസഹിതം കാണിക്കുന്നു.

ആദ്യമായി ഗുണകർമ്മവിഭാഗപ്രധാനമായ മതത്തെ പറയാം. അതിലേയ്ക്ക് അനുക്രമമായി താഴെ പറയുന്ന സംഗതികളെപ്പററി ചിന്തിക്കേണ്ടിയിരിക്കുന്നു.

1. സാമാന്യനാമം 2. പ്രത്യേകനാമം 3. കർത്താവ് 4. ജനനകാലം 5. പ്രയോജനം 6. അടിസ്ഥാനം 7. അധികാരി 8. നടപ്പുമുറ 9. താരതമ്യം 10. വ്യാപ്തി.

## 1. സാമാന്യനാമം

''സന്തതിർഗോത്ര ജനനകുലാന്യഭിജനാന്വയൗ
വംശോന്വവായസ്സന്താനോവർണ്ണാഃ സ്യുർബ്രഹ്മണാദയഃ''

(അമരകോശം)

അർത്ഥം: സന്തതി, ഗോത്രം, ജനനം, കുലം, അഭിജനം, അന്വയം, വംശം, അന്വവായം, സന്താനം എന്നീ ഒൻപതു് ശബ്ദങ്ങളും ബ്രാഹ്മണ ക്ഷത്രിയാദിവംശങ്ങൾക്ക് സർവസാധാരണമായിട്ടുള്ള

നാമങ്ങളാകുന്നു. ഇതുകളിൽ വർണ്ണം എന്ന ശബ്ദം ബ്രാഹ്മണ ക്ഷത്രിയ വൈശ്യശൂദ്രജാതികൾക്ക് പൊതുവായിട്ടുള്ളതുമാകുന്നു.

## 2. പ്രത്യേകനാമം

'ബ്രഹ്മക്ഷത്രിയവിട് ശൂദ്രാ' (സ്മൃതി) 'ബ്രഹ്മവാ ഇദമഗ്ര മാസീൽ' (ബൃഹദാരണ്യകോപനിഷത്ത്) അർത്ഥം:— ആദ്യം ബ്രഹ്മമെന്നൊരു ജാതിതന്നെ ഉണ്ടായി. 'അസൃജതക്ഷത്രം.' (ബൃ. ഉപ.) അർത്ഥം:— ക്ഷത്രത്തെ സൃഷ്ടിച്ചു. 'വശമസൃജത്' (ബൃ. ഉ.) വൈശ്യനെ സൃഷ്ടിച്ചു.

ഈ പ്രമാണങ്ങൾകൊണ്ട് ഇതിലെ പ്രത്യേക നാമങ്ങൾ മേലുദ്ധരിച്ച വർണ്ണങ്ങളെ കുറിക്കുന്നു എന്നു സിദ്ധിക്കുന്നു.

## 3. ജന്മഭൂമി

'സരസ്വതീദൃഷദ്വത്യോർദ്ദേവ നദ്യോര്യദന്തരം. തം ദേവനിർമ്മിതം ദേശം ബ്രഹ്മാവർത്തം പ്രവക്ഷ്യതേ.' (മനുസ്മൃതി) അർത്ഥം;— സരസ്വതീ—ദൃഷദ്വതീ നദികളുടെ ഇടയ്ക്കായിട്ട് ദേവനിർമ്മിതമായ ബ്രഹ്മാവർത്തം.

'തസ്മിൻ ദേശേയ ആചാരഃ പാരമ്പര്യക്രമാഗത
വർണ്ണാനാം സാന്തരാത്മാനാം സ സദാചാര ഉച്യതേ.
(മനുസ്മൃതി)

അർത്ഥം:— ആ ദേശത്തിലെപ്പോഴും മഹാന്മാർ വസിക്കുന്നതിനാൽ ബ്രാഹ്മണാദികൾക്കും സങ്കരജാതികൾക്കും ശിഷ്ടാചാരം അനാദിയായി അവിടെനിന്നുതന്നെയുണ്ടാകുന്നു. ഈ പ്രമാണം കൊണ്ട് ചാതുർവർണ്ണ്യമുണ്ടായതു് ബ്രഹ്മാവർത്തത്തിൽനിന്നാണെന്നു സിദ്ധിച്ചു.

## 4. കർത്താവ്

'കൃതവാൻ പ്രഭു' (ഗായത്രീതന്ത്രം)—പ്രഭുവിനാൽ ചെയ്യപ്പെട്ടു.

'ചാതുർവ്വർണ്ണ്യം മയാസൃഷ്ടം' (ഗീത) — ചാതുർവ്വർണ്ണ്യം എന്നാൽ സൃഷ്ടിക്കപ്പെട്ടു.

ഇതുകൾകൊണ്ട് ചാതുർവ്വർണ്യ നിയമത്തെ സൃഷ്ടിച്ചതു് ഈശ്വരൻ തന്നെയെന്നു സിദ്ധിച്ചു

## 5. ജനനകാലം

'വർണ്ണാശ്രമ വിഭാഗശ്ച ത്രേതായാൻ കൃതവാൻ' (ഗായത്രീ തന്ത്രം)—വർണ്ണാശ്രമ വിഭാഗത്തെ ത്രേതായുഗത്തിൽ ചെയ്തു എന്നതുകൊണ്ടു് ഇതിന്റെ ജനനകാലം ത്രേതായുഗത്തിലാണെന്നു സിദ്ധിച്ചു.

## 6. പ്രയോജനം

'ലോകാനാന്തു വിവൃദ്ധ്യർത്ഥം (മനുസ്മൃതി)— ലോകങ്ങളുടെ വർദ്ധനയ്ക്കുവേണ്ടി. ഇതിനാൽ ലോകരക്ഷയ്ക്കുവേണ്ടിയാണിതെന്നും സിദ്ധിച്ചു.

ഈ നിയമം ലോകവർദ്ധനയ്ക്കായിട്ടിരിക്കുന്ന സ്ഥിതിക്കു് ത്രേതായുഗത്തിനുമുൻപു് കൃതയുഗത്തിലും ഈ വർദ്ധന അവശ്യം വേണ്ടതായിരിക്കാനേ തരമുള്ളു.

'ആദൌകൃത യുഗേ വർണ്ണോ
നൃണാം ഹംസ ഇതിസ്മൃതഃ (ഭാഗവതം)

അർത്ഥം:— ആദിയിൽ കൃതയുഗത്തു് മനുഷ്യരെല്ലാവരും ഒരേ ഒരു വർണ്ണത്തിലുള്ളവരായിരുന്നു.

'നവിശേഷോസ്തി വർണ്ണാനാം
സർവ്വം ബ്രഹ്മമിദം ജഗത്.' (ഭാരതം)

അർത്ഥം:— വർണ്ണഭേദം കൂടാതെ ലോകം മുഴുവനും ഒരേ ജാതിയായിരുന്നു.

'ഏകവർണ്ണമിദം പൂർവ്വം വിശ്വമാസീദ്യുധിഷ്ഠിര, പണ്ടു് ലോകം വർണ്ണഭേദം കൂടാതെ ഒരേ ജാതിയായിരുന്നു.

'ബ്രഹ്മവാ ഇദമഗ്രമാസീദേകമേവ' (ബൃ. ഉപ.) ഈ പ്രമാണങ്ങളാലും 'ത്രേതായാൻ കൃതവാൻ പ്രഭു' എന്നതിനാലും കൃതയുഗത്തിൽ ഈ വിഭാഗം ഉണ്ടായിരുന്നില്ലെന്നു കാണുന്നു. കൃതയുഗത്തിലും ലോകവൃദ്ധി ആവശ്യമായിരുന്നിട്ടും ആ കാലത്തു് ചാതുർവ്വ

ണ്യമേർപ്പെട്ടത്താതിരിപ്പാനും, ത്രേതവരെ താമസിപ്പിക്കാനും കാരണമെന്തു്?

ഉത്തരം: 'കൃതകൃത്യാഃ പ്രജാജാത്യാ തസ്മാൽ കൃതയുഗം വിദുഃ' (ഭാഗവതം)

അർത്ഥം:— പ്രജകറം ജനനാൽത്തന്നെ കൃതകൃത്യന്മാരായിരിക്കയാൽ കൃതയുഗമെന്നു് പറയപ്പെടുന്നു.

എന്നാൽ 'ത്രേതായുഗേ ഭിന്നധീയോ' (ഭാഗവതം)
അർത്ഥം:— ത്രേതായുഗത്തിൽ (മനുഷ്യർ) വിപരീതബുദ്ധികളായി ഭവിച്ചു.

അതുകൊണ്ടാണു് ഈ നിയമം കൃതയുഗത്തിലേർപ്പെടുത്താതിരിപ്പാനും ത്രേതവരെ താമസിപ്പാനും കാരണം.

## 7. അടിസ്ഥാനം

"ചാതുർവ്വർണ്യം മയാസൃഷ്ടം ഗുണകർമ്മ വിഭാഗ ശഃ" (ഗീത)
അർത്ഥം;— ഗുണകർമ്മ വിഭാഗത്തെ അടിസ്ഥാനപ്പെടുത്തി ചാതുർവ്വർണ്യം എന്നാൽ സൃഷ്ടിക്കപ്പെട്ടു.

'ബ്രഹ്മണാ പൂർവ്വസൃഷ്ടം ഹി കർമ്മഭിർവർണ്ണതാംഗതം' [ഭാരതം]
അർത്ഥം:— ബ്രഹ്മാവിനാൽ പണ്ടു് [എല്ലാ മനുഷ്യരും] സൃഷ്ടിക്കപ്പെട്ടു. [അവർ] കർമ്മംകൊണ്ടു് പല വർണ്ണങ്ങളെ പ്രാപിച്ചു.

'കർമ്മക്രിയാ വിശേഷണ ചാതുർവ്വർണ്യം പ്രതിഷ്ഠിതം' (ഗായത്രീതന്ത്രം) അർത്ഥം:— കർമ്മങ്ങളുടെ ഭേദഗതികൊണ്ടു് ചാതുർവ്വർണ്യം പ്രതിഷ്ഠിക്കപ്പെട്ടു. ഇതിൽനിന്നും ചാതുർവ്വർണ്യത്തിന്റെ അടിസ്ഥാനം വൃത്തിഭേദത്തെ ആശ്രയിച്ചാണെന്നു വ്യക്തമായി.

## 8. ഗുണകർമ്മങ്ങളനുസരിച്ചു് ജാതിനിർണ്ണയം

"കാമഭോഗ പ്രിയസ്തീക്ഷ്ണാഃക്രോധനാഃപ്രിയസാഹസാഃ ത്യക്തസ്വധർമ്മ രക്താംഗാഃ തേദ്വിജാഃ ക്ഷത്രതാംഗതാഃ (ഭാരതം) അർത്ഥം:— വിഷയസുഖികളും, സാഹസപ്രിയരും, കോപിഷ്ഠ

ത്വം ആയി സ്വധർമ്മങ്ങളെ വിട്ട് രജോഗുണത്തോടിരുന്ന ബ്രാഹ്മ ണർ ക്ഷത്രിയരായി ഭവിച്ചു.

"ഗോഭ്യോവൃത്തിം സമാസ്ഥായ പിതാകൃഷ്ട്യപജീവനാഃ
സ്വധർമ്മാന്നാനുതിഷ്ടന്തി തേദ്വിജാവൈശ്യതാംഗതാഃ
(ഭാരതം)

അർത്ഥം:—പശുപാലനവും ഉഴവും തന്റെ വൃത്തിയാക്കിക്കൊണ്ട് രജോഗുണവും തമോഗുണവുമുള്ളവരായി സ്വധർമ്മത്തെ ത്യജിച്ചവ രായ ബ്രാഹ്മണർ വൈശ്യരായിത്തീർന്നു.

ഹിംസാനൃതക്രിയാലുബ്ധാഃ സർവ്വകർമ്മോപജീവനാ
കൃഷ്ണാശ്ശൗചപരിഭ്രഷ്ടാ സ്തേദ്വിജാഃ ശൂദ്രതാംഗതഃ
[ഭാരതം]

അർത്ഥം:— കൊലയും കളവും ചെയ്യുന്നവരും, ലോഭികളും, ഉപജീ വനത്തിനുവേണ്ടി ഏതു കർമ്മത്തേയും അനുഷ്ഠിക്കാൻ മടിയില്ലാ ത്തവരും, തമോഗുണശീലരും, ശൗചമില്ലാത്തവരും പരിഭ്രഷ്ടരു മായ ബ്രാഹ്മണർ ശൂദ്രരായിത്തീർന്നു.

മേൽക്കാണിച്ച പ്രമാണങ്ങളിൽനിന്ന് ഇന്നിന്ന ഗുണങ്ങളുള്ള വർ ഇന്നിന്ന ജാതിയിലായിയെന്നു സിദ്ധിയ്ക്കുന്നു.

## 9. നടപ്പുമുറ

'ന വിശേഷോസ്തി വർണ്ണാനാം സർവ്വം ബ്രഹ്മമിദം ജഗത്
ബ്രഹ്മണാ പൂർവ്വസൃഷ്ടംഹി കർമ്മണാവർണ്ണതാംഗതം'
(ഭാരതം)

അർത്ഥം:- വർണ്ണഭേദമില്ല—ലോകം മുഴുവനും ബ്രഹ്മസംബന്ധമാ യതാകുന്നു. അവനവന്റെ കർമ്മങ്ങൾനിമിത്തം വർണ്ണങ്ങളെ സമ്പാദിച്ചു.

'ശൂദ്രോ ബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചൈതി
ശൂദ്രതാം
ക്ഷത്രിയാജ്ജാതമേവന്തു വിദ്യാദ്വൈശ്യാത്തഥൈവച !
(മനുസ്മൃതി)

അർത്ഥം:- ശൂദ്രരും ബ്രാഹ്മണരാകുന്നു; ബ്രാഹ്മണരും ശൂദ്രരാകു ന്നു. ക്ഷത്രിയരും വൈശ്യപുത്രരും ഇപ്രകാരംതന്നെ എന്നറി യണം.

ഈ വിഷയം ഭാരതത്തിലെ 'അനുശാസന പർവ്വ'ത്തിൽ വിശദമായി കാണിച്ചിരിയ്ക്കുന്നു.

'ഏഭിസ്തു കർമ്മഭിർദ്ദേവീ ശുഭൈരാചരിതൈസ്തഥാ
ശൂദ്രോ ബ്രാഹ്മണതാം യാതി വൈശ്യ ക്ഷത്രിയതാം
വ്രജേൽ'.

അർത്ഥം:- അല്ലയോ ദേവീ, കർമ്മത്തിനാലും സദാചാരത്തിനാലും ശൂദ്രൻ ബ്രാഹ്മണനും, വൈശ്യൻ ക്ഷത്രിയനുമായിത്തീരുന്നു.

'ഏഭിസ്തു കർമ്മഫലൈർദ്ദേവീ ന്യൂനജാതികുലോത്ഭവഃ
ശൂദ്രോപ്യാഗമസമ്പന്നോ ദ്വിജോ ഭവതിസംസ്കൃതഃ'.

അർത്ഥം:- അല്ലയോ ദേവീ, താഴ്ന്ന ജാതിയിൽ താഴ്ന്ന കുലത്തിൽ ജനിച്ച ശൂദ്രനെന്നുവരികിലും അവൻ കർമ്മഫലത്തിനാൽ ശാസ്ത്രജ്ഞാനമുണ്ടായി പരിശുദ്ധനായ ദ്വിജനായി ഭവിയ്ക്കുന്നു.

'ബ്രഹ്മതോ വാപ്യസദ്വൃത്തിസ്സർവ്വ സങ്കരഭോജനഃ
ബ്രാഹ്മണ്യം സമനുൽസൃജ്യ ശൂദ്രോഭവതിതാദൃശഃ'

അർത്ഥം:- അപ്രകാരം ബ്രാഹ്മണനായിരുന്നാലും ദുർമ്മാർഗ്ഗിയും സങ്കരഭോജിയുമാകുന്നുവെങ്കിൽ അവൻ ശൂദ്രനായിത്തീരുന്നു.

'കർമ്മഭി ശുചിഭിർദ്ദേവീ ശുദ്ധാത്മാ വിജിതേന്ദ്രിയ
ശൂദ്രോപി ദ്വിജവൽസേവ്യഃ ഇതി ബ്രഹ്മാനുശാസനം'.

അർത്ഥം:- അല്ലയോ ദേവീ, കർമ്മത്തിനാലും പരിശുദ്ധതയാലും ഇന്ദ്രിയങ്ങളെ ജയിച്ചവൻ ശൂദ്രനായിരുന്നാലും (അവനെ) ദ്വിജനെപ്പോലെ കരുതണം എന്നാണ് ദൈവനിയമം.

'സ്വഭാവം കർമ്മചശുഭം യത്രശൂദ്രോപിതിഷ്ഠതി
വിശിഷ്ടഃ സദ്വിജാതേർവൈവിജ്ഞേയ ഇതിമേമതിഃ'

അർത്ഥം:- യാതൊരു ശൂദ്രൻെറ സ്വഭാവവും പ്രവൃത്തിയും പരിശുദ്ധങ്ങളായിരിക്കുന്നുവോ, ആ ശൂദ്രൻ ദ്വിജനേക്കാറം ശ്രേഷ്ഠനാണ്; ഇതെൻെറ അഭിപ്രായമാണ്.

'നയോനിന്നാപി സംസ്കാരോ നശ്രുതം ന ച സന്തതിഃ
കാരണാനി ദ്വിജത്വസ്യ, വൃത്തമേവതുകാരണം'.

അർത്ഥം:- ജനനം, മതാനുഷ്ഠാനം, ശാസ്ത്രപ്രയത്നം, കുലം, ഇവ ദ്വിജത്വം സിദ്ധിയ്ക്കുന്നതിനു കാരണമാകയില്ല. അതിലേയ്ക്ക് ആചാരം മാത്രമാണു കാരണം.

'സർവ്വേഷാം ബ്രാഹ്മണോ ലോകേ വൃത്തേനച വിധീയതേ
വൃത്തേസ്ഥിതസ്തു ശൂദ്രോപി ബ്രാഹ്മണത്വം നിയച്ഛതി'.

അർത്ഥം:- ലോകത്തുള്ള സകലമാനപേർക്കും കർമ്മംകൊണ്ടു ശ്രേഷ്ഠരാകാം. സദ്വൃത്തിയുള്ള ശൂദ്രൻപോലും ബ്രാഹ്മണനാകും.

'ബ്രഹ്മസ്വഭാവകല്യാണി നമഃ സർവ്വത്രമേ മതിഃ
നിർഗ്ഗുണം നിർമ്മലം ബ്രഹ്മം യത്രതിഷ്ഠതി സദ്വിജഃ'.

അർത്ഥം:- അല്ലയോ കല്യാണി, ബ്രഹ്മസ്വഭാവം സർവ്വസമത്വമാണെന്നതുപോലെ നിർഗ്ഗുണവും നിർമ്മലവുമായ ബ്രഹ്മം ഏവനിലുണ്ടോ അവൻതന്നെ ബ്രാഹ്മണൻ.

'ഏതത്തേഗുഹ്യ മാഖ്യാതം യഥാ ശൂദ്രോ ഭവേ ദ്വിജഃ
ബ്രാഹ്മണോ വാ ച്യുതോ ധർമ്മാൽ യഥശൂദ്രത്വ
മാപ്നുതേ'.

അർത്ഥം:- ശൂദ്രനെപ്രകാരം ബ്രാഹ്മണനാകാൻ കഴിയുമോ, ബ്രാഹ്മണൻ ധാർമ്മികനാശംകൊണ്ട് എപ്രകാരം ശൂദ്രനാകുന്നോ അതിന്റെ രഹസ്യങ്ങളും നിനക്കായിട്ടുപദേശിക്കപ്പെട്ടു. കൂടാതെ—

'സത്യം ദാനം ക്ഷമാശീലം അനൃശംസ്യം തപോഘൃണാ
ദൃശ്യയേയത്രനാഗേന്ദ്ര ! സബ്രാഹ്മണ ഇതിസ്മൃതഃ'

അർത്ഥം:- സത്യം, ദാനം, ക്ഷമ, സദാചാരം, ശാന്തത, തപസ്സ്, കരുണ ഇവകൾ ആരിലിരിയ്ക്കുന്നോ, അല്ലയോ നാഗേന്ദ്രാ, അവൻതന്നെ ബ്രാഹ്മണൻ

'ജിതേന്ദ്രിയോ ധർമ്മപരഃ സ്വാദ്ധ്യായനിരതഃ ശുചിഃ
കാമക്രോധൗവശേയസ്യ തംദേവാ ബ്രാഹ്മണം വിദുഃ'

അർത്ഥം:- ഏതുവൻ ഇന്ദ്രിയങ്ങളെ ജയിച്ചവനോ, ധർമ്മങ്ങളനുഷ്ഠിക്കുന്നവനോ, വേദാദ്ധ്യയനത്തിലിച്ഛയുള്ളവനോ, പരിശുദ്ധനോ, ഏതുവന്ന് കാമക്രോധങ്ങൾ വശമായിരിക്കുന്നോ, അവനെത്തന്നെ ബ്രാഹ്മണനെന്നറിയണം. (ഭാരതം ആരണ്യപർവ്വം.) യക്ഷ-യുധിഷ്ഠിരസംവാദത്തിൽ ഈ വിഷയത്തിൽ യുധിഷ്ഠിരൻ പറയുന്നതു ശ്രദ്ധിക്കുക:-

'ശ്രുണു യക്ഷാ! കുലംതാത ന സ്വാദ്ധ്യായോ ന ച ശ്രുതം
കാരണം ഹിദ്വിജത്വേയ വൃത്തമേവ ന സംശയഃ'.

അർത്ഥം:- അല്ലയോ യക്ഷ, അങ്ങു കേട്ടാലും: ബ്രാഹ്മണ്യത്തിന്ന് കുലം, വേദശാസ്ത്രപഠനം ഇവ കാരണമാകയില്ല. കർമ്മം തന്നെയാണു കാരണം; സംശയിക്കേണ്ട.

മുകളിലുദ്ധരിച്ച ഉദാഹരണങ്ങൾകൊണ്ട് ഒരു പ്രത്യേകപ്രവൃത്തിചെയ്തുപജീവിക്കുന്ന മാതാപിതാക്കൾക്ക പിറന്നവനും മറ്റൊരുതരം പ്രവൃത്തിയാൽ വേറൊരു ജാതിപ്പേരിലറിയപ്പെടുന്നവനും, അതുകൊണ്ട് താഴ്ന്നജാതിക്കാരൻ ഉയർന്നജാതിയിലും വന്നേക്കാമെന്നതുകൊണ്ട് ജാതിനിർണ്ണയത്തിന്ന് കർമ്മവും ഗുണങ്ങളുംതന്നെ മുഖ്യമെന്നു തെളിയുന്നു

## 10. സ്ഥാനം

"......മുഖബാഹൂരു പാദതഃ" (മനുസ്മൃതി)

അർത്ഥം:- മുഖം, കൈകൾ, പാദങ്ങൾ, തുട എന്നിവയിൽനിന്നു്

"ബ്രാഹ്മണോസ്യ മുഖമാസീത്" (പുരുഷസൂക്തം)

അർത്ഥം:- ബ്രാഹ്മണൻ ഇവൻെറ മുഖമാകുന്നു.

"ബാഹൂരാജന്യഃ കൃതഃ" — രാജാവു് കൈയ്യാകുന്നു.
"ഊരുവൈശ്യ" — വൈശ്യൻ തുടയാകുന്നു.

"പദ്ഭ്യാം ശൂദ്രോ അജായത" — പാദങ്ങളിൽനിന്നു ശൂദ്രൻ ജനിച്ചു. (പുരുഷസൂക്തം).

ഈ പ്രമാണങ്ങൾകൊണ്ട് ഒരേശരീരത്തിലുള്ള അവയവങ്ങളുടെ പ്രാധാന്യക്കൂടുതൽകുറവുപോലെ, നാലുവർണ്ണങ്ങൾക്കും പ്രാധാന്യത്തിൽ ഏററക്കുറച്ചിലുണ്ടെന്ന സിദ്ധിയ്ക്കുന്നു.

''അനാര്യമാര്യകർമ്മാണമാര്യഞ്ചാനാര്യകർമ്മിണം
സമ്പ്രധാര്യാബ്രവീദ്ധാതാ ന സമൌ നാസമാവിതി"
(മനുസ്മൃതി)

അർത്ഥം:- ബ്രാഹ്മണൻെറ തൊഴിലിനെ ചെയ്താലും ശൂദ്രൻ ബ്രാഹ്മണനാകുകയില്ല; എന്തെന്നാൽ അവന് ബ്രാഹ്മണരുടെ തൊഴിലധികാരമില്ല. ശൂദ്രത്തൊഴിൽ ബ്രാഹ്മണൻ ചെയ്യ എന്നുവരികിലും ബ്രാഹ്മണൻ ശൂദ്രനാകുകയില്ല. എന്തെന്നാൽ, ജാതി ഉയർന്നതായതുകൊണ്ട് ഏതുഹീനകർമ്മവും ചെയ്യാം. ഇതു ബ്രഹ്മാവിൻെറ നിശ്ചയമാണ് !

ഈ പ്രമാണങ്ങളാൽ ബ്രാഹ്മണാദി നാലു ശബ്ദങ്ങളും രൂഢങ്ങളാണെന്നും, ഗുണകർമ്മങ്ങൾക്ക് ആക്ക് എങ്ങിനെയിരുന്നാലും ബ്രാഹ്മണത്വത്തിന് ഒരു തകരാറും വരികയില്ലെന്നുമാണ് ബ്രാഹ്മണപക്ഷം. ഇവരുടെ വാദത്തിന് ഈ 'രൂഢ' മാണടിസ്ഥാനമെന്നതുകൊണ്ട് അതേപ്പററി പൂർണ്ണമായി പറഞ്ഞേ പററൂ.

സംസ്കൃതഭാഷയിൽ നാമം, ആഖ്യാതം, ഉപസർഗ്ഗം, നിപാതം എന്നീ നാലുപ്രകാരമാണു വാക്കുകൾ. ഇവയിൽ നാമത്തിനു തന്നെ ജാതിശബ്ദം, ക്രിയാശബ്ദം, സംജ്ഞാശബ്ദം എന്നു നാലു പിരിവുകളുണ്ട്. കൂടാതെ ശക്തം, ലക്ഷകം, വ്യഞ്ജകം എന്നുമുണ്ട്. ഇവയിൽ ശക്തമെന്നതിനെ ഇവിടെ വിവരിക്കേണ്ടിയിരിയ്ക്കുന്നു.

ഇന്ന ശബ്ദത്തിൽനിന്ന് ഇന്ന അർത്ഥത്തെ ബോധിയ്ക്കേണ്ടതാകുന്നു എന്ന നിയമമാണു ശക്തി' എന്നൊരു പക്ഷവും, ഒരു ശബ്ദം കേൾക്കുമ്പോൾ അതിൻെറ അർത്ഥം ഓർമ്മയിൽ വരുന്നതിനു കാരണമായ പദ-പദാർത്ഥസംബന്ധിയാണു ശക്തിയെന്ന് വേറൊരു പക്ഷവുമുണ്ട്. ഈ ശക്തിതന്നെ 'സമുദായശക്തി'യെന്നും 'അവയവശക്തിയെന്നും രണ്ടുവിധമുണ്ട്. ഇവയിൽ സമുദായശക്തിയെ

'രൂഢി'യെന്നും അവയവശക്തിയെ 'യോഗം' എന്നും പറയും. അ ൎത്ഥത്തെ ബോധിപ്പിയ്ക്കുന്നതിനുള്ള ശക്തിയെ വഹിച്ച ശബ്ദവിശേ ഷമാകുന്നു ശക്തം. ഈ ശക്തമാകട്ടെ രൂഢം, യോഗരൂഢം, യൗ ഗികം, യൗഗികരൂഢം എന്നു നാലുവിധം.

"രൂഢ്യൈവ അൎത്ഥബോധകഃരൂഢഃ" — രൂഢികൊണ്ടു് അൎത്ഥ ത്തെ ബോധിപ്പിയ്ക്കുന്നതു് രൂഢം.

രൂഢലക്ഷണം:- 'അവയവശക്തിനൈരപേക്ഷ്യേണ സമുദാ യശക്തിമാത്രേണ ബുദ്ധ്യതേ തദ്‌രൂഢം'. — യാതൊന്നിൽ അവ യവശക്തിയെ അപേക്ഷിയ്ക്കാതെ സമുദായശക്തിയെമാത്രം ബോ ധിപ്പിയ്ക്കുന്നുവോ ആ പദം രൂഢം. ഉദാ:- പൃഥ്വി, ജലം.

ബ്രാഹ്മണക്ഷത്രിയാദി വൎണ്ണങ്ങൾ രൂഢവകപ്പിൽപെടുമെ ന്നും, ഗജതുരഗാദി ശബ്ദങ്ങൾ പലവിധ മൃഗജാതികളെ ബോധി പ്പിയ്ക്കുന്നതുപോലെ, ബ്രാഹ്മണാദി ശബ്ദങ്ങളും മനുഷ്യജാതിയെ ബോധിപ്പിയ്ക്കുന്ന നാമങ്ങളാകുന്നെന്നും അതിനാൽ ഉത്തമഗുണങ്ങ ളെ ലഭിച്ചതുകൊണ്ടു് അധമവകപ്പുകാർ ഉത്തമവകപ്പിലും, അധമ ഗുണങ്ങൾ ഹേതുവായിട്ടു് ഉത്തമവകപ്പുകാർ അധമവകപ്പിലും ആ കയില്ലെന്നും, അതാതു ജാതിയിലുള്ളവരുടെ പുത്രപൗത്ര പരമ്പര കൾ മാത്രമേ അതാതുജാതിയാകയുള്ളു എന്നും ബ്രാഹ്മണർ വാ ദിക്കുന്നു.

ഇവരുടെ ഈ വാദവും സിദ്ധാന്തവും ഇതിനനുകൂല മായ സകലപ്രമാണങ്ങളും സൎവ്വാബദ്ധമെന്നു താഴെ കാ ണിയ്ക്കുന്നു.

(i) പതഞ്ജലിയുടെ വ്യാകരണമഹാഭാഷ്യം രണ്ടാം ആ ഹ്നികത്തിൽ 'നവീനങ്ങളായി ഏൎപ്പെടുത്തുന്ന ശബ്ദങ്ങളെ ന്യാ യാനുസരണം കല്പിയ്ക്കണം' എന്നും, (ii) മഹേശ്വരസൂത്രം രണ്ടാം നിരുക്തത്തിലും, കൂടാതെ (iii) ശാകടായനവ്യാകരണത്തിലും, നാമങ്ങളെല്ലാം ധാതുക്കളിൽനിന്നുണ്ടായവയാണെന്നും പറയുന്നു.

അല്ലാതെതന്നെയും ധാതു, പ്രത്യയം ഇതുകളെക്കൊണ്ടു് നാമ ങ്ങളെ ഉണ്ടാക്കുന്നവർ ആ ധാതുവിന്റേയും പ്രത്യയത്തിന്റേയും അൎത്ഥത്തെ ത്യജിച്ചിട്ടു് ശബ്ദമാത്രംകൊണ്ടു് നാമങ്ങളെ ഏൎപ്പെടു ത്തിയെന്നുപറയുന്നതു് അസംബന്ധംതന്നെയാകുന്നു.

തന്നെയല്ലാ, ഭാനദീക്ഷിതർ തുടങ്ങിയ നിഘണ്ടുവാദികളുടെ വ്യാഖ്യാതാക്കരം ഒററശബ്ദത്തെയെങ്കിലും അവയവാത്ഥംകൂടാതെ വിട്ടിട്ടില്ല. ആയതിനാൽ അവയവാത്ഥമില്ലാത്ത യാതൊരു ശബ്ദവുമില്ലെന്നുവരുന്നു. കാലപ്പഴക്കംകൊണ്ട് അവയവാത്ഥം സ്പഷ്ടമാകാതെവന്നാലും ആ 'രൂഢങ്ങരം' അജ്ഞാതകാരണകങ്ങളല്ലാതെ അഭാവകാരണകങ്ങരം (അവയവാത്ഥമില്ലാത്തവ) ആണെന്നൊരിസ്സലും വരാൻപാടില്ല.

അടുത്തതായി ഈ ബ്രാഹ്മണരുടെ സിദ്ധാന്തപ്രകാരംതന്നെ ബ്രാഹ്മണാദി ശബ്ദങ്ങരം രൂഢവകപ്പിൽ ചേന്നതല്ലെന്നുകാണിക്കുന്നു.

'ബ്രാഹ്മണൻ'—ബ്രഹ്മാവിന്റെ ഉത്തമാംഗത്തിൽനിന്നും ജനിച്ചതുകൊണ്ടും, ആദ്യമുണ്ടായതുകൊണ്ടും, ബ്രഹ്മത്തെ (വേദത്തെ) ധരിച്ചതുകൊണ്ടും ബ്രാഹ്മണൻ (മനുസ്മൃതി).

ബ്രഹ്മാവിന്റെ പുത്രനാകകൊണ്ടും, ബ്രഹ്മത്തെപ്പററിപ്പഠിക്കുന്നവനല്ലെങ്കിൽത്തന്നെ അറിയുന്നവനാകകൊണ്ടും 'ബ്രാഹ്മണൻ' (പാണിനീസൂത്രം) [ഇവിടെ രണ്ടിടത്തും അവയവാത്ഥമുള്ളതുകൊണ്ട് രൂഢപാഠം പൊളിയുന്നു.]

ക്ഷത്രിയൻ:- ക്ഷതത്തിങ്കൽനിന്നും ത്രാണനംചെയ്യുന്നവൻ (ആപത്തിൽനിന്നു രക്ഷിക്കുന്നവൻ.) ക്ഷത്രസന്തതി=ക്ഷത്രിയൻ (പാണിനീസൂത്രം 1-13-8.) പര്യായം—രാജാ=രഞ്ജിപ്പിക്കുന്നവൻ (ഭാരതം.) കൂടാതെ രാജസൻ, രാജസപുത്രൻ, ക്ഷത്രിയൻ, ക്ഷത്രപുത്രൻ എന്നിവ സവ്വാത്ഥനാമങ്ങളായിട്ടുതന്നെയിരിക്കുന്നതിനാൽ ക്ഷത്രിയശബ്ദം രൂഢവകപ്പിൽ ചേന്നതല്ലെന്നു സിദ്ധിക്കുന്നു.

വൈശ്യൻ:- 'വിശ' എന്ന ധാതുവിൽനിന്നുണ്ടായി. തൊഴിലിൽ പ്രവേശിച്ചവനെന്നത്ഥം. പര്യായങ്ങരം:- ധനികൻ, കച്ചവടക്കാരൻ. ഇവയും സ്പഷ്ടകാരണകങ്ങരംതന്നെയെന്നുകിട്ടുന്നു.

ശൂദ്രൻ:- ശോകിക്കുന്നവനെന്നത്ഥമുള്ള 'ശുച്' ധാതുവിൽനിന്നുണ്ടായി. (വേദാന്തസൂത്രം) മററുമൂന്നു വകപ്പുകാരുടെ പ്രവത്തികളെ

ചെയ്യാനുള്ള ബുദ്ധിയില്ലാത്തതുകൊണ്ട് ശോകിയ്ക്കുക, താഴ്മയോടുകൂടിയവൻ എന്ന സ്പഷ്ടകാരണകംതന്നെ. അതുകൊണ്ടിതും ശുദ്ധമല്ല.

## ഈ നിയമത്തിൽപ്പെട്ട ഭൂവിഭാഗം

"കുരുക്ഷേത്രഞ്ചമത്സ്യാശ്ച പാഞ്ചാലാ ശൂരസേനകാഃ
ഏഷബ്രഹ്മർഷിദേശോവൈ ബ്രഹ്മാവർത്താദനന്തരം."

**അർത്ഥം:-** കുരുക്ഷേത്രം, മത്സ്യദേശം, പാഞ്ചാലദേശം, ഉത്തരമധുര എന്നീ ദേശങ്ങൾ ബ്രഹ്മർഷികൾ വസിയ്ക്കുന്നിടമാകുന്നു. എന്നാൽ ഈ പ്രദേശം ബ്രഹ്മവർത്തത്തോളം ശ്ലാഘ്യമല്ലതന്നെ.

"ഹിമവദ്വിന്ധ്യയോർമദ്ധ്യം യൽപ്രാഗ്വിനശനാദപി
പ്രത്യഗേവപ്രയാഗാച്ച മദ്ധ്യദേശംപ്രകീർത്തിതം"

**അർത്ഥം:-** ഹിമവാനും വിന്ധ്യനുമിടയ്ക്ക് സരസ്വതി മറഞ്ഞ വിജനദേശത്തിനു കിഴക്കും പ്രയാഗയ്ക്കു പടിഞ്ഞാറുമായ ദേശമത്രേ 'മദ്ധ്യദേശം.'

"ആ സമുദ്രാത്തുവൈ പൂർവ്വാദാസമുദ്രാത്തുപശ്ചിമാൽ
തയോരേവാന്തരം ഗിര്യോരാര്യാവർത്തം വിദുർബുധാഃ"

**അർത്ഥം:-** കിഴക്കേസമുദ്രംതുടങ്ങി പടിഞ്ഞാറെസമുദ്രംവരെയുള്ള (ഹിമവാനും വിന്ധ്യനുമിടയ്ക്കുള്ള) സ്ഥലത്തിന് ആര്യാവർത്തമെന്നു പേർ.

വർണ്ണാശ്രമധർമ്മങ്ങളുടെ പരിധിയിൽപ്പെട്ടവർക്ക് ആര്യന്മാരെന്നും, മറ്റുള്ള സകലർക്കുംകൂടി പൊതുവേ 'മ്ലേച്ഛർ' എന്നും പേരുണ്ടായി. ആര്യൻ എന്നാൽ ഋഗതൗ ഗത്യർത്ഥാനാം ജ്ഞാനാർത്ഥത്വ് (അറിവുള്ളവൻ എന്നും) മ്ലേച്ഛനെന്നാൽ നല്ലവണ്ണം സംഭാഷണം ചെയ്യാനറിയാത്തവനെന്നും അർത്ഥമാകുന്നു. ആര്യന്മാർ വർത്തിച്ച ദേശം ആര്യാവർത്തവും മറ്റുള്ള ഭൂമി മുഴുവൻ മ്ലേച്ഛദേശങ്ങളുമായി। (പണ്ഡിതരായ ഇതരവർഗ്ഗക്കാരെ ഇന്നും മ്ലേച്ഛരെന്നു തഴയുന്ന പതിവുണ്ട്.)

കേരളം ആര്യാവർത്തത്തിലോ ബ്രഹ്മാവർത്തത്തിലോ പെടില്ല. അതുകൊണ്ടുതന്നെ ഈ പ്രദേശത്തുള്ളവർ ചാ

തുർവർണ്യനിയമത്തിന്നു വിധേയരാകുകയില്ല. മലയാളദേശത്തിന്ന് ധർമ്മരാജ്യമെന്നപേർ സാക്ഷാൽ ധർമ്മപുത്രൻ തന്നെ കല്പിച്ചുകൊടുത്തതാണെന്നും ഐതിഹ്യമുണ്ട്. കാര്യങ്ങളിങ്ങിനെയിരിക്കെ നായന്മാരിൽ ശൂദ്രശബ്ദാരോപണംചെയ്യാൻ പ്രമാണയുക്ത്യനുഭവങ്ങളാൽ ത്യാജ്യമായിത്തള്ളിയ പരമ്പരാവകാശം കൊണ്ടുപോലും ആക്കും അർഹതയില്ലെന്നുതന്നെവരുന്നു.

## ചാതുർവർണ്യാഭാസവും ബ്രാഹ്മണമതവും

ബ്രാഹ്മണജാതിയിലുള്ള സ്ത്രീപുരുഷന്മാർ വിധിപ്രകാരം വിവാഹം കഴിച്ച് അവരിൽനിന്നുണ്ടാകുന്ന പുത്രപൌത്രപരമ്പരകളും മാത്രമേ ബ്രാഹ്മണരാകൂ എന്നാണൊരുകൂട്ടരുടെ വാദം. ഇതുപ്രകാരം വർണ്ണവർദ്ധനയ്ക്ക് ജാതി ഇന്നതെന്നു കണ്ടുപിടിക്കേണ്ടതു് അത്യാവശ്യമാകയാൽ അതിലേയ്ക്കുള്ള മാർഗ്ഗമെന്തെന്നുനോക്കാം.

ഏതുജാതിയിലും ഏതു കർമ്മവും എക്കാലത്തും വ്യവസ്ഥകൂടാതെ കാണുന്നതുകൊണ്ട് കർമ്മത്തെ ജാതിലക്ഷണമായി സ്വീകരിച്ചുകൂടാ. ഗുണകർമ്മത്തെ ഒഴിച്ചാൽ ജാതി കണ്ടുപിടിക്കുന്നതിനുള്ള ഒരേഒരുപാധി ശ്രുതിവാദമായിരുന്നു. അതു തീരെ അടിസ്ഥാനരഹിതമെന്ന് നേരത്തേ സ്ഥാപിച്ചുകഴിഞ്ഞു.

ഇനി, ഗുണകർമ്മങ്ങളെ ഒഴിച്ച് മററു യാതൊന്നും ജാതിവിഭാഗത്തിനടിസ്ഥാനമായിവന്നുകൂടായെന്നും, പാരമ്പര്യത്തിനെ അടിസ്ഥാനമായിപ്പറയുന്നതു തെററാണെന്നും പ്രമാണയുക്ത്യാ താഴെ കാണിക്കുന്നു.

### 1. ഭാരതം അനുശാസനപർവ്വം

"തതോബ്രാഹ്മണതാംയാതോ വിശ്വാമിത്രോമഹാതപാഃ
ക്ഷത്രിയഃ സോപ്യഥ തഥാ ബ്രഹ്മവംശസ്യകാരകഃ"

**അർത്ഥം:-** മഹാതപസ്വിയായ വിശ്വാമിത്രൻ ക്ഷത്രിയനായി ജനിച്ചിട്ട് പിന്നീട് ബ്രാഹ്മണനായി. അല്ലാതെയും ബ്രാഹ്മണവംശത്തിനുകാരണമായി.

## 2. വിഷ്ണുപുരാണം
## 4-ാം അംശം 19-ാം അദ്ധ്യായം

"പ്രതിരഥാൽ കണ്വസ്തസ്യാപി മേധാതിഥിരുതഃ
കാണ്വായനദ്വിജാഃ ബഭ്രുവുഃ"

**അർത്ഥം:-** ക്ഷത്രിയനായ പ്രതിരഥന്റെ പുത്രൻ കണ്വൻ. കണ്വന്റെ പുത്രൻ മേധാതിഥി. ഈ മേധാതിഥിയിൽനിന്നാണ് കാണ്വായന ബ്രാഹ്മണർ സകലരുമുണ്ടായത്.

## 3. ഭാരതം—ഹരിവംശം 32-ാം അദ്ധ്യായം

"ദിവോദാസസ്യ ദായാദോ ബ്രഹ്മർഷിർമിത്രയുർന്നൃപഃ
മൈത്രായണസ്തതസ്സോമഃ മൈത്രേയാസ്തതതസ്സ്മൃതഃ."

**അർത്ഥം:-** ദിവോദാസന്റെ പുത്രൻ 'മിത്രയു' എന്ന രാജാവ് ബ്രഹ്മർഷിയായി. അദ്ദേഹത്തിന്റെ പുത്രൻ മൈത്രായണൻ, മൈത്രായണന്റെ പുത്രൻ സോമൻ; ഈ സോമനിൽനിന്നു് മൈത്രേയബ്രാഹ്മണരുണ്ടായി. (പ്രൊഫസർ രംഗസ്വാമി അയ്യരുടെ ഇന്ത്യാചരിത്രം.)

താഴ്ന്ന ജാതിക്കാരും ബ്രാഹ്മണരായിട്ടുണ്ട്. മുക്കുവർ ബ്രാഹ്മണരായ ചരിത്രം നേരത്തേ അറിഞ്ഞതാണല്ലോ. കർമ്മംകൊണ്ടൊരുജാതി മറെറാരുജാതിയായി മാറുന്നതുകൂടാതെ, ഒരുജാതിയിൽനിന്നു് കർമ്മംകൊണ്ട് ബ്രാഹ്മണാദി നാലു വിഭാഗങ്ങളുണ്ടായതായും ഭാരതം, വിഷ്ണുപുരാണമെന്നിവയിൽ കാണുന്നു.

## 4. വിഷ്ണുപുരാണം
## 4-ാം അംശം 1-ാം അദ്ധ്യായം

"കരുഷാൽ കാരുഷാ മഹാബലാഃക്ഷത്രിയാ ബഭൂവുഃ"

**അർത്ഥം:-** ബ്രാഹ്മണനായ വൈവസ്വതമനുവിന്റെ പുത്രൻ കരുഷനിൽനിന്നും ഏററവും ബലവാന്മാരായ കാരുഷന്മാരെന്ന ക്ഷത്രിയരുണ്ടായി.

"നാഭാഗോനേദിഷ്ടപുത്രസ്തു വൈശ്യതാമഹാമത്"

**അർത്ഥം:-** വൈവസ്വതമനുവിൻെറ മററൊരു പുത്രൻ 'നേദിഷ്ടൻ, അവൻെറ പുത്രനായ നാഭാഗൻ വൈശ്യനായിത്തീൎന്നു.

"പൃഷധ്രസ്തുഗുരുഗോവധാൽ ശൂദ്രത്വമഗമൽ'

**അർത്ഥം:-** വൈവസ്വതമനുവിൻെറ മൂന്നാമത്തൊരു പുത്രനായ പൃഷധ്രൻ തൻെറ ഗുരുവിൻെറ പശുവിനെ കൊന്നതുകൊണ്ട് ശൂദ്രനായിത്തീൎന്നു. (വിഷ്ണുപുരാണത്തിൻെറകാലത്തുപോലും ഗോവധം നീചമായിക്കരുതിയിരുന്നു. ഗോവധത്താൽ ബ്രാഹ്മണൻ ശൂദ്രനായിയെന്നുപറഞ്ഞിരിയ്ക്കുകൊണ്ട് ഗോവധം ശൂദ്രന ചേരുമെന്നും വരുന്നു).

## 5. വിഷ്ണുപുരാണം
## 4-ാം അംശം 8-ാം അദ്ധ്യായം

"കായലേശഗൃത്സമദാസ്തയോസ്യഭവൻ ഗൃത്സമദസ്യ ശൗനകശ്ചാതുർവ്വർണ്യപ്രവൎത്തയിതാ." അൎത്ഥം:- (സുനഹോത്രന്) കാശൻ, ലേശൻ, ഗൃത്സമദൻ ഇങ്ങനെ മൂന്നു പുത്രന്മാർ. ഗൃത്സമദൻെറ പുത്രൻ ശൗനകനിൽനിന്നു് നാലു ജാതികളുമുണ്ടായി.

## 6. വിഷ്ണുപുരാണം 29–ാമദ്ധ്യായം

"ഭാർഗ്ഗസ്യഭാർഗ്ഗഭൂമി തതശ്ചാതുർവർണ്യ പ്രവൃത്തി:"
**അർത്ഥം:-** ഭാർഗ്ഗൻെറ പുത്രൻ ഭാർഗ്ഗഭൂമി. ഈ ഭാർഗ്ഗഭൂമിയിൽനിന്നും നാലുവൎണ്ണങ്ങളുമുണ്ടായി.

## 7. ഭാരതം – ഹരിവംശം – 32–ാമദ്ധ്യായം

"ഏതേഷാംഗിരസപുത്രാ ജാതാവംശേഥ ഭാർഗ്ഗവേ
ബ്രാഹ്മണാ ക്ഷത്രിയാ വൈശ്യ ശൂദ്രശ്ചഭരതർഷഭ'!

അർത്ഥം:- ഭൃഗുവംശത്തിൽ ചേർന്ന അംഗീരസ്സിൻെറ പുത്രന്മാർ ബ്രഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രന്മാരായി.

## 8. "നാഭാഗാരിഷ്ട പുത്രൗ ദ്വൗവൈശ്യൗ ബ്രാഹ്മണതാഗതൗ!"

അർത്ഥം:- നാഭാഗൻ, അരിഷ്ടപുത്രൻ എന്ന രണ്ടു വൈശ്യർക്ക് ബ്രാഹ്മണ്യം സിദ്ധിച്ചു.

ഇതിൽനിന്നും ഒരു വംശക്കാർ ഒരു കാലത്ത് നീചകർമ്മത്താൽ നീചജാതികളായി ഭവിച്ചു എങ്കിലും, പിന്നീടും ആ വംശക്കാർതന്നെ ഉത്തമ കർമ്മത്താൽ ഉയർന്ന ജാതിക്കാരാകാമെന്നു സിദ്ധിക്കുന്നു.

ഇതുവരെ കാണിച്ച പ്രമാണങ്ങളാൽ പൂർവ്വികന്മാർ നിയമിച്ച ജാതിക്കു കാരണം കർമ്മമല്ലാതെ ജന്മമാണെന്നു വരുന്നില്ല. ഗുണകർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തി മാത്രമേ വർണ്ണവ്യത്യാസമുണ്ടാകാൻ പാടുള്ളു എന്നും, അതിലേയ്ക്കു പാരമ്പര്യത്തെ അടിസ്ഥാനമാക്കി പറയുന്നതു പിശകാണെന്നും, ആദ്യകാലംമുതൽ പാരമ്പര്യഭിന്നമായും അനുലോമ പ്രതിലോമ ഗതികളായും വർണ്ണഭേദങ്ങളുണ്ടായിട്ടുണ്ടെന്നും മേലുദ്ധരിച്ച ഉദാഹരണങ്ങൾകൊണ്ടു തെളിഞ്ഞു.

കേരളാചാരങ്ങളെ കുറിയ്ക്കുന്നതും അവർക്കു പ്രമാണമായുമിരിക്കേണ്ട ഒന്നാണ് 'കേരള മഹാത്മ്യം' എന്ന ഗ്രന്ഥം. ഇതിൽ കേരളീയർക്കുവേണ്ടി ഉണ്ടാക്കിവെച്ചിട്ടുള്ള മതവും ആചാരങ്ങളും അത്യന്തം പാപഗർഭവും ലജ്ജാവഹവുമാണ്. പക്ഷേ, കേരളത്തിൽ പുരാതനകാലംമുതൽക്കേ നടപ്പുണ്ടായിരുന്ന സദാചാരങ്ങളെക്കുറിച്ചും സത്യതൽപ്പരതയെക്കുറിച്ചും മററും ഈ ഗ്രന്ഥങ്ങളിൽ കാണുന്നുണ്ടുതാനും. 'ശാങ്കരസ്മൃതി', 'സഹ്യാദ്രിഖണ്ഡം' മുതലായ കൃതികൾ ഈ നിഗമനത്തെ പിൻതാങ്ങുന്നുമുണ്ട്. എന്നിട്ടും നാട്ടുകാർക്ക് ഇത്ര കഠിനമായ പതിതത്വം എങ്ങിനെ സംഭവിച്ചു?

ഉത്തരം:- ഇതിനുമുൻപ് നിസ്തർക്കമായി തെളിയിച്ച വിധം, സ്വദേശബഹിഷ്കൃതരും പാഷണ്ഡമതഗാമികളുമായ ഒരു കൂട്ടം ആളുകൾ—ആര്യബ്രാഹ്മണർ—മാത്രമാണ് ഈ നരകാനുഭൂതിക്ക് ഉത്തരവാദികൾ. ഇക്കൂട്ടർ ഹീനകർമ്മങ്ങൾ ചെയ്തതിൽ അതിശയിക്കാനവകാശമില്ല. ഭാർഗ്ഗവശാപം ഫലിക്കാതിരിക്കുമോ? അതുനിമിത്തമുള്ള കഷ്ടനഷ്ടങ്ങളനുഭവിച്ചുപോയവർക്ക് തങ്ങളുടെ ബുദ്ധിമോശത്തെ ഓർത്ത് ഇന്നു പശ്ചാത്തപിക്കുകയല്ലാ

തെ നിവൃത്തിയില്ല. [ഈ പശ്ചാത്താപം അർത്ഥവത്താകണമെങ്കിൽ, എന്തിനുവേണ്ടി പശ്ചാത്തപിച്ചോ, ആ കാരണത്തെ നിർമ്മാർജ്ജനം ചെയ്തുതന്നെ വേണം.]

അതുകൊണ്ട് മേലാൽ തങ്ങളുടെ കർത്തവ്യങ്ങളെ ശരിയായനുഷ്ഠിക്കുന്നപക്ഷം, ഈ ദുർയശസ്സ് ഒടുങ്ങുകയും, പൂർവ്വമഹിമ പ്രകാശിക്കുകയും ചെയ്യുമെന്ന് സമാശ്വസിക്കാം.

* * * * * *

ഈ ഗ്രന്ഥത്തിൽ സ്വാമി തിരുവടികൾ, കേരളത്തിൽ പണ്ടു പണ്ടേ തുടങ്ങി ഇന്നുവരെയുള്ള സകല വിനകൾക്കും കാരണഭൂതരെ പിടിച്ചുകെട്ടിത്തന്നിരിക്കുന്നു. ഇവരുടെ അംഗസംഖ്യയും പ്രാബല്യവും അമ്പോ! പൊലിഞ്ഞുപോയിരിക്കുന്നു. ഹിന്ദുക്കളുടെയിടയിൽ ഇന്നു കാണുന്ന സകല ഉച്ചനീചത്വങ്ങൾക്കും കാരണം ഇക്കൂട്ടരാണെന്നു നല്ലവണ്ണം മനസ്സിലാക്കി വീണ്ടുവിചാരത്തോടെ ഇനിയെങ്കിലും പ്രവർത്തിച്ചാൽ - അതായത്, കേരളത്തിലെ സമസ്ത ഹിന്ദുക്കളും 'ഹിന്ദു' എന്ന സാർവ്വ ലൗകിക മതത്തിൻ കീഴിൽ സംഘടനാബോധത്തോടെ നിന്നാൽ രക്ഷയുണ്ട് – അല്ലെങ്കിലില്ല.

ശുഭം

# വേദാധികാരനിരൂപണം



## 1. വേദസ്വരൂപം

വേദമെന്നാലെന്ത്? അതിന്റെ കര്‍ത്താവാര്? അതിന്റെ സംഖ്യ എത്ര? അതെങ്ങിനെയുള്ളതാണ്, എന്നു വിചാരിക്കുമ്പോള്‍ അതിനു കര്‍ത്താവില്ലെന്നു ചിലരും, ഋഷിപ്രോക്തമെന്നു മറ്റുചിലരും, ഈശ്വരസൃഷ്ടമെന്ന് വേറെ ചിലരും, വേദത്തിനു സംഖ്യയേ ഇല്ലെന്ന് ഏതാനും ചിലരും, സകല പ്രമാണങ്ങളിലും വച്ച് മുഖ്യമെന്നൊരുകൂട്ടരും, മനുഷ്യനിര്‍മ്മിതമെന്നു പിന്നെ ചിലരും, ശബ്ദപ്രമാണങ്ങളില്‍വച്ച് മുഖ്യമെങ്കിലും പ്രത്യക്ഷാനുമാനാദികളെ അപേക്ഷിച്ച് താഴ്ന്നതാണെന്നു ചിലരും വിശ്വസിച്ചിരിക്കയാല്‍ ഇവയെ ഓരോന്നായി പരിശോധിക്കേണ്ടിയിരിക്കുന്നു.

വേദം, ശ്രുതി, ആമ്നായം ഈ മൂന്നു പദങ്ങളും ഒരേ അര്‍ത്ഥത്തെ കുറിക്കുന്നതായി അമരകോശം പറയുന്നു. നിരുക്തി നോക്കുമ്പോള്‍ "വിദന്ത്യനേന ധര്‍മ്മാധര്‍മ്മാ വിതിവേദഃ" — യാതൊന്നിന്റെ സഹായത്താല്‍ ധര്‍മ്മാധര്‍മ്മങ്ങളെ അറിയാനിടയാകുന്നോ, അതിനെ വേദമെന്നു പറയുന്നു — എന്നു ചിലരും, "വേദയതീതി വേദഃ" എന്നു മറ്റുചിലരും പറയുന്നു. ഈ രണ്ടു നിരുക്തികളിലും ശബ്ദഭേദമുണ്ടെങ്കിലും അര്‍ത്ഥഭേദമില്ല. ഇനി 'ബ്രഹ്മം — നിഗമം' എന്നു 'ശബ്ദരത്നാവലി'യും 'പ്രവചനം' എന്ന് ജടാധരനും വേദശബ്ദത്തിനു പര്യായങ്ങള്‍ കൊടുത്തുകാണുന്നു.

വേദമെന്ന ഗ്രന്ഥം ജീവാത്മാപരമാത്മാക്കളുടെ ഇരിപ്പിനേയും സ്വരൂപസംബന്ധാദികളേയും എപ്രകാരം പ്രകാശിപ്പിക്കുന്നോ അപ്രകാരംതന്നെ പ്രപഞ്ചവും അവയെ ശോഭിപ്പിക്കുന്നതിനാല്‍ വേദം പ്രപഞ്ചംതന്നെയെന്നു പ്രപഞ്ചവേദികളും പറയും. വേദ

ങ്ങൾ മിക്കവാറും എഴുത്തുസമ്പ്രദായം നിലവിൽ വരുന്നതിനുമുൻപ് ഒരുത്തൻ മറ്റൊരുത്തനും അവൻ വേറൊരുത്തനും അദ്ധ്യയനം ചെയ്യിച്ചുവന്നതുകൊണ്ട് 'പ്രവചനമായിത്തീർന്നിരിക്കുന്നു' എന്നു ഇക്കൂട്ടർ വാദിക്കുന്നു. "ആമ്നായതേ പാരമ്പര്യേണ ഇത്യാമ്നായഃ"— പരമ്പരയായി അഭ്യസിക്കപ്പെടുകയാൽ ആമ്നായമെന്നു പേർ വേദത്തിനു സിദ്ധിച്ചെന്നുകൂടി പ്രപഞ്ചവാദികൾ പറയുമ്പോൾ, ഈശ്വരങ്കൽനിന്നും നേരെ കേൾക്കപ്പെട്ടതുകൊണ്ട് 'ശ്രുതി' എന്ന പേർ വേദത്തിനുണ്ടെന്നു ശ്രൗതന്മാരും പറയുന്നു. ഇതിനു തെളിവായി "സത്യസംഹിതാ വൈദേവാഃ അനൃതസംഹിതാ വൈമാനുഷാഃ" — ദേവന്മാർ മാത്രം സത്യവാന്മാർ, മനുഷ്യർ അസത്യവാന്മാർ — എന്നു വേദത്തിൽത്തന്നെ പറഞ്ഞിട്ടുള്ളതായി ഇവർ ചൂണ്ടിക്കാട്ടുന്നു. വേദങ്ങൾക്ക കർത്താവില്ലെന്നു സ്മൃതികളിലും കാണുന്നു. ഋഷിപ്രോക്തങ്ങളായ ഇതിഹാസ പുരാണാദികളെക്കാൾ പ്രാമാണ്യം വേദങ്ങൾക്കുള്ളതുകൊണ്ടും, ദൈവനിർമ്മിതമായ ഒരു ധർമ്മഗ്രന്ഥം മൂലഗ്രന്ഥമായിട്ടിരുന്നാലല്ലാതെ ആദ്യമായി മനുഷ്യനു ധർമ്മബോധമുണ്ടാകാൻ തരമില്ലാത്തതുകൊണ്ടും വേദങ്ങളെ ഈശ്വരനിർമ്മിതമായിത്തന്നെ കരുതണമെന്നു ശ്രൗതന്മാർ വാദിക്കുമ്പോൾ അതിനു കടകവിരുദ്ധമായി പ്രപഞ്ചവേദികൾ വാദം കൊണ്ടുവരും. നോക്കുക:-

വേദത്തിൽ പറഞ്ഞിരിക്കുന്നതെല്ലാം സത്യമെന്നു കരുതാൻ ന്യായമില്ല. അർത്ഥവാദപരമായും ഉപാഖ്യാനാദി വിഷയമായും ഇരിക്കുന്ന ഭാഗത്തിലധികവും കർമ്മകാണ്ഡമായിട്ടും കുറച്ചു ഭാഗം മാത്രം ബ്രഹ്മകാണ്ഡമായിട്ടും, കർമ്മകാണ്ഡങ്ങളിലെ പലതും ഹേയമായും ഇരിക്കുന്നെന്നു പ്രസിദ്ധം. യാഗങ്ങളിലെ ഹിംസ, കാരണമെന്തുമാകട്ടെ, സാധുവാകുമോ? ഒരിക്കലുമില്ല. യജ്ഞീയപശുക്കൾ ഭവാന്തരത്തിൽ ആ യാഗകർത്താക്കളെത്തന്നെ കൊന്നുതിന്നുമെന്നു ശ്രീമദ്ഭാഗവതം പറയുന്നു. "മാ ഹിംസ്യാത് സർവ്വഭൂതാനി" എന്ന യഥാർത്ഥ വേദവിധിയെ (ഉത്സർഗ്ഗമാക്കി) "അഗ്നിഷോമീയം പശുമാലഭേത" എന്നുള്ള വിശേഷവിധിയാകയാൽ അതിനെ ബാധിക്കുന്നവിധം (അപവാദമാക്കി) മൂർഖന്മാരായ ബ്രാഹ്മണർ (വൃഥാ) വാദിക്കുന്നെന്നുപറഞ്ഞ് ബ്രഹ്മാനന്ദസരസ്വതി യജ്ഞീയപശുഹിംസയെ അപലപിക്കുന്നു. 'സർവ്വാണി'യുടെ സ്ഥാനത്ത് 'സർവ്വാഭൂതാനാ'മെന്നുള്ള ഛാന്ദസമാകയാൽ ബാ

ധകം തീരെയില്ലെന്നു വാചസ്പതിമിശ്രൻ പറഞ്ഞിരിയ്ക്കുന്നു. "പശുസമഃ" എന്ന അഭിധാനമാണിവക്ക് ഒട്ടതിരിപ്പാട്ടിൽനിന്നും കിട്ടിയിട്ടുള്ളതും. യജ്ഞീയ പശുഹിംസയും ഹിംസയിലുറപ്പെട്ടമെന്നുതന്നെയാണ് യോഗസൂത്രകാരന്റേയും അഭിപ്രായം. പാദ്മോത്തരത്തിലെ പാർവ്വതീപരമേശ്വര സംവാദം ഉദ്ധരിയ്ക്കാം:-

> "മമ നാമ്നാധ്വരായജ്ഞേ പശുഹത്യാം കരോതിയഃ;
> ക്വാപി തന്നിഷ്കൃതിർനാസ്തി കുംഭീപാകമവാപ്നുയാൽ
> ദൈവേപൈത്ര്യേ തഥാത്മാർത്ഥേ യഃ കര്യാത് പ്രാണി
> ഹിംസനം
> കല്പകോടിശതം ശംഭോ ! രൗരവേ സ വസേദ് ധ്രുവം.
> യൂപേ ബദ്ധ്വാ പശൂൻ ഹത്വാ യഃ കര്യാദ്രക്തകർദ്ദമം
> തേന ചേൽ പ്രാപ്യതേ സ്വർഗ്ഗോ നരകഃ കേന ഗമ്യതേ"

അർത്ഥം:- ശക്തിപൂജയെന്ന വ്യാജത്താലാകട്ടേ, യാഗത്താലാകട്ടേ, പ്രാണിവധം ചെയ്യുന്നവക്ക് കുംഭീപാകനരകമൊഴിച്ച് പ്രായശ്ചിത്തമില്ല — യാഗം, പിതൃകർമ്മം, ഉദരപൂരണം ഇതിലേതിനെ ആസ്പദമാക്കിയാലും. പ്രാണിഹിംസചെയ്യുന്നവർ രൗരവനരകത്തിൽ തന്നെ കോടി കല്പത്തോളം കിടക്കേണ്ടിവരും. യജ്ഞയൂപത്തിന്മേൽ പശുവിനെ ബന്ധിച്ച് നവദ്വാരബന്ധനം ചെയ്തശേഷം മർമ്മസന്ധികളിൽ മർദ്ദിച്ചു നിഷ്ഠുരമായി കൊല്ലപ്പെടുന്ന കർമ്മംകൊണ്ടു സ്വർഗ്ഗവാതിൽ തുറന്നുകിട്ടുമെങ്കിൽ — നരകത്തിൽ പോവാനുള്ള കർമ്മം ഏതായിരിയ്ക്കുമോ ?" (ഇതുപോലുള്ള യാഗത്തെ ഇതിലും ശക്തിയായി ആക്ഷേപിയ്ക്കാൻ പാരമർഷവചനത്തിനു കഴിവില്ലല്ലോ എന്നു ഗ്രന്ഥകാരൻ ഖേദിയ്ക്കുന്നു).

പൗണ്ഡരീകയാഗത്തിൽ വിധവയും ബ്രഹ്മചാരിയും ചേൎന്നു നടത്തുന്ന സംഭോഗത്തേയും "അശ്വസ്യ ശിശ്നം പത്ന്യാ ഉപസ്ഥേ നിധത്തേ" എന്ന് അശ്വമേധപ്രകരണം ഉദ്ഘോഷിയ്ക്കുന്നതിനേയും, "മഹാവ്രതാഖ്യായജ്ഞേ ബ്രഹ്മചാരീത്വർയ്യോ രതമഭിമതം" എന്നതിലെ ബ്രഹ്മചാരിയും കുലടയും തമ്മിലുള്ള ഭോഗ സമ്മതിയേയും ആയിരം വേദങ്ങൾ ആദരിച്ചെന്നുവരികിലും പരിശുദ്ധന്മാർ ആദരിയ്ക്കില്ല.

അതുകൊണ്ടല്ലയോ, വേദത്തിൽ കാലദേശഗതികളെ കണക്കാക്കാതെ പൊതുവായി വിധിച്ചിരിക്കുന്ന പലകാര്യങ്ങളേയും ധർമ്മശാസ്ത്രജ്ഞന്മാർ നിഷേധിപ്പാൻ തുനിഞ്ഞതു്? "കലൗ പഞ്ചവിവർജ്ജയേത്തു്" — കലിയുഗത്തിൽ അശ്വമേധം, ഗോമേധം, സന്യാസം, ശ്രാദ്ധത്തിൽ മാംസഭോജനം, ദേവരങ്കൽനിന്നു പുത്രോല്പത്തി എന്നിവ പാടില്ലെന്നു വേദത്തിൽത്തന്നെ കാണുന്നതുകൊണ്ടു് വേദവിഷയങ്ങൾക്കും ന്യൂനതയുണ്ടെന്നു കാണുന്നു.

അതിരിക്കട്ടെ, ബൈബിളും, ഖുറാനും, വേദവും ഭഗവത്പ്രോക്തമെന്നു പറയുന്നവർതന്നെ ഇവകളിലെ ഉള്ളടക്കം കടകവിരുദ്ധമാണെന്നു സമ്മതിക്കും. വിരുദ്ധമായിരിക്കുന്ന രണ്ടു കാര്യങ്ങളും യഥാർത്ഥമാകാൻ പാടില്ല. ശ്രുതികളെന്നു വിശ്വസിച്ചുപോരുന്ന ബൈബിൾ-ഖുറാൻ-വേദം എന്നീ മൂന്നിൽ ഒന്നും രണ്ടും മാത്രം ഈശ്വരകൃതമെന്നാർ വിശ്വസിക്കും? അതുകൊണ്ടു് ഇന്നതു ഭഗവൽപ്രോക്തം ഇന്നതു മനുഷ്യപ്രോക്തം എന്നുള്ളതിനു നിരാക്ഷേപമായ ആധാരമില്ലാത്തിടത്തോളം, ഇവയിലൊന്നുംതന്നെ ഈശ്വരപ്രോക്തമായി ഗണിച്ചുകൂടാ. എല്ലാം മനുഷ്യപ്രോക്തമെന്നു കരുതുന്നതു് യുക്തിക്കും വിവേകത്തിനും അടുത്ത കാര്യമായിരിക്കും. ഭഗവൽപ്രോക്തമെന്ന വിശ്വാസം അതിപ്രാചീനമാണെന്നുകൊണ്ടു മാത്രം അതിനെ കരുതുന്നതും ശരിയല്ല. എന്തുകൊണ്ടെന്നാൽ സാധാരണജനങ്ങളുടെ കൂട്ടത്തിൽ ഒന്നുരണ്ടു പണ്ഡിതന്മാരുണ്ടെങ്കിൽ അവരെ മററുള്ളവർ ദേവാംശമെന്നു നിശ്ചയിക്കുന്നതിൽ ആശ്ചര്യമൊന്നുമില്ല. ഈ പതിവു് ഇന്ത്യയിൽ മാത്രമല്ല, ഗ്രീസ്, റോമ ഇംഗ്ലണ്ടു് മുതലായ സ്ഥലങ്ങളിലും പൂർവ്വകാലത്തുണ്ടായിരുന്നതായി ചരിത്രരേഖകളുണ്ടു്. സാധാരണക്കാരാൽ ഈശ്വരനെന്നു മതിക്കപ്പെട്ട മനുഷ്യർതന്നെയാണു് വേദകർത്താക്കളെന്നു വരുന്നതു് ആക്ഷേപാർഹവുമല്ല. ഈശ്വരാവേശംകൊണ്ടു് മനുഷ്യർ പറയുന്നതിനെ ഭഗവത്പ്രോക്തമെന്നുതന്നെകരുതണമെന്നു് ചിലർ പറയും. പാമരന്മാർ, ഭ്രാന്തന്മാർ, കുടിയന്മാർ ഇവർക്കല്ലാതെ വേറെ ആർക്കും ആവേശമുണ്ടാകാൻ വഴി. ഇവർ വേദപ്രണേതാക്കളാണെന്നാരും സമ്മതിക്കാനും പോകുന്നില്ല. അഥവാ സമ്മതിച്ചാലും അതിനൊരു ഗൗരവവുമില്ല. ധാരണാശക്തിയും ബുദ്ധിയും മനുഷ്യനു ദൈവമാണു കൊടു

ക്കുന്നതെങ്കിൽ നാം എഴുതുന്നതും പറയുന്നതുംകൂടി വേദവും ഭഗവത്പ്രോക്തവും ആയിരിക്കേണ്ടതല്ലേ ?

ധർമ്മാധർമ്മങ്ങളെ അറിയുന്നതിനൊരു പ്രമാണം ആവശ്യമത്രേ. ഋഷിമാർ പുരാണാദിഗ്രന്ഥങ്ങളെ വേദത്തിൻെറ ഉപപ്രമാണങ്ങളെന്നു നിശ്ചയിച്ചിരിയ്ക്കയാൽ ഗൗണസാക്ഷ്യത്തേക്കാൾ മൂലസാക്ഷ്യം പ്രധാനമെന്ന് ഗൗരവബുദ്ധ്യാ ധരിയ്ക്കണം. അല്ലാതെ ഭഗവത്പ്രോക്തമെന്നതിനാലല്ല. നമ്മുടെ പൂർവ്വാചാര്യന്മാർ ശ്രമപ്പെട്ടു കണ്ടറിഞ്ഞും പറഞ്ഞുതന്നിട്ടുമുള്ള കാര്യങ്ങളിൽ നിരാക്ഷേപകരങ്ങളായ ഭാഗങ്ങളെ അംഗീകരിയ്ക്കയും ഗൗരവബുദ്ധ്യാ സ്വീകരിയ്ക്കയും ചെയ്യേണ്ടതു നല്ലതുതന്നെ. ഭഗവത്പ്രോക്തമല്ലെന്നുള്ളതുകൊണ്ടുമാത്രം ആക്ഷേപകരമായിത്തീരുന്നതുമല്ല.

ഇനി വേദബാഹുല്യത്തെപ്പററി ചിന്തിച്ചാൽ "അനന്താ വൈ വേദാഃ" — വേദത്തിനെണ്ണമില്ല എന്നു വാച്യാർത്ഥം — പ്രപഞ്ചത്തിൻെറ വിസ്താരത്തേയും അതിലടങ്ങിയ പദാർത്ഥങ്ങളേയും കണക്കിട്ടു നിർണ്ണയിയ്ക്കാൻ കഴിയാത്തതുകൊണ്ട് പ്രപഞ്ചമായ വേദത്തിനു പരിമിതിയില്ല എന്ന് ഈ വാക്യത്തിനർത്ഥമെടുക്കണം, അല്ലാതെ പുസ്തകരൂപമായ വേദത്തിന് എന്നല്ല.

## വേദപ്രാമാണ്യം

ഇനി വേദപ്രാമാണ്യ സ്വരൂപത്തെപ്പററി ചിന്തിക്കുമ്പോൾ 'വേദം' എന്നതു ശബ്ദപ്രമാണത്തിൽ ചേർന്നതാണെന്നു കാണാം. ഉദാഹരണമായി, 'ദേവദത്തൻ ഭക്ഷിക്കുന്നതു ഞാൻ നേരിട്ടു കണ്ടു' എന്നതിൽ എൻെറ അറിവു പ്രത്യക്ഷ പ്രമാണത്തെ ആശ്രയിച്ചും, 'അവൻെറ വയറു വീർത്തിരിക്കുന്നതു കണ്ടിട്ട് ഭക്ഷിച്ചിരിക്കണം' എന്ന തോന്നൽ അനുമാനത്തെ ആശ്രയിച്ചും, 'അവൻ ഭക്ഷിച്ചതായി ആരോ പറഞ്ഞുകേട്ടു' എന്നതു് ശബ്ദപ്രമാണത്തെ ആശ്രയിച്ചുമാണിരിക്കുന്നതു്. ഒരുത്തൻെറ വയറു വീർത്തിരിക്കുന്നതിനു കാരണം ഭക്ഷണം മാത്രമല്ല; വായു, അജീർണ്ണം എന്നിവകൊണ്ടുമാവാം. അതുകണ്ടിട്ട് ഭക്ഷിച്ചതായി തീരുമാനിച്ചാൽ അബദ്ധം പററാനിടയുമുണ്ടു്. ഇനി, ഭക്ഷിച്ചതായി മററൊരാൾ പറയുമ്പോൾ

അങ്ങിനെ പറയുന്നവൻതന്നെ തെററായി ഗ്രഹിച്ചിരിക്കാമെന്നു വരാം. ശരിയായി ധരിച്ചാൽതന്നെ, നമ്മെ കളിപ്പിക്കുന്നതിനുവേണ്ടി അങ്ങിനെ പറഞ്ഞെന്നും വരാം. അല്ലെങ്കിൽ അയാൾ ശരിയായി പറഞ്ഞിട്ടും നാം തെററായി കേട്ടെന്നുംവരാം. അതുകൊണ്ടു് പ്രത്യക്ഷജ്ഞാനം ഉത്തമമെന്നും, അനുമാനജ്ഞാനം മദ്ധ്യമമെന്നും ശബ്ദജന്യജ്ഞാനം അധമമെന്നും കിട്ടുന്നു. ഇതര ശബ്ദപ്രമാണങ്ങളെ അപേക്ഷിച്ചു് വേദത്തിനു പ്രാബല്യം കൂടുതലുണ്ടെങ്കിലും പ്രത്യക്ഷാനുമാനങ്ങളെ അപേക്ഷിച്ചു് അതു ദുർബ്ബലംതന്നെയാണു്. ഇക്കാരണത്താലത്രേ അനുഭവവിരുദ്ധമായ വേദഭാഗങ്ങളെ അർത്ഥവാദമെന്നു മുദ്രകുത്തി ഭാഷ്യകാരന്മാർ ഒതുക്കിവച്ചുകളഞ്ഞതു്.

ഇനി ഇപ്പറഞ്ഞ സംഗതികൾക്കു് ന്യായമായ സമാധാനത്തോടുകൂടി നിരാക്ഷേപമായ പ്രമാണങ്ങളെ കാണിക്കാം.

ഗീതോപനിഷത്തുകളിലും മണ്ഡൂക്യതാപനീയാദി ശ്രുതികളിലും "ഓമിത്യേകാക്ഷരംബ്രഹ്മ" "ഓമിത്യേതദക്ഷരമിദം സർവ്വം" എന്നു കാണുന്നു. വ്യാകരണ ശാസ്ത്രപ്രകാരം ഓം എന്ന അക്ഷരത്തിന്റെ അർത്ഥം പ്രകാശരൂപമെന്നും എല്ലാത്തിനേയും രക്ഷിക്കുന്നതു് എന്നും കിട്ടുന്നു. ബ്രഹ്മം ഇന്നപ്രകാരമുള്ളതാണെന്നു താൽപ്പര്യമാകയാലും ഓം എന്ന അക്ഷരം ബ്രഹ്മത്തിന്റെ വാചകവും, അതുകൊണ്ടു് ബ്രഹ്മം പ്രണവത്തിന്റെ വാച്യവുമെന്നും വരുന്നു. ഇവക്കു് വാസ്തവത്തിൽ വലിയ ഭേദമുണ്ടായിരുന്നെങ്കിൽ വാചകമായ ഓംകാരത്തിനും വാച്യമായ ബ്രഹ്മത്തിനും ഇങ്ങനെ ഒരു 'അഭേദം' മണ്ഡൂക്യാദ്യുപനിഷത്തുകളിൽ പ്രതിപാദിക്കപ്പെടുകയില്ലായിരുന്നു. എന്നാൽ യുക്തിപ്രകാരം നോക്കുമ്പോൾ കുറച്ചു ഭേദം ഇല്ലാതെയുമില്ല. അതുകൊണ്ടു്, പ്രണവോപാസന ശരിയായി അനുഷ്ഠിക്കുന്നവർക്കു് ബ്രഹ്മപ്രാപ്തിയുണ്ടാകുമെന്ന മുഖ്യസംഗതിയെ സ്വീകരിക്കുന്നതുതന്നെയാണു നല്ലതു്. ഇതിലേക്കു ഉപനിഷത്തുകൾതന്നെ പ്രമാണം:-

'ഏക ഏവ പുരാ വേദഃ പ്രണവഃ സർവ്വ വാങ്മയഃ'

പൂർവ്വത്തിൽ സർവ്വ വാങ്മയമായിരിക്കുന്ന പ്രണവംതന്നെ വേദം എന്നു പറയുന്നു. ഈ പ്രണവം ബ്രഹ്മാഭേദമായിട്ടുള്ളതാണെന്നു

മുമ്പു കാണിച്ചിട്ടുണ്ടല്ലോ. അതുകൊണ്ട് ഈ പ്രണവരൂപവേദത്തിന് ആദ്യന്തം ഇല്ലതന്നെ.

> 'വ്യക്താവ്യക്ത നിരൂപിതം ച പരമം ഷട്ത്രിംശത്തത്ത്വാത്മകം
> തസ്മാദുത്തമമക്ഷരമിതി ധ്യേയം സദാ യോഗിഭിഃ;
> ഓങ്കാരാദിസമസ്തമന്ത്രജനകം സൂക്ഷ്മാതിസൂക്ഷ്മം പരം
> വന്ദേ പഞ്ചമമീശ്വരസ്യ വദനം ഖവ്യാപിതേജോമയം.'

സദ്യോജാതവത്' എന്ന ശ്രുതിവാക്യംപോലെ വ്യക്താ-വ്യക്ത-കാര്യകാരണരൂപമായും, സർവ്വോത്തമമായും, ഷട്ത്രിംശത്തത്ത്വരൂപമായി പറയുന്നെങ്കിലും തത്ത്വാതീതമായും, കാലത്രയാബാധ്യമായും, ത്രിപുടിയറ്റതെങ്കിലും യോഗിധ്യേയമെന്നു വ്യവഹരിക്കപ്പെട്ടതായും, പ്രണവം തുടങ്ങിയ സകല മന്ത്രങ്ങളുടേയും മൂലസ്ഥാനമായും, വിചാരധാരയെ അതിവർത്തിക്കുമാറ് അതിസൂക്ഷ്മമായും, സർവ്വവസ്തുക്കൾക്കും ഇടംകൊടുത്ത് ബാഹ്യാന്തരഭേദം കൂടാതെ അതിൽ ആകാശംപോലെ വ്യാപിച്ചതായും, ജഡവസ്തുക്കളെക്കൂടി വിളക്കാനും തിളക്കവുമുണ്ടാക്കുന്നതായും ഇരിക്കുന്ന ഈശ്വരന്റെ പഞ്ചമമുഖരൂപബ്രഹ്മത്തെ ധ്യാനിക്കുന്നു.'

ഇത്യാദിന്യായങ്ങളാൽ ബ്രഹ്മാത്മകമെന്നു സിദ്ധിച്ച പ്രണവാത്മകമായ വേദത്തിന് ആദ്യന്തമില്ലെന്നും അതു മനുഷ്യനിർമ്മിതമല്ലെന്നും, സർവ്വപ്രമാണാതീതവും സർവ്വോത്കൃഷ്ടവും, അതുകൊണ്ടുതന്നെ ഈശ്വരകർതൃത്വാവിർഭാവിതമാണെന്നും തീർച്ചപ്പെടുന്നതാണ്.

നാലു വേദങ്ങളും വേദാംഗങ്ങളും പ്രധാനങ്ങളല്ല—യാതൊന്നിനാൽ ആ ശാശ്വതവസ്തു പ്രാപിക്കപ്പെടുമോ അതുതന്നെ പ്രധാനമെന്ന് മുണ്ഡകോപനിഷത്തു പ്രഖ്യാപിക്കുന്നു.

> " 'ന വേദം' വേദ ഇത്യാഹുർവേദേ വേദോ ന വിദ്യതേ
> പരാത്മാ വേദ്യതേ യേന സ വേദോ വേദ ഉച്യതേ."

–[പരമാത്മ പ്രതിപാദകമല്ലാത്ത] വേദത്തെ വേദമെന്നു പറഞ്ഞുകൂടാ; [ആ] വേദത്തിൽ [പരമാത്മാനുഭവജ്ഞാനം] വേദം ഇല്ല; യാതൊന്നുകൊണ്ടു പരമാത്മാവിനെ അറിയാൻ കഴിയുമോ, അതിനെ വേദമെന്നു പറയുന്നു. ഇത്യാദി പ്രമാണങ്ങളാൽ വിചാരജ്ഞാനഫലമായിരിക്കുന്ന ബ്രഹ്മസാക്ഷാത്കാരാവസ്ഥയ്ക്ക് (വേദത്തിന്)

ആദിമദ്ധ്യാന്തം, കർത്താവ്, ജനനകാലം മുതലായതൊന്നുംതന്നെ ഇല്ല.

ഇനി ഋഷിപ്രോക്തമെന്നും മനുഷ്യപ്രോക്തമെന്നുമൊക്കെ പറഞ്ഞുവരുന്നതിന്റെ കാരണം:- വേദഭാഗങ്ങളിൽ ഋഷി-മനുഷ്യ-പ്രോക്തമെന്നതിന് ഒട്ടേറെ നിർദ്ദേശങ്ങളുണ്ട്. ഓരോ മന്ത്രത്തിനും ഛന്ദസ്സുമുണ്ട്. ഓരോ സൂക്തത്തിലും കർത്താവ് ഇന്നാര് (ഋഷി) ഛന്ദസ്സ് ഇന്നത്, അധിഷ്ഠാനദേവത ഇന്നതെന്ന് പറഞ്ഞിട്ടുണ്ട്. ഉദാ:- ഋഗ്വേദം പ്രഥമസൂക്തം. ഇതിന് വിശ്വാമിത്രപുത്രനായ മധു ഋഷി; ഗായത്രി ഛന്ദസ്സ്, അഗ്നി ദേവത. ഇനിയും—

"ഏക ഏവ പുരാ വേദഃ പ്രണവഃ സർവ്വവാങ്മയഃ
പുരൂരവസ് ഏവാസീത് ത്രയീ ത്രേതാമുഖേ നൃപ."

(ഭാഗവതം സ്ക: 9 അ: 14)

—സർവ്വവാങ്മയമായ ഓംകാരരൂപപ്രണവം മാത്രം പൂർവ്വത്തിൽ വേദമായിരുന്നു. അനന്തരം പുരൂരവസ് എന്ന രാജാവ് മൂന്നുവിധം വേദങ്ങളെ രചിച്ചു. ഇതുകൊണ്ട് വേദങ്ങളിൽ ചിലതു് പുരൂരവസ് രചിച്ചതാണെന്നു തെളിയുന്നു. വൈശമ്പായൻ യജുർവേദത്തിന്റെ ഇരുപത്തേഴു ശാഖകളുണ്ടാക്കിയതായി വിഷ്ണുപുരാണം പറയുന്നു. ഇത്രയുംകൊണ്ട് വേദഭാഗങ്ങൾ പലപ്പോഴായിട്ട് പലരാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ബൃഹസ്പതിയാകട്ടെ, 'ത്രയോ വേദസ്യ കർത്താരോ ഭണ്ഡധൂർത്തനിശാചരാഃ'-വേദകർത്താക്കൾ ഭണ്ഡന്മാരും, ധൂർത്തന്മാരും, രാക്ഷസന്മാരുമാണെന്നു പറഞ്ഞു ശകാരിച്ചിരിക്കുന്നു.

കാര്യമിങ്ങനെയൊക്കെയാണെങ്കിലും ശബ്ദപ്രമാണമായ വേദം പ്രത്യക്ഷാനുമാനപ്രമാണങ്ങളെ അപേക്ഷിച്ച് അധമമാണെന്നുള്ള വാദം അദ്വൈതപ്രതിപാദകഭാഗങ്ങളെ, അഥവാ, വേദാന്തങ്ങളെ, ഒരിക്കലും ബാധിക്കുന്നില്ല. എന്തെന്നാൽ — അദ്വൈതമതശാസ്ത്രത്തെ ഒഴിച്ച് മറ്റെല്ലാ ശാസ്ത്രങ്ങളിലും പ്രപഞ്ചം എന്നെന്നുമുള്ളതായിട്ടും, അദ്വൈതമതശാസ്ത്രത്തിൽമാത്രം പ്രപഞ്ചം കാലത്രയത്തിലും ഇല്ലാത്തതും മരുമരീചികാപ്രവാഹംപോലെ വെറും തോന്നൽമാത്രമാണെന്നും പ്രതിപാദിച്ചുകാണുന്നു. അതുകൊണ്ട് പ്രപഞ്ചം

സത്താണെന്നംഗീകരിച്ചിട്ടുള്ള മതശാസ്ത്രങ്ങൾ മാത്രമേ പ്രപഞ്ചത്തെ സത്തെന്നു വ്യവസ്ഥാപിയ്ക്കാൻ വന്ന തർക്കന്യായ മതപ്രമാണങ്ങളിലുൾപ്പെടുകയുള്ളൂ. അല്ലാതെ പ്രപഞ്ചം സത്താണെന്നുള്ളവ്യവസ്ഥാപനത്തെ അനുഭവപ്രകാരം പ്രബലയുക്തിന്യായങ്ങളെക്കൊണ്ടു ഖണ്ഡിച്ച് പ്രമാണാതീതമായും അദ്വൈതപ്രതിപാദകമായുമിരിയ്ക്കുന്ന വേദം പ്രത്യക്ഷാനുമാനങ്ങളെ അപേക്ഷിച്ച് ഒരിയ്ക്കലും അധമമാകയില്ല.

പ്രപഞ്ചവേദികളുടെ കർമ്മികളുടെ, ശ്രൗതാദികളുടെയൊക്കെ പക്ഷത്തിൽ വേദം ഭഗവദ്പ്രോക്തമാണല്ലൊ എന്നാണെങ്കിൽ അതിന്റെ കാരണം ന്യായമല്ല, യുക്തിയുമല്ല—വെറും അഭിമാനം മാത്രം!

ബൃഹസ്പതി ശകാരിച്ചതെന്തിനാണെന്നുവച്ചാൽ:-
"യുഗംപ്രതിധിയാംപുംസാം ന്യൂനാധികതയാമുനേ,
ക്രിയാംഗപാഠവൈചിത്ര്യ—യുക്താൻവേദാൻസ്മരാമ്യഹം."
(വാസിഷ്ഠം).

—അപ്പപ്പോഴുണ്ടായിരുന്ന ദുഷ്ടപണ്ഡിത പ്രഭുക്കൾ കാരണം വന്നുചേർന്നിട്ടുള്ള അസത്യമയങ്ങളും കഠോര ഹിംസാപ്രചുരങ്ങളും നിന്ദ്യങ്ങളുമായ സകല സംഗതികളേയും യുക്ത്യാനുസരണം തള്ളിക്കളയാതെ വിധികളുടെ ശേഖരത്തിൽ ചേർത്തുവച്ചിരിക്കുന്നതിനെക്കണ്ട് മനംനൊന്ത് പറഞ്ഞുപോയതാണ്; അതു കററമല്ല.

## അധികാര നിരൂപണം

വേദം പഠിയ്ക്കുയും ശ്രവിയ്ക്കുയും ചെയ്യുന്നതിനു് ബ്രാഹ്മണനു മാത്രമേ അധികാരമുള്ളൂ എന്നും, ക്ഷത്രിയവൈശ്യന്മാർക്ക് അഭ്യസിയ്ക്കുന്നതിനുമാത്രമല്ലാതെ പ്രവചനത്തിനധികാരമില്ലെന്നും, ശൂദ്രനു് അഭ്യസിയ്ക്കാനോ പ്രവചനം ചെയ്യാനോ ഒന്നിനുംതന്നെ അധികാരമില്ലെന്നും വിധികൾ ഏർപ്പെട്ടിരിയ്ക്കുന്നതായി മിയ്ക്കവരും വിശ്വസിച്ചുവരുന്നു. ഇതിലേയ്ക്കുതെങ്കിലും പ്രമാണമുണ്ടോയെന്നു ചോദിച്ചാൽ, ക്ഷത്രിയനു് അദ്ധ്യാപനവും ശൂദ്രനു് അദ്ധ്യായനവും പാടില്ലെന്നു നിഷേധം ഏർപ്പെടുത്തുകയോ ആയതു സാധുവാകയോ ചെയ്തിട്ടുണ്ടെന്നെങ്ങും കാണുകയില്ലെന്നാണുത്തരം. ക്ഷത്രിയ

ന്ന് അദ്ധ്യാപനവും ശൂദ്രന്ന് അദ്ധ്യയനവും ആകാം എന്നുള്ളതിലേയ്ക്കു നിരവധി ഉദാഹരണങ്ങൾ വേദങ്ങളിൽത്തന്നെയു ണ്ടുതാനും.

ബൃഹദാരണ്യകോപനിഷത്ത് രണ്ടാമദ്ധ്യായം ആദ്യത്തെ ബ്രാഹ്മണത്തിൽ 'ഗാർഗ്ഗ്യൻ' എന്ന ബ്രാഹ്മണൻ അജാതശത്രുവെന്ന രാജാവിനെ ഗുരുവായി വരിച്ച് ബ്രഹ്മവിദ്യ അഭ്യസിച്ചതായി പറഞ്ഞിരിയ്ക്കുന്നു.

ഉപമന്യുപുത്രനായ 'പ്രാചീനശാലൻ', പൗലുഷിയെന്ന 'സത്യപ്രജ്ഞൻ', ഭാല്ലവേയനായ 'ഇന്ദ്രദ്യുമ്നൻ' എന്നീ മഹർഷിമാരെ ബ്രഹ്മവിദ്യയഭ്യസിപ്പിച്ചതു് 'അശ്വപതി'യെന്ന രാജാവായിരുന്നു. വേദാചാര്യരായ ഈ മഹർഷികളുടേതിനെ അപേക്ഷിച്ച് അശ്വപതിയുടെ ബ്രഹ്മസാമ്രാജ്യാധുരന്ധരത മേലായിരുന്നെന്നു് ഇതിൽനിന്നും സ്പഷ്ടം. ഇതിനാൽ ക്ഷത്രിയൻ അദ്ധ്യാപനം ചെയ്യുന്നതിനധികാരിയെന്നുമാത്രമല്ല, ബ്രാഹ്മണൻെറ ബ്രഹ്മോപദേഷ്ടാവാകാമെന്നുകൂടി തെളിഞ്ഞിരിയ്ക്കുന്നു.

ഛാന്ദോഗ്യോപനിഷത്തു് അഞ്ചാമദ്ധ്യായത്തിൽ ആരുണീപുത്രനായ ശ്വേതകേതു എന്ന ബ്രാഹ്മണൻ, 'പ്രവാഹണ'രാജാവിനോടു് വാദത്തിൽ തോററ പിതാവായ ഗൗതമനെ കണ്ടു പരാതി ബോധിപ്പിച്ചപ്പോൾ ഗൗതമൻ പുത്രസമേതം പുറപ്പെട്ടു് ബ്രഹ്മവിദ്യയ്ക്കു വേണ്ടി രാജാവിനെ ആശ്രയിയ്ക്കയാണു ചെയ്തതു്. "എല്ലാപ്പോഴും ഉപദേശിയ്ക്കാനുള്ള അധികാരം ക്ഷത്രിയൻേറതാകയാൽ നിനക്കുപദേശിയ്ക്കാം" എന്നു പറഞ്ഞു രാജാവ് ബ്രഹ്മജ്ഞാനോപദേശം ചെയ്തതായികാണുന്നു.

ജനകമഹാരാജാവിനോടു് ശ്രീശുകൻ ബ്രഹ്മവിദ്യ യാചിച്ചു വാങ്ങിയ കാര്യവും സുപ്രസിദ്ധമാണു്. ജനകൻെറ ഉപദേശം:—

"ഇക്കാണുന്ന പ്രപഞ്ചം അസത്തു്—മിഥ്യ—ആകുന്നു എന്നുള്ള ദൃഢാനുഭവപ്പടി മനസ്സിൽനിന്നതിനെ നിർമ്മാർജ്ജനം ചെയ്യാൻ കഴിഞ്ഞാൽ—അപ്പോൾ ബ്രഹ്മാനന്ദാനുഭവമായിക്കഴിഞ്ഞു. സൂക്ഷ്മതത്ത്വാലോകകുശലനായ അങ്ങേയ്ക്കു് കിട്ടേണ്ടതു് കിട്ടിക്കഴിഞ്ഞിരിക്കുന്നു—അങ്ങ് സ്വരൂപസാക്ഷാൽക്കാരസമ്പന്നനായി വിളങ്ങുന്നു; മുക്തിപദം പ്രാപിച്ചോ എന്നു ശങ്കവേണ്ടതില്ല; അങ്ങ് നിർവ്വാണപദാരൂഢനായിത്തീർന്നിട്ടുണ്ടു്.

ഇതുകേട്ട് സകല സംശയങ്ങളും അററ് ശ്രീശുകൻ ചിത്തവിശ്രാന്തിയടഞ്ഞു. (മഹോപനിഷത് അ: 2)

(ജാനശ്രുതിയുടെ കാര്യം പ്രാചീന മലയാളത്തിൽ വിവരിച്ചിട്ടുണ്ട്. ബ്രഹ്മസൂത്രഭാഷ്യകാരൻ–സാക്ഷാൽ ശ്രീശങ്കൻ, അഞ്ചു സൂത്രങ്ങളെ ദുർവ്യാഖ്യാനം ചെയ്ത് ജാനശ്രുതിയെന്ന ശൂദ്രനെ ക്ഷത്രിയനാക്കാൻ മനഃപൂർവ്വം ശ്രമിച്ചിരിക്കുന്നു. സ്വജാതിമഹിമയ്ക്കുടവുതട്ടിയാലോ എന്ന ശങ്കകൊണ്ടാണിതെന്ന് ചട്ടമ്പിസ്വാമികൾ അപലപിക്കുന്നു.)

വേടപുത്രനായ കവഷൻ വസിഷ്ഠ–വിശ്വാമിത്ര–ഭരദ്വാജന്മാരുടെ യാഗത്തിൽനിന്നും ഓടിക്കപ്പെട്ട് 'സരസ്വതീ' തീരത്തുചെന്ന് വെള്ളംപോലും കുടിക്കാതെ 'അപോനപ്ത്രീയം.' എന്ന ഋക്ക് മന്ത്രദ്രഷ്ടാക്കളുടെ നയത്തിൽ ഉണ്ടാക്കി. അതോടെ ദേവതകളും സരസ്വതിയും അയാൾക്കു വശമായി. ഇതുകണ്ട ബ്രഹ്മർഷിമാർ വേടച്ചെക്കന്റെ കാലുപിടിക്കേണ്ടിവന്നു. അനന്തരം അവർ 'അപോനപ്ത്രീയയജ്ഞം നടത്തി. (ഐതരേയ ബ്രാഹ്മണം)

ഇത്രയും കാണിച്ചതിൽനിന്നു വേദത്തിലൊരിടത്തു ക്ഷത്രിയാദികൾക്ക് അദ്ധ്യാപനവും ശൂദ്രന് അദ്ധ്യയനവും പാടില്ലാ എന്നു വിധിച്ചിരുന്നാൽപോലും മററു ഭാഗങ്ങളിൽ ആദരിച്ചിരിക്കുന്ന ആചാരബലത്താൽ ക്ഷത്രിയാദികൾക്ക് അദ്ധ്യാപനവും ശൂദ്രന് അദ്ധ്യയനവും ആവാമെന്ന് നിർവ്വിവാദമായിത്തന്നെ ഏർപ്പെടുന്നു. ഇപ്രകാരം വേദത്തിനാൽ യാതൊരു തടസ്സവുമില്ലെന്നു സിദ്ധിച്ചു. ഇനി പ്രമാണാന്തരങ്ങളെക്കുറിച്ചാലോചിക്കാം.

## പ്രമാണാന്തരവിചാരം

"അധീയീരം ത്രയോ വർണ്ണാഃ സ്വകർമ്മസ്ഥാ ദ്വിജാതയഃ;
പ്രബ്രൂയാദ് ബ്രാഹ്മണസ്ത്വേഷാം നേതരാവിതി നിശ്ചയഃ.
സർവ്വേഷാം ബ്രാഹ്മണോവിദ്യാദ്വൃത്ത്യുപായാൻ യഥാവിധി;
പ്രബ്രൂയാദിതരേഭ്യശ്ച സ്വയം ചൈവ തഥാ ഭവേത്."

(മനു. 10-1-2)

—അവരവർക്കു തക്കതായ പ്രവർത്തികളുള്ള ദ്വിജന്മാരായ മൂന്നു വർണ്ണക്കാരും പഠിക്കട്ടെ. പഠിപ്പിക്കുന്നതു ബ്രാഹ്മണനല്ലാതെ ഇതരന്മാർ ചെയ്യേണ്ടതല്ല എന്നതു നിശ്ചയം. ബ്രാഹ്മണർ ഇതരർക്കു കല്പിച്ചു് താനും അനുഷ്ഠിക്കട്ടെ എന്നല്ലാതെ ശൂദ്രൻ വേദാദ്ധ്യയനം ചെയ്തുകൂടാ എന്നു് സ്പഷ്ടമായി നിഷേധിക്കുന്നില്ല.

ഒരുത്തനു് തന്റെ സകല കാര്യങ്ങളും മറ്റാരുടേയും സഹായം കൂടാതെ സ്വയം സാധിക്കാമെന്നതു് അസാദ്ധ്യമാകയാൽ പ്രവർത്തികളുടെ വ്യവസ്ഥ പണ്ടുപണ്ടിനാലേ ഏർപ്പെടുത്തിപ്പോന്നു; റോമാദേശത്തിൽ രാജാവു്, പാതിരിമാർ, പെടിഷർ, പ്ലേബിയർ എന്നും, ഇംഗ്ലണ്ടിൽ രാജകുലം, പാതിരികൾ, ലാർഡ്സ്, കാമൺസ് എന്നും ഏർപ്പെട്ടതുപോലെ അതിലും എത്രയോകാലംമുമ്പേ മുതൽ ഇവിടെയും ബ്രഹ്മക്ഷത്രിയവൈശ്യശൂദ്രർ എന്ന വകുപ്പുകളേർപ്പെട്ടു് അവരുടെ പ്രവർത്തികൾക്കു നിർണ്ണയങ്ങളുമുണ്ടായി. ബ്രഹ്മജ്ഞാനത്തെ ഇതരർക്കുപദേശിക്കാൻ ബ്രാഹ്മണനും, രാജ്യസംരക്ഷണം ക്ഷത്രിയനും, ധാന്യക്കച്ചവടം വൈശ്യനും, അടിമവൃത്തി ശൂദ്രനും ആദികാലത്തേർപ്പെട്ടു. അല്ലാതെ, ഒരുവൻ തന്റെ തൊഴിലിലിരുന്നുകൊണ്ടു് ജ്ഞാനത്തെയും കൂടി സമ്പാദിക്കാനൊരുങ്ങുന്നതിനു വിലക്കു് 'മനു' കല്പിച്ചിട്ടില്ല. അഥവാ എവിടെയെങ്കിലും വിലക്കുള്ളതായിക്കാണുന്നെങ്കിൽത്തന്നെ അവ മേൽക്കാണിച്ച ശ്രുതിപ്രമാണത്താൽ ബാധിതവുമാണു്.

വേദത്തിൽ കാണാത്ത വിഷയങ്ങളെ സ്മൃതിയിൽനിന്നും ഗ്രഹിച്ചുകൊള്ളേണ്ടതാണു്. ഈ രണ്ടിലുമില്ലാത്തവ പുരാണങ്ങളിൽനിന്നും ഗ്രഹിക്കണം. ശ്രുതി സ്മൃതി പുരാണങ്ങൾ പരസ്പരവിരുദ്ധമായിക്കാണുമ്പോൾ പുരാണത്തേക്കാൾ സ്മൃതിയും സ്മൃതിയേക്കാൾ വേദവും ബലവത്താണു്. (ആപസ്തംബസ്മൃതി)

ശ്രുതിക്കും സ്മൃതിക്കും തമ്മിൽ പൊരുത്തക്കേടുണ്ടെങ്കിൽ ശ്രുതിതന്നെ പ്രബലം എന്നു് ജാബാലസ്മൃതി.

വേദത്തിനു വിരോധമായ സ്മൃതിവാക്യം വകയല്ല. ഈരണ്ടിനും വിരോധമായ പുരാണവും വകയല്ല—വ്യാസസ്മൃതി.

പുരാണങ്ങളിൽ ഏതു കാൎയ്യത്തിൻവേണമെങ്കിലും പ്രമാണം കിട്ടും. അവയെ വേദവിരുദ്ധമെന്നു തള്ളിക്കളയാവുന്നതുമാണ്.

ഇനി, ശൂദ്രൻ വേദാഭ്യാസം ചെയ്തുകൂടാ എന്നു ശഠിക്കുന്നവർ സാധാരണ ഉദ്ധരിക്കാറുള്ള ഒരു പ്രമാണത്തെ എന്നെന്നേക്കുമായിട്ടിപ്പോൾത്തന്നെ തള്ളാം. അതായതു്—"നസ്ത്രീ ശൂദ്രൗ വേദമധീയാതാം" എന്ന വാക്യമാകുന്നു. ഈ വാക്യം വേദവുമല്ല, ശ്രുതിയുമല്ല, സ്മൃതിയുമല്ല; കേവലം സ്വതന്ത്രമാകുന്നു. ശ്രുതിസ്മൃതിപുരാണേതിഹാസാചാരങ്ങളായി ഇതിനെ എവിടെയും ആരും സ്വീകരിച്ചിട്ടില്ല. അതുകൊണ്ടിതിനെ ഒരു പ്രമാണമായി സ്വീകരിക്കേണമെന്നുമില്ല. വിരോധമില്ലാത്ത ഈ വാക്യത്തെക്കുറിച്ചു് ആക്ഷേപിക്കണമെന്നുമില്ല. ഇതിന്റെ അൎത്ഥമെന്തെന്നാൽ സ്ത്രീകളും ശൂദ്രരും വേദംപഠിച്ചു കഴിഞ്ഞു എന്നില്ല; എന്നല്ലാതെ പഠിച്ചുകൂടാ എന്നല്ല. എന്നാലിതിനെ വ്യാഖ്യാനിച്ചവർ പഠിച്ചുകൂടാ എന്നു് അൎത്ഥം പറഞ്ഞിരിക്കുന്നല്ലോ എന്നാണെങ്കിൽ ഇതിലേയ്ക്കവരെ കുറ്റംപറയേണ്ടതില്ല. ഇങ്ങനെയുള്ള ഗ്രന്ഥങ്ങൾക്കു വ്യാഖ്യാനം ചെയ്യുന്നവർ അതതുകാലങ്ങളിലെ ആചാരത്തിനു ന്യൂനത വരാതിരിക്കാൻവേണ്ടി സ്പഷ്ടമായ വാക്കുകളെല്ലാം കൃത്രിമമായി അൎത്ഥകല്പന ചെയ്യുന്നതു ലോകപ്രസിദ്ധമാകുന്നു. സംശയമുണ്ടെങ്കിൽ നോക്കുക:–

പരാശരസ്മൃതിയിൽ യുഗധൎമ്മങ്ങളെപ്പറ്റി ആദ്യം കുറച്ചൊന്നു പറഞ്ഞിട്ടു് (അവതാരികയായി) ഈ വരികൾ കാണുന്നു:-

"നഷ്ടേ മൃതേ പ്രവ്രജിതേ ക്ലീബേ ച പതിതേ പതൗ;
പഞ്ചസ്വാപത്സു നാരീണാം പതിരന്യോ വിധീയതേ"—

—ഭൎത്താവു ദേശാന്തരംപോയാലും, മരിച്ചാലും, സന്യസിച്ചാലും, നപുംസകനായാലും, പതിതനായാലും ഭാൎയ്യ വേറൊരുത്തനെ വിവാഹംചെയ്യുന്നതിൽ പിശകില്ല എന്ന വാക്യത്തെ അതിനു വ്യാഖ്യാനംചെയ്ത മാധവാചാൎയ്യർ ഇതിനെ യുഗാന്തരവിഷയമെന്നു മറച്ചുവച്ചുകളഞ്ഞു.

യാജ്ഞവൽക്യസ്മൃതിയിൽ:-

"സകൃൽപ്രദീയതേകന്യാ ഹരംസ്താം ചൗരദണ്ഡഭാക്,
ദത്താമപി ഹരേൽ പൂർവ്വാച്ഛ്രേയാംശ്ചേദ്വര ആവ്രജേത്.

അക്ഷതാ വാക്ഷതാ വാപി
പുനർഭൂഃ സംസ്കൃതാപുനഃ

—കന്യാദാനം ചെയ്യപ്പെട്ടശേഷവും ഒരുത്തി തന്റെ ഭർത്താവിനേക്കാൾ ശ്രേഷ്ഠനായ ഒരുത്തനെ കിട്ടുന്നപക്ഷം ആദ്യത്തവനെ കളഞ്ഞ് രണ്ടാമത്തവനെ വരിയ്ക്കാം എന്ന് ഒരു ശ്ലോകത്തിലും,—'അപ്രകാരം പുനർവിവാഹം ചെയ്യുന്നവൾക്ക് 'പുനർഭൂ' എന്നുപേർ—അവൾ ക്ഷതയായവളാണെങ്കിലും അല്ലെങ്കിലും ശരി—എന്ന് അടുത്ത ശ്ലോകത്തിലും പറഞ്ഞിരിയ്ക്കവേ അതിനെ (സ്മൃതിയെ) വ്യാഖ്യാനിച്ച വിജ്ഞാനേശ്വരൻ ഈ ശ്ലോകത്തെ കാണാത്ത ഭാവം നടിച്ച് കണ്ണടച്ചിരുട്ടാക്കിയിരിയ്ക്കുന്നു.

മനുസ്മൃതിയിൽനിന്ന്:-

"ത്രിംശദ്വർഷോ വഹേൽകന്യാം
ഹൃദ്യാം ദ്വാദശവാർഷികീം
ത്ര്യഷ്ടവർഷോഷ്ടവർഷാം വാ,
ധർമ്മേ സീദതി സത്വരഃ"

—പെൺകുട്ടികൾക്ക പന്ത്രണ്ടാം വയസ്സിൽ വിവാഹം ഉത്തമപക്ഷമെന്നും, എട്ടിൽ ഗൗണപക്ഷമെന്നും വിധിച്ചിരിയ്ക്കുന്നു. ഇതിനെ വ്യാഖ്യാനിച്ച കുല്ലൂകഭട്ടൻ, ഈ ശ്ലോകത്തിന് പുരുഷന്റെ വിവാഹപ്രായം പറഞ്ഞതല്ലാതെ സ്ത്രീകൾക്കല്ലെന്ന മറച്ചു.

കഠിന വിഷയങ്ങൾക്ക വ്യാഖ്യാനം വേണമെന്നല്ലാതെ സ്പഷ്ടമായ വിഷയങ്ങൾക്ക കൃത്രിമാർത്ഥം ഉണ്ടാക്കുന്നതിനല്ല വ്യാഖ്യാനം.

'നസ്ത്രീശൂദ്രൌ വേദമധീയാതാം' എന്നതിന് ഇപ്പോളിവിടെപ്പറഞ്ഞ അർത്ഥമാണു ശരിയെന്നെങ്ങിനെപറയാം എന്നാണെങ്കിൽ—'അധീയാതാം' എന്ന ക്രിയ ലിംഗാർത്ഥമാകുന്നു. ലിങിന്, വിധിനിമന്ത്രണാമന്ത്രണസംഭാവനൗചിത്യാദി പല അർത്ഥങ്ങളുണ്ട്. ഇവയിൽ 'പാടില്ലാ' എന്നുള്ള വിധ്യർത്ഥത്തെയോ 'വേണമെന്നില്ല' എന്നുള്ള ഔചിത്യാർത്ഥത്തേയോ സ്വീകരിക്കേണ്ടതു് എന്നത്രേ പ്രകൃതത്തിൽ സന്ദേഹം. ഗുരുതരപ്രമാണങ്ങൾക്ക വിരുദ്ധമല്ലാത്തതേതോ, അതിനെ സ്വീകരിക്കുയെന്നതത്രേ പ്രസിദ്ധനയം. ആകയാൽ, ഇവയിലേതാണു അപ്രകാരമുള്ള പ്രമാണങ്ങൾക്കൊത്തിരിക്കുന്നതു്, ഏതാണു വിരോധിച്ചിരിക്കുന്നതെന്നുനോക്കാം.

ബൃഹദാരണ്യകോപനിഷത്തിൽ മൂന്നും ആറും ബ്രാഹ്മണത്തിൽ കാണുന്ന ഉപാഖ്യാനത്തിൽ 'ഗാർഗ്ഗി' എന്ന സ്ത്രീ വേദാഭ്യാസം ചെയ്യുന്നുമാത്രമല്ല, വേദാർത്ഥങ്ങളെക്കുറിച്ച് യാജ്ഞവല്ക്യനോട് ചർച്ചചെയ്യുന്നതായും കാണുന്നു.

'അല്ലയോ പൂജാർഹരായ മഹർഷിമാരേ, നിങ്ങളുടെ അനുവാദത്തോടെ യാജ്ഞവല്ക്യനോട് ഞാൻ രണ്ടുമൂന്നു ചോദ്യം ചോദിച്ചോട്ടേ' എന്ന ഗാർഗ്ഗിയുടെ വിനീത ചോദ്യത്തിന് മഹർഷിമാർ അനുവാദംകൊടുത്തു. യാജ്ഞവല്ക്യനും സമ്മതിച്ചു. ഗാർഗ്ഗി ചോദിക്കുന്നു:-

'ദ്യുസംജ്ഞമായ അണ്ഡകപാലത്തിന്റെ ഉപരിഭാഗത്തെന്തു്? അധോഭാഗത്തെന്തു്?'

'ദ്യുലോകപൃഥ്വീലോകങ്ങളെ ഇടമുറിക്കുന്നതിനായി എന്തൊന്നിരിക്കുന്നു?'

'ഭൂതവർത്തമാനഭാവികാലങ്ങളിലും ഉള്ളതായി പറയപ്പെടുന്ന ഈ ദ്വൈതജാതം ഏതാധാരത്തിൽ സ്ഥിതിചെയ്യുന്നു?'

ആശ്വലൻ, ആർത്തഭാഗൻ, ഭുജ്യു, ഉഷസ്തൻ കഹോളൻ മുതലായ മഹർഷിമാർക്കുപോലും വാദത്തിൽ പരാജിതനാക്കാൻകഴിയാഞ്ഞ യാജ്ഞവൽക്യമഹർഷിയോട് ഒരു സ്ത്രീ ശാസ്ത്രവാദം നടത്തിയ കഥ വേദശിരസ്സായി പരിണമിച്ചതോർത്താൽ സ്ത്രീകൾക്കു വേദാധികാരമുണ്ടോ എന്നു് പിന്നെയാരെങ്കിലും സംശയിക്കുമോ?

ബൃഹദാരണ്യകോപനിഷത്തു് നാലാമദ്ധ്യായം അഞ്ചാമത്തു ബ്രാഹ്മണത്തിൽ യാജ്ഞവല്ക്യരുടെ ഭാര്യ 'മൈത്രേയി' ഐഹിക സുഖങ്ങളെല്ലാം ത്യജിച്ചു് ജീവാത്മ-പരമാത്മ സ്വരൂപങ്ങളെക്കുറിച്ചു വിചാരിച്ചു് മോക്ഷംപ്രാപിച്ചതായി ഉദ്ഘോഷിയ്ക്കുന്നു.

—യാജ്ഞവൽക്യൻ തന്റെ സ്വത്തെല്ലാം ഭാര്യയെ (മൈത്രേയിയെ) ഏല്പിച്ചിട്ടു് സന്യസിയ്ക്കാൻപോകുന്നു. 'എനിയ്ക്കീ ധനമോ? ഈ ഭൂമി മുഴുവൻ കിട്ടിയാലും മോക്ഷം കിട്ടുമോ എന്ന മൈത്രേയിയുടെ ചോദ്യത്തിനു് ഇല്ലെഇല്ല എന്നായിരുന്നു യാജ്ഞവല്ക്യരുടെ മറുപടി. ആ സ്വത്തൊന്നും സ്വീകരിയ്ക്കാതെ മോക്ഷമാർഗ്ഗം പറഞ്ഞുകൊടുക്കാൻ മൈത്രേയി ഭർത്താവിനോടിരന്നു. സംപ്രീതനായ യാജ്ഞവാല്ക്യൻ ബ്രഹ്മതത്വം മൈത്രേയിയ്ക്കുപദേശിയ്ക്കുകയും ചെയ്തു. മൈത്രേയി വാക്യവും വേദത്തിലുൾപ്പെട്ടുകഴിഞ്ഞു. ഇതുകൊണ്ടു് സ്ത്രീയ്ക്കു വേദാധികാരമുണ്ടെന്നുകാണുന്നു.

യാഗാദികളിൽ സ്ത്രീകളും അവർക്കുള്ളതായ വേദമന്ത്രങ്ങളെ ഉച്ചരിച്ചുവരുന്നതിനു് ദൃഷ്ടാന്തമൊന്നുമാവശ്യമില്ല. ശതപഥബ്രാഹ്മണം 'ദർശപൂർണ്ണമാസ' പ്രകരണത്തിൽക്കാണുന്ന 'ഹവിഷ്കൃതാഹ്വാന'സമയത്തിൽ ബ്രാഹ്മണ-ക്ഷത്രിയർ ഇന്നിന്ന മന്ത്രം ജപിയ്ക്കണമെന്നു വിധിച്ചിരിയ്ക്കുന്നതുപോലെ ശൂദ്രനും 'ആധാവേതി' എന്ന വേദവാക്യത്തെ ഉച്ചരിയ്ക്കണമെന്നുപറഞ്ഞുകാണുന്നു. ഇതേ പ്രമാണത്തിൽ ഇതരകർമ്മങ്ങളെക്കുറിച്ചു പറയുമ്പോൾ 'അഷ്ഠീവദഘ്നം ശൂദ്രസ്യ' എന്നും 'മന്ദ്രശൂദ്രസ്യ' എന്നും ശൂദ്രൻ ഉച്ചരിയ്ക്കേണ്ടതായ മന്ത്രങ്ങളെ പ്രതിപാദിച്ചിരിയ്ക്കുന്നു.

'വർഷാസു രഥകാര ആദധീത' എന്നു് ആശാരി അഗ്ന്യാധാനംചെയ്യണമെന്നുമുണ്ടു്.

ഒരു ദേശത്തു് ശ്രുതിസ്മൃതികൾക്കു വിരോധംകൂടാതെ നടന്നുവരുന്ന വഴക്കത്തെ സദാചാരമെന്നുപറയുന്നു—എന്നു് ആപസ്തംബസ്മൃതിയിൽ പറഞ്ഞിരിയ്ക്കുന്നതിനാലും, വേദാദ്ധ്യയനത്തെ ഇഷ്ടമുള്ള സകലരും ചെയ്തുവന്നു. വേദവിരുദ്ധമല്ലാതെ അതിനാൽ ആദരിയ്ക്കപ്പെട്ടിരിയ്ക്കയാലും, ശ്രുതിസ്മൃതി പുരാണേതിഹാസാചാരം എന്ന പ്രമാണങ്ങളിൽവച്ചു് സകല ഗൗരവപ്രമാണങ്ങൾക്കും ഈ അഭിപ്രായം ശരിയായിരിയ്ക്കയാലും, വിവാദവാക്യത്തിനു് 'പാടില്ല' എന്നർത്ഥം പറയുന്നപക്ഷം ശാബ്ദപ്രമാണങ്ങളിൽ സർവ്വോൽ

കൃഷ്ടമായ വേദത്തെ ആക്ഷേപിയ്ക്കുന്നതായിവരികയാലും 'കൂടി യേ കഴിയൂ എന്നില്ല' എന്ന അർത്ഥം യോജിയ്ക്കും. എന്നല്ലാതെ 'പാടി ല്ല' എന്നുള്ളതു് ഒരിയ്ക്കലും ഒക്കുകയില്ലെന്നു സ്പഷ്ടം.

ഇതുവരെ സാധകബാധകപ്രമാണങ്ങളെ പരിശോധിച്ചു. ഇ നി യുക്തിവാദത്തിലേയ്ക്കു കടക്കാം:-

## യുക്തിവിചാരം

ശൂദ്രൻ വേദാഭ്യാസംചെയ്തുകൂടാ എന്നുള്ള സങ്കേതം യുക്തിയ്ക്കു കിലും ചേൎന്നിരിയ്ക്കുന്നുണ്ടോ? ഏതു മതഗ്രന്ഥത്തെ എടുത്താലും പര മപദപ്രാപ്തിയ്ക്കു ജീവാത്മ പരമാത്മ സ്വരൂപജ്ഞാനവും ധൎമ്മാനുഷ്ഠാ നവും തന്നെയാണു് ഹേതുവെന്നു പറഞ്ഞിരിയ്ക്കുന്നതായിക്കാണാം. ഉദാ:-

"ബഹൂനാം ജന്മനാമന്തേജ്ഞാനവാൻ മാം പ്രപദ്യതേ' (ഗീത) —ബഹുജന്മങ്ങളെടുത്തിട്ടു് അവസാനത്തിൽ ജ്ഞാനിമാത്രം എന്നെ പ്രാപിയ്ക്കുന്നു.

"തമേവം വിദിത്വാഽതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേഽയനായ"

—ഈവിധം ബ്രഹ്മത്തെ അറിയുന്നവൻമാത്രം മൃത്യുവെ അതി ജീവിയ്ക്കുന്നു; മോക്ഷപ്രാപ്തിയ്ക്കു വേറെമാൎഗ്ഗമില്ല.

"തമാത്മസ്ഥം യേഽനു പശ്യന്തിധീരാ:
തേഷാം സുഖം ശാശ്വതം നേതരേഷാം"

—അന്തര്യാമിയെ താനയി അറിയുന്നവൎക്കമാത്രം നിത്യസുഖ മുണ്ടാകും—മററാൎക്കമില്ല.

ഇങ്ങനെ പലവിധം വേദം ഘോഷിയ്ക്കുന്നു. മോക്ഷസാധന മായ ജ്ഞാനത്തെ ശൂദ്രൻ അഭ്യസിച്ചുകൂടാ എന്നു പറയുന്നതിനു ശൂ ദ്രൻ മോക്ഷത്തെ പ്രാപിച്ചുകൂടാ എന്നല്ലയോ അൎത്ഥം? അല്ലാതെ യും ആദിമുതൽ ഈ സങ്കേതം ശ്രേവന്നിയമമായി നടന്നുവന്നതാ ണെങ്കിൽ ഇതുവരെയും ഒരൊററ ശൂദ്രൻപോലും മോക്ഷം പ്രാപി ച്ചിട്ടില്ല, എന്നല്ലയോ പറയേണ്ടതു്? ഇതാരെങ്കിലും സമ്മതി

ക്കുമോ? ചില വൈഷ്ണവബ്രാഹ്മണർ വേദത്തെ ധിക്കരിക്കുവാൻ ശ
ക്തിയില്ലാതെയും ആഴ്വാരാദികൾക്കു മോക്ഷം കിട്ടിയിട്ടില്ലാ എ
ന്നുപറയാൻ മനസ്സില്ലാതെയും സങ്കടത്തോടെ ചിലതെല്ലാം ജല്പി
ക്കുന്നു—ശൂദ്രൻ വേദത്തെമാത്രം പഠിച്ചുകൂടാ എന്നല്ലാതെ വേദത്തി
ൻെറ അർത്ഥത്തെ അറിയുന്നതിനു വിരോധമില്ലെന്നാണിവരുടെ
വിട്ടുവീഴ്ച. എന്നുവെച്ചാൽ അർത്ഥത്തേക്കാൾ വെറും ശബ്ദമാണു
മുഖ്യമെന്ന്! രത്നങ്ങളേക്കാൾ അവ വച്ചിരിക്കുന്ന പെട്ടിയാണുപോ
ലും മുഖ്യം. നിനക്കു ഈ നല്ലപെട്ടി വേണോ, പെട്ടിക്കുള്ളിലുള്ള
രത്നങ്ങൾ മതിയോ എന്നുചോദിച്ചാൽ പെട്ടിമതിയെന്നുപറയുന്ന
വർ ഭ്രാന്തന്മാരിലുമുണ്ടോ എന്നു സംശയമാണ്. വേദത്തെ അഭ്യ
സിച്ചിട്ടും അതിൻെറ അർത്ഥം നല്ലപോലെ അറിയാത്തവൻ ഉത്ത
രത്തെ ചുമക്കുന്ന തൂണിനുസമമാകുന്നു എന്നു ഋഗ്വേദം. പുരാണങ്ങ
ളിൽ വേദവാക്യങ്ങളും വരുന്നു. (ഭാരതം ആദിപർവ്വം മൂന്നാമദ്ധ്യാ
യം, 74-ാമദ്ധ്യായത്തിലെ ശാകുന്തളോപാഖ്യാനം—അങ്ങിനെ നൂറു
നൂറാഖ്യാനങ്ങൾ). ഇനി, പുരാണങ്ങൾ പഠിക്കുന്നതിനും ശൂദ്രന്
അധികാരമില്ലെന്നാണെങ്കിൽ പുരാണകർത്താക്കളിൽ പലരും ശൂദ്ര
രാകുന്നു എന്നകാര്യംകൂടി ഗൗനിക്കേണ്ടിവരും. സൂതസംഹിതയുടെ
കർത്താവ് ശൂദ്രനാണെന്നാർക്കാണറിഞ്ഞുകൂടാത്തത്? അതുകൊണ്ട്
ആ ഗ്രന്ഥത്തിൻെറ മഹിമയ്ക്കെന്തുകുറവാണുള്ളത്? അതിൽക്കാണുന്ന
അനന്തശ്രുതിവാക്യങ്ങളെ സൂതൻ ഉച്ചരിച്ചതായിവരുന്നില്ലയോ?
അവർ മഹാന്മാരാകയാൽ നിഷേധിക്കേണ്ടതില്ലെന്നാണെങ്കിൽ മ
ഹത്വത്തിനു പഠിപ്പല്ലയോ കാരണം? ജ്ഞാനത്തിനു നികൃതിയു
ണ്ടോ? ജ്ഞാനമാർഗ്ഗത്തെ അവലംബിച്ചതുകൊണ്ടല്ലയോ 'ആഴ്വാ
രാ'ദികൾക്കും നായന്മാർക്കും മഹിമസിദ്ധിച്ചത്? ആ മാർഗ്ഗത്തെ
അവലംബിച്ചാൽ പ്രകൃതത്തിലെ ശൂദ്രർക്കും സൽഗതി വന്നുകൂടെന്നു
ണ്ടോ? ഓടക്കാരിയുടെ മകനായ പരാശരനും മുക്കുവത്തിയുടെ മക
നായ വ്യാസനും വേദങ്ങളോതിയതു പൊളിയോ? അവരും ബ്രാഹ്മ
ണരായി പരിഗണിക്കപ്പെട്ടിട്ടില്ലയോ? 'ഋഷിമൂലം' 'നദിമൂലം'
ഇവ നോക്കേണ്ടതില്ലെന്ന ന്യായം സമാധാനം പറയാൻ ബുദ്ധിമുട്ടു
ള്ളപ്പോൾ കൊണ്ടുവരുന്നതല്ലയോ? ഋഷികളുടെ ഉല്പത്തിക്ഷേത്രം
നിന്ദ്യമെന്നുവരികിലും ബ്രാഹ്മണബീജമാകയാൽ ഇവർ ബ്രാഹ്മ
ണരായിത്തീർന്നെന്നോ? അങ്ങിനെയെങ്കിൽ വ്യാസപുത്രരായ പാ
ണ്ഡു, ധൃതരാഷ്ട്രർ, വിദുരൻ എന്നിവരും ബ്രാഹ്മണരായിട്ടല്ലേ ഇരി
ക്കേണ്ടത്? അപ്രകാരമല്ലാതെ ക്ഷേത്രത്തെ ആശ്രയിച്ച പാണ്ഡുവും

ധൃതരാഷ്ട്രനും ക്ഷത്രിയരായിട്ടും വിദുരൻമാത്രം ശൂദ്രനായുംതീർന്നതെന്തുകൊണ്ടു്? ക്ഷേത്രം (അമ്മ) തന്നെ പ്രധാനമെങ്കിൽ വ്യാസപരാശരാദികളും അബ്രാഹ്മണരായിരിക്കേണ്ടതല്ലേ? മാതാക്കളുടെ വ്യഭിചാരദോഷത്താൽ ബ്രാഹ്മണ്യം വിട്ടുപോകുന്നതോടെ വേദാധ്യയനാധികാരവും വിട്ടുപോകേണ്ടതല്ലേ? ഇത്തരം ദോഷമുള്ളവർ വേദാധ്യയനം മുറയ്ക്കു നടത്തുന്നുണ്ടല്ലൊ. അതല്ലാ, ബീജമാണു പ്രധാനമെന്നുവരികിൽ ബ്രാഹ്മണബീജത്തിൽ ജനിച്ചവരെല്ലാം വേദാധ്യയനം ചെയ്യേണ്ടതല്ലേ? അപ്പോൾ വേദാധ്യയനത്തിനുള്ള യോഗ്യതയിൽ പ്രധാനം വ്യഭിചാരിപുത്രനാകുകയെന്നോ? അതിരിക്കട്ടെ. വേദാധ്യയനാധ്യാപനവിഷയത്തിൽ അധികാരം ജന്മംകൊണ്ടോ കർമ്മംകൊണ്ടോ, ബ്രഹ്മജ്ഞാനത്തിലോ അതോ ഇതു മൂന്നും ഒരുമിച്ചുവേണമോ എന്നുനോക്കാം.

ജന്മത്താലെങ്കിൽ പിതാവുമാത്രം ബ്രാഹ്മണനായിരുന്നാൽമതിയോ? മാതാവുമാത്രം ബ്രാഹ്മണസ്ത്രീയായിരുന്നാലോ? ആദ്യത്തേതെങ്കിൽ കുംഭകോണത്തുകാരൻ സുബ്രഹ്മണ്യയ്യരുടെ വെപ്പാട്ടിപുത്രനു് ചൗളോപനയനാദികൾ ചെയ്യിച്ചതിനു ദൂഷണം പറയരുതു്. നായർസ്ത്രീയ്ക്കു ജനിച്ച ബ്രാഹ്മണപുത്രർക്കും ചൗളാദി ആകാം എന്നു സമ്മതിക്കേണ്ടിവരും. രണ്ടാം പക്ഷത്തിൽ വ്യഭിചാരിപുത്രന്മാരെന്നുംപറഞ്ഞു് ചിലരെ ജാതിയിലും വർഗ്ഗത്തിലുംനിന്നു പുറത്താക്കുന്നതു തെററാവും. മൂന്നാമത്തേതിൽ വ്യാസപരാശരാദികളും ബ്രാഹ്മണരല്ലെന്നുവരും. അല്ലെങ്കിൽ ബ്രാഹ്മണൻ പിന്നീടു മാർക്കം കൂടിയാലും ബ്രഹ്മത്വം വിട്ടുപോയില്ലെന്നുംവരും. കർമ്മലോപംകൊണ്ടു ബ്രാഹ്മണ്യം പോകുമെങ്കിൽ ജന്മംകൊണ്ടു് കൃതമില്ലെന്നു സമ്മതിക്കേണ്ടിവരും. അപ്പോൾ കർമ്മംകൊണ്ടുമാത്രം ബ്രാഹ്മണ്യം സിദ്ധിക്കുമെന്നുംവരും. ഇതനുസരിച്ചാണു്,

"ജന്മനാ ജായതേ ശൂദ്രഃ
കർമ്മണാ ജായതേ ദ്വിജഃ

എന്നു് ധർമ്മശാസ്ത്രവചനം പ്രവർത്തിച്ചതു്. ഇതിനർത്ഥം: ജനലാൽ എല്ലാവരും ശൂദ്രർ. പിന്നീടവരവർ അവലംബിച്ച കർമ്മങ്ങൾക്കുതക്കവണ്ണം ബ്രാഹ്മണക്ഷത്രിയവൈശ്യരെന്നായതാണു്. ബ്രാഹ്മണനു് കർമ്മസ്വരൂപത്തെ വിചാരിക്കുമ്പോൾ ജാതകർമ്മനാമകരണാദിസങ്കേതകർമ്മങ്ങളോ സുകൃതദുഷ്കൃതങ്ങ

ളാകുന്ന സാമാന്യധർമ്മങ്ങളോ എന്ന ശങ്ക ജനിയ്ക്കുകതന്നെ ചെയ്യും. സങ്കേതകർമ്മങ്ങൾ തന്നെയെങ്കിൽ ശൂദ്രരിൽ ഇഷ്ടമുള്ളവരെല്ലാം ശിഖാ-യജ്ഞോപവീതം ധരിച്ച് ഉപനയാദികർമ്മങ്ങളെ ചെയ്തുകൊണ്ടാൽ ബ്രാഹ്മണരായിത്തീരേണ്ടതാണ്. ഇങ്ങനെയല്ലാതെ സാമാന്യ ധർമ്മാനുഷ്ഠാനംകൊണ്ടാണെങ്കിൽ ഈവിധ ധർമ്മാനുഷ്ഠാനമില്ലാതെ ബ്രാഹ്മണവേഷം ചമഞ്ഞവരെല്ലാം ബ്രാഹ്മണരാകയില്ലെന്നും, വേഷത്തിൽ ശൂദ്രനെന്നുവരികിലും ധർമ്മാനുഷ്ഠാനംമാത്രമുണ്ടെങ്കിൽ അവരെല്ലാം ബ്രാഹ്മണരായിത്തീരേണ്ടതാണെന്നും സമ്മതിച്ചേകഴിയൂ. അസത്യം, കൊലപാതകം, ദയ, ധർമ്മം മുതലായവയെ നല്ലപോലെ അനുഷ്ഠിയ്ക്കുന്നതിൽ പ്രകൃതത്തിലുള്ള ബ്രാഹ്മണർക്കെന്തെങ്കിലും വിശേഷമുള്ളതായാകട്ടെ, ശൂദ്രരിൽ ന്യൂനതയുള്ളതാകട്ടെ, നമുക്കാർക്കും അനുഭവമില്ല. ഇങ്ങനെയിരിയ്ക്കേ ബ്രാഹ്മണർക്കൊരാധിക്യവും ശൂദ്രർക്കൊരു ന്യൂനതയും ഉണ്ടാകുന്നതിന് ഒരു ന്യായവുമില്ല. കർമ്മംമാത്രംകൊണ്ടുകാര്യമില്ല-അതു ജന്മത്തോടുകൂടിവേണം എന്നാണെങ്കിൽ ജന്മത്താൽ ക്ഷത്രിയനായ വിശാമിത്രൻ കർമ്മത്താലല്ലയോ ബ്രാഹ്മണനായതു്? മുൻപു പറയപ്പെട്ട 'കവഷൻ' ജന്മനാ ശൂദ്രനെങ്കിലും കർമ്മണാ ബ്രാഹ്മണനായെന്നുമാത്രമല്ല, ഋഷിയായിത്തീർന്നെന്നും കാണുന്നു. കൂടാതെ ഐതരേയബ്രാഹ്മണം ഏഴാം പഞ്ചിക നാലാമദ്ധ്യായത്തിൽ ക്ഷത്രിയൻ തന്റെ ധർമ്മത്തിനനുസരിച്ച ഉപകരണങ്ങളെ ത്യജിച്ച് ബ്രാഹ്മണനടുത്ത ഉപകരണങ്ങളെ വഹിച്ചുകൊണ്ടാൽ ബ്രാഹ്മണനാകുമെന്നും, അപ്രകാരം ഒരാൾ ആയിപ്പോയതായും പറഞ്ഞിരിയ്ക്കുന്നു.

ഇപ്രകാരം പ്രകൃതത്തിൽ ശൂദ്രനും ബ്രാഹ്മണനടുത്ത ഉപകരണങ്ങളെ വഹിച്ചുകൊള്ളുന്നതിനാൽ ബ്രാഹ്മണനാകേണ്ടതാണ്. അപ്രകാരമല്ലെങ്കിൽ ബ്രാഹ്മണ്യം ജന്മത്താലും സാങ്കേതികകർമ്മത്താലും ഉണ്ടാകുന്നില്ല എന്നു നിശ്ചയം! ഇനി ബ്രഹ്മജ്ഞാനത്താൽ ബ്രാഹ്മണ്യമുണ്ടാകുമെന്നു വാദിയ്ക്കാനാണു ഭാവമെങ്കിൽ കർമ്മാനുഷ്ഠാനമില്ലാത്ത ജ്ഞാനം നിഷ്ഫലം എന്നാണതിനുത്തരം.

'അധീത്യവേദാംശ്ചതുരോ
വിദ്ദുരോ ജ്ഞാനസംപദാ;
ദ്വിജോഽപിയ കർമ്മഹീനഃ
സവൈ ബ്രാഹ്മണ ഗർദ്ദഭഃ"

വേദവിത്തായിരുന്നാലും, ജ്ഞാനസമ്പാദനത്താൽ ബ്രാഹ്മണനായിരുന്നാലും, കർമ്മാനുഷ്ഠാനംമാത്രമവനില്ലാതിരുന്നാൽ അവൻതന്നെ ബ്രാഹ്മണകഴുത. പ്രകൃതത്തിലുള്ള ബ്രാഹ്മണർക്ക് ജ്ഞാനസമ്പാദനവും മററും എത്രത്തോളം സാദ്ധ്യമോ അത്രത്തോളം ശൂദ്രാദികൾക്കും സാദ്ധ്യംതന്നെ എന്നതിനുസംശയമില്ല.

ജന്മവും ബ്രഹ്മജ്ഞാനവും കർമ്മവും ഒന്നിച്ചുചേർന്നാലല്ലാതെ ബ്രാഹ്മണ്യം സിദ്ധിയ്ക്കില്ലയെന്നാണെങ്കിൽ ജന്മനാ ന്യൂനതയുള്ള ആഴ്വാർകൾക്കും ബ്രാഹ്മണ്യമില്ല. സങ്കേതകർമ്മങ്ങളെ മുഴുവനും ത്യജിച്ച സ്മാർത്തമാദ്ധ്വസന്യാസികൾക്കും, കുറച്ചൊക്കെ ത്യജിച്ച വൈഷ്ണവർക്കും ബ്രാഹ്മണ്യമില്ല. ബ്രഹ്മജ്ഞാനമില്ലാതെ ബ്രാഹ്മണവേഷം ചമഞ്ഞുനടക്കുന്നവർക്കും ബ്രാഹ്മണ്യമില്ല. ഇപ്രകാരം ഒരുത്തർക്കും ബ്രാഹ്മണ്യമില്ലെങ്കിൽ ഒരുത്തർക്കും വേദാദ്ധ്യയനത്തിന്നധികാരമില്ലെന്നുംവരും. സാങ്കേതികബ്രാഹ്മണർക്ക് ഒരുവേള വേദാദ്ധ്യയനത്തിന്നധികാരമില്ലേ എന്നു സംശയിച്ചേക്കാം. ആ സംശയമിതാ അവസാനിയ്ക്കുന്നു:-

കലിയുഗത്തിൽ ക്ഷത്രിയരും വൈശ്യരുമില്ലെന്നാണുപ്രമാണം.

"ത്രേതാദൗ വിപ്രവിസൃതാ–
ശ്ചതുർദ്ധാവസ്ഥിതാ അപി;
വർണ്ണാസ്തിഷ്യേ സമായാതേ
വിട്ക്ഷത്രാലുപ്തതാം ഗതൗ."

—ത്രേതായുഗാരംഭത്തിൽ വർണ്ണങ്ങൾ നാലായിത്തീർന്നുവെങ്കിലും കലികാലമായതോടെ ക്ഷത്രിയ-വൈശ്യജാതികളില്ലാതെയായിരിയ്ക്കുന്നു. (ജമദഗ്നിസംഹിത) ഇപ്രകാരം ബ്രാഹ്മണർതന്നെ സങ്കേതമേർപ്പെടുത്തിയിരിയ്ക്കയാലും 'കേരളാവകാശക്രമ'മനുസരിച്ചുള്ള 64 ജാതിയിൽ ക്ഷത്രിയരും വൈശ്യരുമുൾപ്പെടാത്തതു ഇതിനനുകൂലമാകയാലും ശേഷിച്ച ബ്രാഹ്മണരേയും ശൂദ്രരേയുംമാത്രം കണക്കാക്കിയാൽ മതിയാകും. മന്വാദിധർമ്മശാസ്ത്രജ്ഞന്മാർ വിധിച്ചിരിയ്ക്കുന്ന അനന്തനിത്യനൈമിത്തികകർമ്മങ്ങളിൽ പ്രധാനപ്പെട്ടവയെങ്കിലും അനുഷ്ഠിക്കുന്നവർ ഇന്നത്തെ സാങ്കേതിക ബ്രാഹ്മണരിൽ ഒരുത്തൻപോലുമുണ്ടായിരി

ക്കയില്ല. അഥവാ ഒരുത്തനെവിടെയെങ്കിലും ഇരിപ്പു ണ്ടെന്നുവന്നാൽകൂടെ ഭൂരിപക്ഷംപേരും അപ്രകാരം അനു ഷ്ഠിക്കുന്നവരല്ലാത്തതുകൊണ്ടു് അവർക്കെല്ലാം അബ്രാഹ്മ ണ്യം സിദ്ധിച്ചു എന്നതിൽ സന്ദേഹമില്ല. അബ്രാഹ്മ ണ്യം കർമ്മഭ്രംശത്താലോ എങ്ങിനെയായാലും അബ്രാഹ്മ ണ്യമല്ലാതെ മറെറാന്നാകയുമില്ല. ഇക്കാരണത്താൽ ബ്രാ ഹ്മണരെന്നൊരുകൂട്ടർ ഇക്കാലത്തില്ല—മുമ്പുണ്ടായിരുന്നുമി ല്ല—മേലാലുണ്ടാകാനുംപാടില്ല!!!

## ശുഭം

# ജീവകാരുണ്യനിരൂപണം

[തമിഴിലും സംസ്കൃതത്തിലുമുള്ള അനേകം പ്രമാണങ്ങളുദ്ധരിച്ച്, മനുഷ്യൻ എല്ലാവിധത്തിലും അഹിംസാ സിദ്ധാന്തത്തെ ജീവിതസിദ്ധാന്തത്തിൽ പ്രയോജനപ്പെടുത്താൻ കടമപ്പെട്ടിരിക്കുന്നെന്നു സിദ്ധാന്തിക്കുന്ന ഒരു ബൃഹത് ഗ്രന്ഥമാണ് ചട്ടമ്പിസ്വാമികളുടെ 'ജീവകാരുണ്യ നിരൂപണം'. എന്നാൽ ആ ഗ്രന്ഥം എങ്ങിനെയോ നഷ്ടപ്പെട്ടുപോകുകയും, അതിന്റെ സാരം അദ്ദേഹംതന്നെ ചില ശിഷ്യർക്ക് പറഞ്ഞുകൊടുക്കുകയും ചെയ്തിരുന്നു. (നാണുഗുരുസ്വാമികളുടെ 'ജീവകാരുണ്യപഞ്ചകം', 'അനുകമ്പാദശകം' ഇവ നോക്കുക). അങ്ങിനെ ചുരുക്കിയെഴുതപ്പെട്ട ജീവകാരുണ്യനിരൂപണമെന്ന പുസ്തകം വാഴൂർ തീർത്ഥപാദാശ്രമത്തിൽനിന്നും തീർത്ഥപാദീയ ഗ്രന്ഥാവലിയിലെ 12ാം നമ്പ്ര് പുസ്തകമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. അഹിംസാവ്രതം ആർക്കും സാധിക്കുകയില്ലെന്നും, സസ്യഭുക്കുകളും മാംസഭുക്കുകളെപ്പോലെതന്നെ ഹിംസകരാണെന്നും വാദിച്ച്, നാളതുവരെ മത്സ്യമാംസാദികളുപയോഗിച്ചിട്ടില്ലാത്തവരെ 'ആംഗലേയ വിദ്യാസമ്പന്നർ' പ്രേരിപ്പിച്ചിരുന്നകാലത്താണ് സ്വാമിതിരുവടികൾ ജീവകാരുണ്യനിരൂപണമെന്ന പുസ്തകമെഴുതിയത്. അവരുടെ വാദങ്ങളെ ഖണ്ഡിച്ചുകൊണ്ട് ജീവകാരുണ്യത്തിന്റെയും അഹിംസാവ്രതത്തിന്റെയും മാഹാത്മ്യങ്ങൾ സ്വാമികൾ ഈ ചെറുപുസ്തകത്തിൽ സമഞ്ജസമായി പ്രതിപാദിച്ചിട്ടുണ്ട്. ഇത്ര ശാസ്ത്രീയമായും യുക്തിയുക്തമായ രീതിയിൽ അഹിംസാസിദ്ധാന്തത്തെ പ്രതിപാദിച്ചിട്ടുള്ളൊരു ഗ്രന്ഥം വേറെയില്ല. ഇതിലെ പ്രസക്തഭാഗങ്ങൾ താഴെ ചേർക്കുന്നു.]

മാംസഭുക്കുകൾക്കും സസ്യഭുക്കുകൾക്കും ആകൃതികൊണ്ടും പ്രകൃതികൊണ്ടും വ്യത്യാസം കാണുന്നുണ്ട്. മനുഷ്യൻ ഇതിൽ ഏതു വർഗ്ഗമാണെന്നു നോക്കുക. മാംസഭുക്കുകളായ മൃഗങ്ങൾക്ക് വീരപ്പല്ലുകൾ കാണുന്നു. മനുഷ്യനും ഏതാണ്ടുപ്രകാരമുള്ള നാലു പല്ലുകൾ

കാണുന്നുണ്ട്. അതുകൊണ്ട് മനുഷ്യനെ മാംസഭുക്കായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നത്. മനുഷ്യരുടെ ഉപയോഗത്തിനുവേണ്ടിയാണ് മററു ജന്തുക്കളെ സൃഷ്ടിച്ചിരാക്കുന്നതും. മൽസ്യം, മാംസം, മുട്ട എന്നിവ വളരെ രുചിയുള്ളതും, ശരീരശക്തിയെ വർദ്ധിപ്പിക്കുന്നതും, സുഖകരവും, രോഗശമനത്തിനു ഔഷധരൂപേണ പ്രയോജനപ്പെടുന്നതുമാണ്. കാളി മുതലായ ദേവതകൾക്ക് പ്രീതിവരുത്തുന്നതിനും, ബാധോപദ്രവങ്ങൾ മാററുന്നതിനും, അമ്മൻകൊട കുരുതി എന്നുവേണ്ടാ, മഹാബ്രാഹ്മണരുടെ യാഗങ്ങൾക്കുപോലും ജന്തുഹിംസ അനിവാര്യമത്രെ

കുറച്ചൊന്നാലോചിച്ചുനോക്കിയാൽ, ഈ ഹിംസകളെല്ലാം തന്നെ നിവാര്യങ്ങളും മനഃപൂർവ്വം ചെയ്തുവരുന്നതുമാണെന്നു കാണാം. ഇതിലേക്ക് ആരെങ്കിലും ആരെയെങ്കിലും കുററപ്പെടുത്താറുണ്ടോ? കേൾപ്പോരും കേൾവിയുമുണ്ടോ? ഈവക ഹിംസകളിൽ നിന്നൊഴിയാമെവന്നുച്ചാൽത്തന്നെ മനുഷ്യനു അഹിംസകപ്പട്ടം കിട്ടുമോ? ഒരിക്കലുമില്ല എന്തുകൊണ്ടെന്നാൽ: "ഞങ്ങൾ മാംസഭുക്കുകളല്ല സസ്യഭുക്കുകളാണ്; സസ്യങ്ങൾക്ക ജീവനില്ലാത്തതിനാൽ ഞങ്ങൾ അഹിംസകന്മാരാണ്" എന്നു ഡീക്കുപറയുന്ന മിടുക്കന്മാർ, മാംസത്തോടേററവും അടുത്ത പാൽ, മോരു, നെയ്യ് മുതലായവയെ പതുക്കെ സസ്യക്കറികളിൽക്കടത്തിയോ നേരിട്ടോ ഭക്ഷിച്ചുവരുന്നു. അതു ശരിയല്ല. പാൽ കുടിക്കാമെങ്കിൽ മാംസവും തിന്നാം. മാംസഭക്ഷണംകൊണ്ട് സ്വഭാവം ക്രൂരമായിത്തീരുമെന്നുള്ളതും ശരിയല്ല. സസ്യങ്ങൾക്കു ജീവനും വേദനയും ഇല്ലെന്നു പറയുന്നതും ശരിയല്ല. അതുകൾക്ക് വേദന, ശീതോഷ്ണസ്ഥിതി മുതലായവയെ ഏതാണ്ടൊന്ന് അറിയാനുള്ള കഴിവുണ്ടെന്നും, മദ്യം വേരിൽക്കൂടി വലിച്ചെടുക്കുകനിമിത്തം ലഹരിപിടിക്കുന്നുണ്ടെന്നും നവീന ശാസ്ത്രജ്ഞർ തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് മരം, ചെടി, ധാന്യം മുതലായവക്കും ജീവനുണ്ടെന്നുവരുന്നു. ആ സ്ഥിതിക്ക് സസ്യങ്ങൾമാത്രം ഭക്ഷിച്ചു ജീവിക്കുന്നവൻപോലും ഹിംസകൻ തന്നെ. തന്നെയല്ലാ, ഹിംസകനും അഹിംസകനും അവരറിയാതെതന്നെ ശ്വാസോച്ഛ്വാസം, ജലപാനം മുതലായവനിമിത്തം അണുജീവികളുടെ ജീവഹാനിക്കും പാത്രമായിക്കൊണ്ടുതന്നെയിരിക്കുന്നു. ഇനിയും മൃഗങ്ങളുടേയും, മററുചില ജന്തുക്കളുടേയും ആഹാര

സമ്പ്രദായത്തെ നിരീക്ഷിച്ചാൽ, സിംഹം, കടുവാ മുതലായവ മാനിനെയും, തവള ഈച്ചയേയും, പന്നി ചേരയേയും, കടുവാ പന്നിയേയും, പല്ലി ചിലന്തിയേയും, വലിയ മൽസ്യം ചെറിയതിനേയും പിടിച്ചു തിന്നുന്നതായിക്കാണാം. മനുഷ്യരോ മററു മൃഗങ്ങളോ സമീപത്തുചെന്നാൽ പെട്ടെന്നു ശരീരത്തിൽക്കയറിച്ചുററി രക്തമാംസാദികളെ അപഹരിക്കുന്ന ചില വള്ളികളും, ഊർദ്ധ്വമുഖം വികസിച്ചു് സമീപമുള്ള ജന്തുക്കളെ ഉള്ളിലേയ്ക്കാകർഷിച്ചു് രക്തമാംസാദികളെ ഹരിച്ചെടുത്തുകൊണ്ടു് നുറുങ്ങിയ അസ്ഥികളെ ഊക്കോടുകൂടി വെളിയിലേയ്ക്കെറിയുന്ന വാഴയുടെ ആകൃതിയിലുള്ള ചില ചെടികളും ദ്വീപാന്തരങ്ങളിലുള്ളതായറിയുന്നു.* അതുകൊണ്ടു് ഏതെങ്കിലും ഒരു ജന്തുവിന്റെ ശരീരം മറെറാരു ജന്തുവിനു ഭക്ഷണമായിട്ടല്ലാതെ കാണുകയില്ലെന്നും വരുന്നു. ഒരു ജന്തുവിനു മറെറാന്നിനെ കണ്ടാൽ അതു തനിക്കു ഭക്ഷണസാധനമാണെന്നുള്ള അറിവും, അതിനെ കൊല്ലുന്നതിനുള്ള ക്രൂരസ്വഭാവവും, കൂടുതൽ ശക്തിയും — മറേറ ജന്തുവിനു് അളവററ ഭീതിയും വേദനയും ഉണ്ടായിരുന്നിട്ടും ഇവയെ വെവ്വേറെ സ്ഥലത്താക്കാതെ ഒരുമിച്ചിടകലത്തിവച്ചിരിക്കുന്നതു കാണുമ്പോഴും അല്പംപോലും അലിവില്ലെന്നു തന്നെയല്ലാ, ഈ പരസ്പരം തീററി കണ്ടുകണ്ടു് സൃഷ്ടികർത്താവു് രസിച്ചുകൊണ്ടിരിക്കയാണെന്നും തോന്നുന്നു. ആകെപ്പാടെ നോക്കിയാൽ ഒരുവനും, ഒരിക്കലും, ഒരിടത്തും, ഒരുവിധത്തിലും ഒന്നിനേയും കൊല്ലാതിരിക്കാൻ കഴിയുകയില്ലെന്നതു് നിശ്ചയമായൊരു കാര്യംതന്നെ! അതുകൊണ്ടു് ഒരുവിധത്തിലും സാദ്ധ്യമല്ലാത്തൊരു സംഗതിയെ ഒരു നടപടിയാക്കിത്തീർക്കാൻ ബുദ്ധിയുള്ളവരാരും തുനിയുകയില്ല. എളുപ്പത്തിലൊക്കുകയില്ലെങ്കിലും വളരെ പ്രയാസപ്പെട്ടുനോക്കിയാൽ നടന്നേക്കാമെന്ന സന്ദേഹത്തിനെങ്കിലും അവകാശമുള്ള കാര്യത്തെക്കുറിച്ചല്ലാതെ, എത്ര പ്രയാസപ്പെട്ടാലും സാദ്ധ്യമല്ല എന്നു നിശ്ചയമുള്ള സംഗതി സാധിപ്പാൻ ശ്രമിക്കണമെന്നു് ഒരാൾക്കു മറെറാരാളോടുപദേശിക്കാൻ പാടില്ല എന്നുള്ളതോ പോകട്ടെ, നിരൂപിക്കാൻപോലും പാടില്ലാത്തതാണു്.

ഇനി, ഹിംസ പാടില്ലെന്നു പറയാൻ ഒരുവിധത്തിലും ഹിംസയില്ലാത്തവർ വേണമല്ലോ. അങ്ങിനെയുള്ളവരൊട്ടില്ലതാനും.

---

* See 'Tarzon the Apeman',

അതിനാൽ ഹിംസ പാടില്ലെന്നു പറയുവാൻ ലോകത്തിലൊരുവനുമില്ല; ഹിംസിയ്ക്കാമെന്നാക്കം പറയുകയും ചെയ്യാം.

ഇനിയും ഇതിന്റെ മറുവശത്തേപ്പററി ചിന്തിക്കാം. ഹിംസയെ ഉദ്ദേശിച്ചുതന്നെയാണ് ജന്തുക്കളേയും മററും സൃഷ്ടിച്ചിരിക്കുന്നതെന്നാണെങ്കിൽ, എല്ലാ മനുഷ്യരും, മൃഗങ്ങളും, ജന്തുക്കളുംകൂടി ഒരുമിച്ചു ഒരേസമയം ശ്രമിച്ചാൽപോലും ചില ചെറുജീവികളെങ്കിലും പിന്നേയും അവശേഷിക്കും. ഒന്നിനേക്കാറം കുറെയൊക്കെ ചെറുതിനെയല്ലാതെ, തീരെ ചെറുതിനെ വളരെ വലുതിനു കൊല്ലാൻ വിഷമമായിരിക്കും.

ജനനത്തിലകപ്പെടുന്നതിനെല്ലാം, ആരും കൊന്നില്ലെങ്കിലും മരണം സംഭവിയ്ക്കും. അതിനാൽ സൃഷ്ടിയുടെ ഉദ്ദേശം ഹിംസയല്ല. തന്നെയുമല്ല, അല്പനേരത്തേക്കെങ്കിലും അനങ്ങാതെയും മിണ്ടാതെയും, ഭക്ഷണം കഴിയ്ക്കാതെയും, ശ്വാസമടക്കിക്കൊണ്ടും ഇരിക്കാമെങ്കിൽ, അത്രനേരമെങ്കിലും അഹിംസകനായിരിയ്ക്കാൻ കഴിയും. കുട്ടികളല്ലാത്തവർക്കൊക്കെ ഇതു കഴിയുന്നതുമാണ്. ആട്, മാട് മുതലായ മൃഗങ്ങറം മനുഷ്യക്കും മററും കൊന്നു തിന്നാനുള്ളവയാണെന്നും, തിന്നുമെന്നും ഉള്ള ബുദ്ധിയും, അതിനുവേണ്ട ശക്തിയും ചുററുപാടുകളും മനുഷ്യാദികറംക്കും; വേദന, ഭയം, മരണത്തിൽനിന്നും രക്ഷപ്പെടണമെന്നത്യാഗ്രഹം എന്നിവ ആടുമാടുകറംക്കുമുണ്ടായിരുന്നിട്ടും ഫലമില്ലാതെ കൊല്ലപ്പെടാനുള്ള സാഹചര്യവും കാഞ്ഞ ശക്തിയുംമാത്രം അവയ്ക്കു ലഭിച്ചിരിക്കുന്നു. മനുഷ്യൻ ഇവയെ കൊന്നു ഭക്ഷിക്കുന്നതു് പതിവുമായിരിക്കയാൽ, മനുഷ്യക്കുവേണ്ടിയാണു് ഇവയെ സൃഷ്ടിച്ചിരിയ്ക്കുന്നതു് എന്നാണെങ്കിൽ, സിംഹം കടുവാ, പുലി മുതലായവ മനുഷ്യരെ പിടിച്ചു തിന്നുന്നതു് സ്വാഭാവികമായിരിയ്ക്കുന്നതുകൊണ്ടു് അവയ്ക്കായിട്ടാണു് മനുഷ്യാദികളെ സൃഷ്ടിച്ചിരിയ്ക്കുന്നതു് എന്നും സമ്മതിക്കേണ്ടിവരും. തന്നെയുമല്ല, സിംഹാദികറംക്കു് ഇരതേടുന്നതിനു് അവയുടെ ശരീരദാർഢ്യം, തേററ, നഖം എന്നിവയുള്ളതുകൊണ്ടു് അവ ഇരയെ പച്ചയോടെ അകത്താക്കും. ഈ പച്ചമാംസം തിന്നുന്ന സമ്പ്രദായമാണവരുടെ സ്വാഭാവികത. മനുഷ്യനു് മാംസം വേവിച്ചു് വിവിധ രസത്തോടു കലർത്തിമാത്രമേ തിന്നാൻ പററു. ഉപ്പുമാത്രം ചേർത്തു കഴിയ്ക്കാൻ വയ്യാഞ്ഞിട്ടാണു് മുളകും മററു മസാലപ്പൊടികളുമിട്ടു് പാകപ്പെടുത്തുന്നതു്. അ

തുകൊണ്ടു് മാംസഭക്ഷണം മനുഷ്യനു് അസ്വാഭാവികമാണെന്നുവരുന്നു. ഇതാദ്യമാദ്യം വെറുപ്പായിരുന്നതു് പിന്നീട പിന്നീട് പരിചയംകൊണ്ടു പിടിച്ചതുമാണു്.

ഹിംസ ആകാമെന്നു പറയുവാൻ ഹിംസയെ സ്വയം ഏററു സമ്മതിക്കുന്ന ഒരു മനുഷ്യനോ ഒരു ജന്തുവോ ലോകത്തിലില്ല. അതിനാൽ ഹിംസ ആകാമെന്നു പറയുവാനാർക്കും അധികാരമില്ല. പാടില്ലെന്നു പറയാൻ സകല ജീവികൾക്കും അധികാരമുണ്ടുതാനും. താനൊരിക്കലും ഹിംസിക്കപ്പെടരുതു് എന്നാണല്ലോ സകല ജീവികളുടേയും ആഗ്രഹം.

ഇനി, ലോകന്യായപ്രകാരം മാംസഭുക്കുകളേയും സസ്യഭുക്കുകളേയും എപ്രകാരമാണു് തരംതിരിക്കുന്നതെന്നു നോക്കുമ്പോൾ സിംഹം കടുവാ മുതലായ ജന്തുക്കളെ ദുഷ്ടമൃഗങ്ങളെന്നും, പശു, ആടു്, മാൻ മുതലായവയെ സാധുമൃഗങ്ങളെന്നും വിളിച്ചുവരുന്നതായിക്കാണുന്നു. ആദ്യത്തെ വകുപ്പിൽപ്പെട്ട സിംഹം, കടുവാ എന്നിവയ്ക്കു് മാംസമേ വേണ്ടൂ. അതേ കിട്ടുകയുമുള്ളു; രണ്ടാമത്തെ വകുപ്പിൽപ്പെട്ട പശു, ആടു് എന്നിവയ്ക്കു് പുല്ലും പച്ചിലകളുമാണാഹാരം. ഇനി മനുഷ്യനോ ? നാം മാംസം കഷ്ടപ്പെട്ടു നേടുന്നു. പരിചയം കൊണ്ടോ പരിഷ്കാരത്തിന്റെ പേരിലോ നിർബന്ധംകൊണ്ടോ തിന്നുംവരുന്നു. തന്നെപ്പോലെതന്നെയാണു് അന്യ ജന്തുവിനും വേദനയെന്നുള്ള വിവേകവും മനുഷ്യനുമാത്രമാണുള്ളതു്. അതുകൊണ്ടു് വിശേഷബുദ്ധിയില്ലാത്ത മൃഗങ്ങൾ, മാംസഭുക്കുകളാണെങ്കിൽപോലും കുററവാളികളല്ല. അതുകൊണ്ടു് 'ദുഷ്ട' എന്നുള്ള വിശേഷണം അവയ്ക്കു ചേരുന്നതുമല്ല. ഈ മനുഷ്യനാണു വാസ്തവത്തിൽ എല്ലാകുററങ്ങളുമുള്ള ദുഷ്ടദ്രോഹി. ന്യായസ്ഥനായ മൃഗത്തിനു് ദുഷ്ടനെന്ന വിശേഷണംകൊടുത്ത മനുഷ്യനു് ദുഷ്ടദുഷ്ട എന്നുള്ള വിശേഷണമെങ്കിലും കൊടുക്കണം. സിംഹാദികൾ വിശക്കുമ്പോൾ വളരെ കാത്തിരുന്നു് എന്തിനെയെങ്കിലും കിട്ടിയാൽ ക്ഷണനേരംകൊണ്ടു കാര്യം കഴിക്കും. മനുഷ്യനാകട്ടെ, മോഷ്ടിച്ചോ, ബലാൽക്കാരമായോ, വിലയ്ക്കുവാങ്ങിയോ, മുൻകൂട്ടികൊണ്ടുവന്നു് പട്ടിണിയിട്ടിട്ടു് വേലയെടുപ്പിച്ചു കഷ്ടപ്പെടുത്തി മൃഗങ്ങളെ ചിത്രവധം ചെയ്യുന്നു.

ഒരു മൃഗം മറെറാന്നിനെ ഉപദേശിച്ചു മാംസം തീററാറില്ല. മനുഷ്യനോ, അതു തിന്നാത്തവരെക്കൂടി പ്രലോഭിപ്പിച്ചു് ദുർന്യായ

ങ്ങളും പറഞ്ഞു കൊല്ലിക്കയും തീററിക്കയും ചെയ്യുന്നു.* അതിനാലവൻ അസംഖ്യം ദുഷ്പ്പട്ടങ്ങൾക്കവകാശിയാണ്.

അന്യൻ ഇവനോട് (മനുഷ്യനോട്) എങ്ങിനെ പെരുമാറാനാണ് ഇവന്റെ ന്യായംതന്നെ സമ്മതിക്കുന്നതെന്നു നോക്കാം. സാധുമൃഗത്തെ കൊല്ലാമെന്നാണ് ഇവന്റെ ന്യായം. സാധുവല്ലാത്ത ദുഷ്ടമൃഗത്തെ ക്രൂരമായി വധിക്കാമെങ്കിൽ ആ മുറയ്ക്ക് ദുഷ്ടദുഷ്ടനായ ഇവനെ കുറേശ്ശെക്കുറേശ്ശെ വേദനപ്പെടുത്തി അതിക്രൂരമായികൊന്നാലും ന്യായീകരിക്കത്തക്കതുതന്നെയെന്നേ വരുന്നുള്ളു! ഇങ്ങനെയുള്ള മനുഷ്യന് ആരെന്തുപദ്രവംചെയ്താലും ദോഷമില്ലെന്ന് അവന്റേതായ ഹിംസാന്യായംകൊണ്ടുതന്നെ സിദ്ധിക്കുന്നു.

പാൽ നാം ഉപയോഗിക്കുന്നു. അതിൽ അനേകകോടി ജീവാണുക്കളുണ്ടെന്നു കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. അവയെ കൊല്ലാതിരിപ്പാൻ കഴിയുമോ? പാൽ വേണ്ടെന്നുവയ്ക്കാം. വായുവിലും അതുപോലെ ജീവാണുക്കളുണ്ടല്ലൊ. അവയെ കൊല്ലാതിരിക്കണമെങ്കിൽ ശ്വസിക്കാതിരിക്കണം. ശ്വസിക്കാതെ ജീവിതമേ ഇല്ല. അതുകൊണ്ടു ശുദ്ധ അഹിംസയെപ്പററി ഊഹിക്കാൻതന്നെ പ്രയാസം. കാരണം, അത് അപ്രയോഗികം.

അടുത്തതായി, 'നാം മനപ്പൂർവ്വമായി യാതൊരു ജീവിയേയും കാരണംകൂടാതെ ഉപദ്രവിക്കരുതെന്നു നിർബ്ബന്ധമുണ്ടായിരിക്കണം' എന്നൊരു ചിന്താഗതിയും കാണുന്നു. ഇതു ശരിയല്ല; കാരണംകൂടാതെ മനപ്പൂർവമുണ്ടാകുന്നതല്ല. 'പ്രയോജനമനുദ്ദിശ്യ ന മന്ദോപി പ്രവർത്തതേ' എന്നാണ് പൂർവ്വീകമതം. തോക്കും നിറച്ചു വൃക്ഷത്തിലിരിക്കുന്ന തന്റെ മുന്നിൽ ഒരു കടുവാവരികയും, ഈ കടുവാ എന്നെ കൊല്ലും, കൊന്നാലെന്റെ ആഗ്രഹങ്ങളൊന്നും സഫലീകൃതമാകുകയില്ല, അതുകൊണ്ടതിനെ കൊല്ലണമെന്ന വിചാരം പെട്ടെന്നുണ്ടാകുകയും, കടുവായെ വെടിവെച്ചുകൊല്ലുകയും ചെയ്യുന്നു എന്നിരിക്കട്ടെ. ഇതിൽ 'കൊല്ലും', 'കൊന്നാൽ വളരെക്കാലം ജീവിച്ചിരിക്കണമെന്ന ആഗ്രഹം സഫലീകൃതമായില്ല' എന്നിവ രണ്ടും കാരണങ്ങളും 'കൊല്ലണം' എന്ന വിചാരം മനപ്പൂർവ്വവുമാകുന്നു.

---

* ("മുട്ടൈ സാപ്പിടതിർക്കെന്ന, അതു vegetarian ആക്കും. It is electrically hatched. Afterall, the cock is not involved. you see.")

ഇനി, ആട്ടിറച്ചി തിന്നണമെന്നെനിയ്ക്കാഗ്രഹമുണ്ടായിരിയ്ക്കട്ടെ. അതുകൊണ്ട് എന്റെ ആടിനെ ഞാൻതന്നെ കൊല്ലുകയോ വേറൊരാളെക്കൊണ്ടു കൊല്ലിയ്ക്കുകയോ ചെയ്യുന്നു എന്നു വിചാരിയ്ക്കുക. ഇതിൽ 'തിന്നണം' എന്നുള്ളതു കാരണവും 'കൊല്ലണം' എന്നുള്ളതു നിർബ്ബന്ധവുമാകുന്നു.

ചില കൊച്ചുകുട്ടികൾ ചെറുജീവികളെ പിടിച്ചു കൊല്ലുന്നു. ഇതിനു കാരണം ആ ജന്തുവിന്റെ പുറംപോലെതന്നെ അകവും കാണണമെന്നുള്ള ജിജ്ഞാസയാണ്. അതുകൊണ്ട് ചെറുജന്തുക്കളെ കൊന്നു മുറിയ്ക്കണമെന്നുള്ള കുട്ടികളുടെ നിർബന്ധം മനപ്പൂർവ്വംതന്നെ.

തന്റെ മുൻപാകെ ഹാജരാക്കപ്പെട്ട കുറ്റവാളിയുടെമേൽ കുറ്റം തെളിഞ്ഞാൽ ശിക്ഷിയ്ക്കണമെന്നു ജഡ്ജി വിചാരിയ്ക്കുന്നു. ഇതിൽ കുറ്റം കാരണവും ശിക്ഷിയ്ക്കണമെന്നുള്ളത് മനപ്പൂർവ്വവുമാകുന്നു. കുറ്റമില്ലെന്നാണു തെളിയുന്നതെങ്കിൽ, ശിക്ഷിയ്ക്കണമെന്നുള്ള മനപ്പൂർവ്വം അതോടെ ഇല്ലാതാകുന്നു. അതോടെ കുറ്റമില്ല എന്നുള്ളതു കാരണവും, 'ശിക്ഷിച്ചുകൂടാ' എന്നതു മനപ്പൂർവ്വവുമായി.

മേലുദ്ധരിച്ചവയിൽനിന്നും എന്തെങ്കിലും ഒരു കാരണമുണ്ടെങ്കിലേ ഒരുവനിൽനിന്നു ഹിംസയുണ്ടാകുകയുള്ളൂ എന്നു സിദ്ധിയ്ക്കുന്നു.

ഇനി, യാതൊരു ജീവിയേയും ഹിംസിയ്ക്കുകയില്ലെന്ന കരുതലോടെ നടക്കുന്ന ഒരുത്തൻ അയാളറിയാതെ തന്നെ ശ്വാസോച്ഛ്വാസത്തിലൂടെയും മറ്റും അണുക്കളുടെ ഹിംസയ്ക്കു കാരണമാകുന്നില്ലേ എന്നാണെങ്കിൽ, അതുപോലെയാണോ ഒരു കോഴിയെ വിലയ്ക്കുവാങ്ങി, സ്നേഹിച്ചു വളർത്തി, അതിന്റെ മുട്ടകളേയും കുഞ്ഞുങ്ങളേയും തിന്നൊടുക്കിയശേഷം, ഒരു ദിവസം അതിനെത്തന്നെ പിടികൂടി കശാപ്പുചെയ്യുന്നതു്? കൊല്ലപ്പെടുന്ന ജന്തുവിനോട് അനുകമ്പയുടെ ലേശമെങ്കിലും കൊല്ലുന്നവനോ കൊല്ലിയ്ക്കുന്നവനോ കാണാതിരിയ്ക്കുമോ? * കൊല്ലപ്പെടണമെന്ന ആഗ്രഹം ഒരിയ്ക്കലും ആ ജീവി

---

* (വെള്ളത്തിൽ മുക്കിപ്പിടിച്ചോ, മൂക്കും വായും അടച്ചുപിടിച്ചോ (ബ്രാഹ്മണ യാഗങ്ങളിലേതുപോലെ) ജീവനോടെ പപ്പും പൂടയുംപറിച്ച് പിൻഭാഗത്തുനിന്നും കുറേശ്ശക്കുറേശ്ശ അരിഞ്ഞ് അവസാനം കഴുത്തരിഞ്ഞാൽ പോരേ? പോര — അതു civilised ആവില്ല. 15 ഉറുപ്പയുടെ insecticide വാങ്ങി 10 ഉറുപ്പയുടെ പമ്പിലൊഴിച്ച് നാല് പാറ്റകളെ കൊല്ലുന്നതത്രെ civilised killing )

ണ്ടില്ലായിരുന്നെന്ന് കൊല്ലിസ്സുന്നവക്കറിഞ്ഞുകൂടായിരുന്നോ? ഒരി സ്സലുമില്ലതന്നെ!

'കാരണംകൂടാതെ മനപ്പൂർവ്വമായി ഒന്നിനേയും ഉപദ്രവിസ്സരു' തെന്നു പറയുന്നതും വെറും വീൺവാക്കാണ്. ഒരു മടിയും കൂടാതെ യഥേഷ്ടംഹിംസിച്ചുകൊള്ളട്ടെ എന്ന നിർബ്ബന്ധംമാത്രമാണീവീൺ വാക്കിനുപുറകിൽ.

ഇനി സസ്യങ്ങറാക്ക ജീവനുള്ളതിനാൽ സസ്യഭക്ഷകറാക്ക് ഹിംസാദോഷമുണ്ടോ എന്നു നോക്കാം. സസ്യങ്ങറാക്ക ജീവനുണ്ടെ ന്നു നമ്മുടെ പൂർവ്വികന്മാർ അറിഞ്ഞിട്ടില്ലെന്നു ചിലർ വിചാരിസ്സു ന്നു. അതവരുടെ അജ്ഞതയുടെ ഫലം മാത്രമാണ്. 'ചരാചര ജീ വികാ' എന്ന പേരുതന്നെ പരമ്പരകളായി ഇവിടെ നടപ്പുള്ളതാ ണ്. പക്ഷേ, പാശ്ചാത്യ പണ്ഡിതന്മാർ ഈ അടുത്തകാലത്തു കണ്ടു പിടിച്ച മഹാതിശയങ്ങളിലൊന്നായിട്ടാണ് ഇതിനെ ചിലർ കാണുന്നതു്.

(സസ്യത്തേയും ജന്തുക്കളേയും വേർതിരിച്ചറായാൻ പററിയ സാമാന്യനിയമമൊന്നുമില്ല. സസ്യവർഗ്ഗത്തിലെ ഒരംശവുമില്ല തി ര്യഗ് വർഗ്ഗത്തിലില്ലാതെ; തിര്യഗ് വർഗ്ഗത്തിലെ ഒരംശവും സസ്യ വർഗ്ഗത്തിലില്ലാതില്ല. ഇവതമ്മിലെന്തെങ്കിലും വ്യത്യാസമുണ്ടെ ങ്കിൽ, അതു് ഭക്ഷണാസ്വാദനരീതി മാത്രമാണ്. നമ്മുടെ ഋഷി മാർ സസത്തെ ഊർദ്ധ്വസ്രോതസ്സെന്നും, തിര്യക്കിനെ തിര്യക് സ്രോതസ്സെന്നും, മനുഷ്യനെ അർവ്വാക്സ്രോതസ്സെന്നും പേരിട്ടു. ലോഹത്തിലും തിര്യക്കിലും സസ്യത്തിലുമുള്ള 'ജീവൻ' ഒരേ അനശ്വര രൂപമായതുകൊണ്ടു് ഏതു ശരീരത്തിലുള്ള ജീവാത്മാവിനേയും മനുഷ്യശബ്ദംകൊണ്ടു് വ്യവഹ രിസ്സാം. ബ്രഹ്മത്തിന്റെ ബാഹ്യരൂപമാകട്ടെ മനുഷ്യരൂപത്തിൽ പൂർണ്ണതയെ പ്രാപിസ്സുയും ചെയ്യുന്നു. അതുകൊണ്ടു് ജീവൻ മനുഷ്യനാണ്; ശരീരം മാനുഷവും. സസ്യങ്ങറാക്കും തി ര്യക്കകറാക്കും ജീവനുണ്ടെങ്കിലും, തിര്യക്കകറാക്കമാത്രമേ പ്രാണ നുള്ളു. ബുദ്ധി ഒന്നാമതായി സസ്യവർഗ്ഗത്തിൽവച്ചാരംഭിസ്സുകയും പിന്നീട് തിര്യഗ്വർഗ്ഗത്തിലൂടെ മനുഷ്യവർഗ്ഗത്തിലേയ്ക്കു കടക്കുക യുമാണ് ചെയ്യുന്നതു്.)—ആർഷജ്ഞാനം.

അതുകൊണ്ടു് സസ്യങ്ങൾക്ക ജീവനില്ലെന്നോ, സസ്യഭക്ഷകർ പൂർണ്ണ അഹിംസകരാണെന്നോ ആരും വാദിയ്ക്കുന്നില്ല. ഹിംസകരിൽനിന്നൊരുപടി താണവരും അത്രയും അഹിംസയിൽ മേലോട്ടു കയറിയവരും എന്നേ അവരെപ്പററി പറയുന്നുള്ളു.

വൃക്ഷാദികളുടെ അറിവിനൊരു സാമാന്യ ഉദാഹരണം:— ഉറങ്ങിക്കിടക്കുന്ന ഒരുത്തനെ മററൊരാൾ രണ്ടുമൂന്നു പ്രാവശ്യം വിളിയ്ക്കുന്നു; എന്നിട്ടും അനക്കമില്ല. പിന്നേയും വിളിയ്ക്കുമ്പോൾ അർത്ഥകൽപ്പനകൂടാത്ത ശബ്ദം കേൾക്കുന്നു. പിന്നെ മൂന്നാമതും വിളിയ്ക്കുമ്പോൾ അർത്ഥകൽപ്പനയോടുകൂടി കേട്ടു് പ്രവർത്തിച്ചുതുടങ്ങുന്നു. ആദ്യം ശൂന്യമായിരുന്ന അവസ്ഥയും, രണ്ടാമതു് ശൂന്യത്തിൽനിന്നും തിരിഞ്ഞും. അർത്ഥകൽപ്പനകൂടാതെ ശബ്ദംനിമിത്തം സാമാന്യം ഒരു ഉണർവായിട്ടു പിരിഞ്ഞ അവസ്ഥയും, മൂന്നാമതു് അർത്ഥകൽപ്പനയോടുകൂടി തെളിഞ്ഞ അവസ്ഥയും ആയി മൂന്നുതരത്തിൽ കാണുന്നതുകൊണ്ടു്, ശൂന്യത്തിന്റെ അവസാനവും, സാമാന്യത്തിന്റെ ഒരൽപ്പവും കൂടിയ ഒരു നിലയെത്തന്നെ ഇവിടെ വൃക്ഷാദികൾക്കും കൽപ്പിയ്ക്കണം.

ഞാഞ്ഞൂൽ, പഴുതാര എന്നിവയെ രണ്ടായി മുറിച്ചാൽ രണ്ടുഭാഗങ്ങളും കിടന്നു പിടയ്ക്കുന്നതു കാണാം. മനുഷ്യന്റേയും മററു വലിയ ജന്തുക്കളുടേയും ഒരു ഭാഗം മുറിച്ചുമാററിയാൽ ഹൃദയത്തോടുകൂടിയ ഭാഗം ചലനമുള്ളതായും മററതു ചലനമില്ലാത്തതായും കാണാം. രോഗംമൂലം കയ്യോ കാലോ മുറിയ്ക്കേണ്ടിവന്നാൽ വേദന അറിയാതിരിക്കുന്നതിനു് Chloroform എടുത്തു മൂക്കിൽ പിടിക്കുമ്പോൾ മുൻപറഞ്ഞ സാമാന്യജ്ഞാനവും വിശേഷജ്ഞാനവും ഇല്ലാതായിത്തീരുന്നു. അതുകൊണ്ടു് ശരീരതത്വപാകതാരതമ്യങ്ങൾകൊണ്ടും അറിവിന്റെ അവികസിതാവസ്ഥകൊണ്ടും സങ്കൽപ്പജ്ഞാന സ്ഥാനംപോലുമില്ലാത്ത വൃക്ഷാദികൾക്കു് ഹിതാഹിത സുഖദുഃഖങ്ങളറിയാനുള്ള സാമഗ്രി മന്ദീഭവിച്ചതന്നെയിരിക്കാനേ തരമുള്ളു. പതുക്കെ ഒന്നു തൊട്ടാൽ വാടുന്ന 'തൊട്ടാവാടി', സമീപത്തു ചെന്നു സംസാരിച്ചാൽ തൊഴുന്ന 'തൊഴുകണ്ണി', കരയുന്ന 'അഴുകണ്ണി' എന്നിവയുടെ ചേഷ്ടകൾ തിളച്ച വെളിച്ചെണ്ണയിലിട്ട പർപ്പടകത്തിന്റെ ചേഷ്ടയിൽനിന്നും ഭിന്നമല്ല. ഈ ഉദാഹരണങ്ങൾ

കൊണ്ടു വേദന അറിഞ്ഞില്ലെങ്കിലും സസ്യങ്ങൾക്കും വികാരമുണ്ടാകുമെന്നു കാണുന്നു. സസ്യങ്ങളുടെ 'രക്തം' വേദന അറിയിക്കാൻ പര്യാപ്തമല്ലതാനും.

ഹിംസയ്ക്കു രണ്ടുവിധ ദോഷമാണുള്ളത്. ഒന്ന്: വേദനപ്പെടുത്തൽ; രണ്ട്: വഴിയെ തടക്കൽ. ഇതിൽ വേദനപ്പെടുത്തൽ സാധാരണയായി ചരങ്ങളിലാണു കണ്ടുവരുന്നത്. താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങളിലും ബാധിയ്ക്കും. എന്നാൽ എല്ലാവർക്കും സമ്മതക്കേടും സങ്കടവുമുള്ളത് താമസപ്പെടുത്തുന്നതിനല്ല; വേദനപ്പെടുത്തുന്നതിലാണ്. തന്റെ ഗുണത്തിനായിട്ടെങ്കിലും ഒരവയവത്തെ ഛേദിയ്ക്കുന്നതിലുള്ള വേദന അനുഭവിയ്ക്കാൻ മനസ്സില്ലാതെ എല്ലാവരും Chloroformനെ ആശ്രയിയ്ക്കുന്നു. ഇതിൽനിന്നും മനസ്സിലാക്കേണ്ടതു് താമസിയ്ക്കുക, നഷ്ടപ്പെടുക, ബോധക്ഷയം വരുത്തുക ഇവയൊക്കെ സ്വീകരിച്ചും മരണത്തേയും വേദനയേയും വെറുക്കുന്നവരാണ് എല്ലാവരുമെന്നറിയണം.

ഇനി, വഴിയെ തടക്കൽ:—

ഒരു മെഴുകുണ്ടയിൽ പലതരം ലോഹങ്ങൾ എങ്ങിനെ ലീനമായിരിയ്ക്കുന്നോ, അതുപോലെ പ്രളയകാലത്തിൽ മൂലപ്രകൃതിയിൽ ലീനമായിരിയ്ക്കുന്ന വാസനാവിശേഷങ്ങൾക്കനുസരണമായി ഓരോ ജീവനും ഓരോ ശരീരത്തെ സ്വീകരിയ്ക്കുന്നു. ഇവയെല്ലാം പരമമായിരിയ്ക്കുന്ന മോക്ഷസുഖത്തെ കാംക്ഷിച്ചുഗമിയ്ക്കുന്നവയാണ്. ഈ ക്രമയാത്രയിൽ എല്ലാ ജന്തുക്കളും അതാതിന്റെ ജീവന്റെ ഉയർന്നതരം പരിണാമങ്ങൾക്കുള്ള ഓരോ 'സ്ഫുട' ശരീരത്തോടുകൂടിയ ജനനങ്ങളാകുന്നു. ഈ സ്ഫുടങ്ങൾ പരിപൂർത്തിയിലെത്തി സ്വയം വേർപെടുന്നനിനുമുമ്പ് നാം അതിനെ ഉടച്ചുകളഞ്ഞാൽ വീണ്ടും ആജാതിസ്ഫുടത്തെത്തന്നെ അതു സ്വീകരിയ്ക്കേണ്ടിവരും. ഇതു് അതിന്റെ ഉദ്ദേശസാദ്ധ്യത്തിനു പ്രതിബന്ധമായും വരും. ഇതിനെ ഹിംസയായിട്ടാണ് മഹാന്മാർ കരുതിപ്പോരുന്നത്. ഇതിനെ തടയാൻ അവർ ശ്രമിയ്ക്കുന്നുണ്ടുതാനും.

മുൻപറഞ്ഞപ്രകാരം ഒരറിവുമുതൽ അഞ്ചറിവുവരെയുള്ള ഒരു ജന്തുവിനേയും ഹിംസിയ്ക്കരുതെന്നും, ഏതാനും ചിലതിനെ കൊല്ലാ

തീരുന്നതുകൊണ്ട് പൂർണ്ണ അഹിംസ ആകയില്ലെന്നും തികഞ്ഞ ഉദ്ദേശത്തോടുകൂടിയാണ് മഹാന്മാർ 'അഹിംസാപരമോധർമ്മഃ' എന്നുള്ള മഹാവാക്യത്തെ ഉപദേശിച്ചിട്ടുള്ളതു്. ഇവിടെ സസ്യഭക്ഷകരുടെ നില ഏതാണെന്നു നോക്കിയാൽ കേവലം സ്പർശസംബന്ധിയായ ഒരറിവുമാത്രമുള്ളതാണ് സസ്യങ്ങളെന്നുള്ളതുകൊണ്ട്, അതിനുമുകളിലോട്ടുള്ള നാലറിവുള്ള ജന്തുക്കളുടെ ഹിംസയിൽനിന്ന് ഇവർ വിമുക്തരാണെന്നുവരുന്നു. ഈ മഹത്തായ കാര്യത്തെ പെട്ടെന്നു സാധിക്കുയെന്നതു് വളരെ പ്രയാസമുള്ള കാര്യമാണ്. അതുപോലെതന്നെ അഹിംസകനെന്ന ഉന്നതബിരുദം സമ്പാദിക്കാൻ ശ്രമിക്കുന്ന ഏവനും ഓരോ ജീവരാശിയിലും ഹിംസയെ ഉപേക്ഷിച്ചുകടന്നുപോകേണ്ടിയിരിക്കുന്നു. ഇപ്രകാരം കടന്നുപോയവരിൽ മൂന്നുനാലു പടികടന്നുപോയവരാണ് സസ്യഭക്ഷകർ. ഇവരുടെ അടുത്തപടിയേതാണെന്നൊരു ചോദ്യമുണ്ടാകാം.

സസ്യഭക്ഷണത്തിലും ഹിംസയുണ്ടെന്നുള്ള അറിവിൻെറ പൂർണ്ണതയും, അതിൽനിന്നും വിരമിക്കാനുള്ള ധൈര്യവും, അത്യൽസാഹാനുഷ്ഠാനങ്ങളുംകൊണ്ട് അവർ കേവലം ഉണങ്ങിവീഴുന്ന ഇലകളേയും ശുഷ്കഫലങ്ങളേയും ആഹരിച്ചും; അതിലും ഹിംസയുണ്ടെന്നുകണ്ട് കേവലം ജലംമാത്രം കുടിച്ചും ജീവിക്കും. അപ്പോഴും അവിടെയും ഹിംസ വെളിവാകും. അനന്തരം വായുമാത്രമാഹരിച്ചു ജീവിക്കും. ഇനി വായുഭക്ഷണത്തിലും ഹിംസയെ ഭയന്നു് അതിൽനിന്നുപോലും വിരമിക്കുന്നതിനുള്ള ശക്തിയെ അതിലിരുന്നുകൊണ്ടുതന്നെ സമ്പാദിച്ചുകഴിഞ്ഞാൽ പ്രാണനെ അടക്കി വിചാരരൂപജ്ഞാനസമാധിയെ ആശ്രയിച്ചു്, നമ്മുടെ സകല മതാചാര്യന്മാരും ഒന്നുപോലെ ഘോഷിക്കുന്നതും, വേറൊന്നിനാൽ താനും, തന്നാൽ വേറൊന്നും ഹിംസിക്കപ്പെടുക എന്നുള്ള നിലയെ അതിക്രമിച്ചതും ആയ മോക്ഷമെന്ന ആ പരമാനന്ദപദത്തെ പ്രാപിക്കുകയും അതോടുകൂടിത്തന്നെ പരിപൂർണ്ണ അഹിംസകനായിത്തീരുകയും ചെയ്യുന്നു.

ഇങ്ങിനെയാണ് നമ്മുടെ പൂർവ്വീകന്മാർ അഹിംസയെപ്പററി പഉദേശിച്ചിട്ടുള്ളതും. ഈ വസ്തുതത്വത്തെ മനസ്സിലാക്കാതെ മഹാപാപനീചവാസനയാൽ വിഴുങ്ങപ്പെട്ടുകിടക്കുന്ന ചില മാംസഭുക്കുകൾ 'ഹേ! സസ്യങ്ങൾക്കു ജീവനുള്ളതുകൊണ്ട് അവയെ ഭക്ഷി

ട്ടുന്നവരും ഞങ്ങളെപ്പോലെ ഹിംസകന്മാരാണെന്നും, അഹിംസ ആവശ്യമില്ലാത്തതാണെന്നും' ദുർന്യായങ്ങൾ കൊണ്ടുവന്നു എന്നും വരാം. അതിനെ തീരെ വകവയ്ക്കാതെ പറഞ്ഞപ്രകാരമനുഷ്ഠിച്ചാൽ രക്ഷപ്രാപിയ്ക്കാം.

ഇനി, ആഹാരഭേദം സ്വഭാവഭേദത്തെ ഉണ്ടാക്കുമെന്നും മാംസഭക്ഷണം സ്വഭാവത്തെ ക്രൂരമാക്കുമെന്നും പലമഹാന്മാരും അഭിപ്രായപ്പെടുന്നു. മനസ്സിനെ പരിശുദ്ധമാക്കിയതിനുശേഷമേ ഭക്ഷണം കഴിയ്ക്കാവൂ എന്നും, ആഹാരഭേദംകൊണ്ടുണ്ടാകുന്ന സ്വഭാവഭേദം ഒരു മൃഗശാലയാൽചെന്നുനോക്കിയാലറിയാമെന്നും സ്വാമി വിവേകാനന്ദൻ അമേരിയ്ക്കയിൽവച്ച് പ്രസ്താവിച്ചിരിയ്ക്കുന്നു.

ബുദ്ധിയെ സംബന്ധിച്ച് നോക്കിയാൽ മാംസാഹാരത്തിനെന്തുസ്ഥാനമുണ്ടെന്നു നോക്കാം. ഇതിന്റെ വാസ്തവം ഈ വിഷയത്തിൽ മേധാവികളായവരിൽനിന്നു ഗ്രഹിയ്ക്കുക.

1. തത്വശാസ്ത്രം, ഗണിതം, സാഹിത്യം മുതലായ നാനതുറകളിലും നിസ്തുല പ്രശസ്തനായിരുന്ന Prof· Newman:—"മാംസഭക്ഷണം ബുദ്ധിവികാസത്തിനൊരിക്കലും അനുകൂലമാണെന്നെനിക്കഭിപ്രായമില്ല."

2. പ്രസിദ്ധ പണ്ഡിതനും സസ്യഭുക്കുമായിരുന്ന Prof: JOHN E. B. MAYER:—"മാംസഭക്ഷണം ആരോഗ്യത്തിനും ബുദ്ധിശക്തിയ്ക്കും ഒരിയ്ക്കലും ആവശ്യമായിട്ടുള്ളതല്ല."

3. ശ്രീബുദ്ധൻ, 4. പിത്തോഗറസ്സ്, 5. മിൽട്ടൺ, 6. സർ ഐസക്ന്യൂട്ടൺ, 7. St. പീറ്റർ, 8. St. ജോൺ, 9. St. മാത്യൂ, 10. 'ഷെലസ്' മുതലായ അനേകം പേർ സസ്യാഹാരത്തെ പുകഴ്ത്തുന്നു.

മാംസാഹാരംകൊണ്ട് പലമാതിരി വ്യാധികളുണ്ടാകുമെന്ന് Dr. HAIG മുതലായവർ സയുക്തികം തെളിയിച്ചിരിയ്ക്കുന്നു. മാംസത്തിനു ശരീരത്തിലുള്ള Uric Acidനെ കുറയ്ക്കാൻ കഴിവില്ലെന്നുതന്നെയല്ലാ, അതിനെ വർദ്ധിപ്പിച്ച് വാതം, തലവേദന, സന്നി, കാസം, ഞരമ്പുകോച്ചൽ, മന്ദത, പ്രമേഹം എന്നീ രോഗസാദ്ധ്യത കൂട്ടാൻ കഴിവുണ്ടെന്നും തെളിഞ്ഞിരിയ്ക്കുന്നു. Acidic

രക്തം മാംസഭുക്കുകൾക്കും 'alkaline' രക്തം സസ്യഭുക്കുകൾക്കുമുണ്ടാകുന്നു.

12. Dr. Robert Bell, M. D., F. R. C. S.:- "അർബുദരോഗത്തെപ്പററി അന്വേഷിച്ചതിൽ അതിനൊരുപ്രധാനകാരണം മാംസഭക്ഷണമാണെന്നു കാണുന്നു എന്നും, അതു വർജ്ജിച്ചിട്ട് സസ്യാഹാരമാക്കിയപ്പോൾ ഈ രോഗം കുറയുകയാണുണ്ടായതു്"" എന്നും പറയുന്നു.

ഇനി, മനുഷ്യരുടേയും മൃഗങ്ങളുടേയുംപല്ലുകൾ തമ്മിലുള്ള താരതമ്യം നോക്കുക.

മനുഷ്യരുടേയും കുരങ്ങുകളുടേയും മുൻവരിയിലും അണകളിലുമുള്ള പല്ലുകൾക്കും ദഹനേന്ദ്രിയങ്ങൾക്കും വളരെ സാദൃശ്യം കാണുന്നു. അതുകൊണ്ടു് മനുഷ്യനെ മാംസഭുക്കുകളായ മൃഗങ്ങളോടു താരതമ്യപ്പെടുത്തിക്കൂടാ.

മാംസഭുക്കുകൾക്ക് ചെറുകുടൽ നീളം കുറഞ്ഞിരിയ്ക്കും. മദ്ധ്യശരീരത്തിന്റെ മൂന്നിരട്ടി മാത്രമേ നീളമുള്ളതാനും. അവയുടെ മലാന്ത്രം (പെരുംകുടൽ) വളരെ മൃദുവാണ്. അതുകൊണ്ടു് ആഹാരസാധനങ്ങളുടെ 'സാരകിട്ട' വിഭജനം ക്ഷണനേരംകൊണ്ടു കഴിയും. മനുഷ്യന്റെ ചെറുകുടൽ മദ്ധ്യശരീരത്തിന്റെ പന്ത്രണ്ടിരട്ടി നീളമുള്ളതും പെരുംകുടൽ ഒരു നീണ്ട സഞ്ചിപോലുള്ളതുമാണ്. സാരകിട്ട വിഭജനത്തിനുമുൻപു് ആഹാരം വളരെ സമയം കുടലിൽത്തന്നെ സ്ഥിതിചെയ്യുന്നു. അതുകൊണ്ടു് ക്ഷണനേരംകൊണ്ടു് സാരകിട്ട വേർപെടുന്ന മാംസഭക്ഷണം മനുഷ്യനു് ഒരുപ്രകാരത്തിലും സ്വാഭാവികവും ഹിതവുമായിട്ടുള്ളതല്ലെന്നു മാത്രമല്ല; രോഗകാരണങ്ങൾകൂടിയാണെന്നു തെളിഞ്ഞിരിയ്ക്കുന്നു.

ഈ അഭിപ്രായങ്ങളെ പ്രസിദ്ധ പ്രകൃതിശാസ്ത്രജ്ഞന്മാരായ Prof. Williams Rawlins, Prof. Barron Curor, Sir Charls Bell. Richard Charls, Darwin തുടങ്ങിയവർ പിൻതാങ്ങിക്കാണുന്നു.

ഇവകളെക്കൊണ്ടു് മനുഷ്യർ പ്രകൃത്യാ മാംസഭുക്കുകളാണെന്നുള്ള വാദം അസാധുവായിപ്പോകുന്നു.

# നാശ – സ്ഥിതിവാദം

ഒന്നിന്റെ സ്ഥിതിയോ നാശമോ ദീർഘകാലത്തേയ്ക്കു പ്രകൃതിതന്നെ വച്ചിരിയ്ക്കുന്നതെന്തു പരിശോധിച്ചാൽ, ഏതൊരു ജന്തുവിന്റെയോ, ഏതൊരു സാധനത്തിന്റേതുപോലുമോ, സ്ഥിതിയിൽനിന്നും ഏററവും ലഘുവായ സമയംകൊണ്ടാണ് നാശമെന്നു കാണാം. പത്തോ ഇരുപതോ കൊല്ലം ജീവിച്ചിരിയ്ക്കുന്ന ഒരു ജന്തുവിനു് നാശമുണ്ടാകുന്നതു് ഒരു മിനിട്ടുകൊണ്ടാണു്. അതുകൊണ്ടു് ഓരോന്നിന്റെയും സ്ഥിതിയ്ക്കു്, അല്ലെങ്കിൽ നിലനിൽപ്പിനുള്ള കാലമാണു് അധികമെന്നുകാണാം. ആ കാലത്തിൽ അവയുടെ രക്ഷയ്ക്കുവേണ്ടുന്ന സാധനങ്ങളെ അവയ്ക്കുചുററും പ്രത്യേകമായി സൃഷ്ടിച്ചിരുന്നതായും കാണാം. ഇതുകൊണ്ടു് നാശത്തേക്കാളധികം പ്രകൃതിതന്നെ ദീർഘമായി സൃഷ്ടിച്ചിട്ടുള്ളതു് സ്ഥിതിയെ ആണെന്നുകാണാം.

# സസ്യം - മൃഗം - മനുഷ്യൻ — ഒരു താരതമ്യവിവേചനം

പ്രകൃത്യാ മാംസാഹാരം മാത്രം വേണ്ട മൃഗങ്ങളെക്കുറിച്ച് നേരത്തേ പ്രതിപാദിച്ചു, അതിൽ മനുഷ്യൻ ഒരിയ്ക്കലും പെടുകയില്ലെന്നും കാണിച്ചു. പ്രകൃത്യാ സസ്യഭുക്കുകൾ മൃഗവർഗ്ഗത്തിലും കാണുന്നതുകൊണ്ടു് പ്രകൃത്യാ സസ്യഭുക്കുകളാണു് മനുഷ്യർ എന്നുവരുന്നു. തന്നെയല്ലാ, ഈ മനുഷ്യശരീരം ലോകത്തുള്ള മററു സൃഷ്ടികളേക്കാൾ ഉൽകൃഷ്ടവുമത്രേ. താണതരം ജീവികൾ ജഡബുദ്ധികളാണു്. ജന്തുക്കൾക്കു് ഉൽകൃഷ്ട വിചാരത്തിനുള്ള വിശേഷബുദ്ധിയില്ല. സ്വാമി വിവേകാനന്ദൻ പറയുന്നതു ശ്രദ്ധിയ്ക്കുക:–

''മനുഷ്യവർഗ്ഗത്തിന്റെ വലിയൊരു ഭാഗം മൃഗങ്ങളിൽനിന്നും അധികം ഉയർന്നിട്ടില്ല. തന്നെയല്ല, ആത്മനിയന്ത്രണം (Self-Control) മിയ്ക്കവക്കും മൃഗങ്ങളേക്കാളേറെ ഉണ്ടെന്നും പറഞ്ഞുകൂടാ. നമ്മുടെ മനസ്സുകളുടെമേൽ നമുക്കു് നിയന്ത്രണം കുറവാണു് അതുണ്ടാക്കാൻ ശ്രമിയ്ക്കേണ്ടതാണു്''.

മഹാത്മാരുടെ വാക്കുകളിൽനിന്നും നാം മനസ്സിലാക്കേണ്ടതു് പ്രകൃതിയെ അനുസരിച്ചുള്ള മനോവൃത്തിയെ പിൻതുടരുന്നതു് മൃഗ-

ങ്ങളുടെ സ്വഭാവമാണെന്നാണ്. അത് ഏതു വിഷ്ണുവിന്റെയും സാധി ക്കാവുന്നതുമാണ്. അതിനെ എതിർത്തു മുന്നോട്ട കയറിയവരാണ് മഹാന്മാർ നാം അവരെ അനുവർത്തിക്കേണ്ടതുമാണ്. മാതാവ്, സഹോദരി, ഭാര്യ, അന്യസ്ത്രീ — അല്ലെങ്കിൽ പിതാവ്, സഹോദരൻ, ഭർത്താവ്, അന്യപുരുഷൻ — എന്നുള്ള വ്യ ത്യാസം വിശേഷബുദ്ധിയുള്ള മനുഷ്യർക്ക മാത്രമേ ഉള്ളൂ. ഇതിനു വിപരീതമായി നടക്കുന്നവരുടെ കഷ്ടതകളെ നാം കാണുന്നില്ലയോ ? മൃഗവർഗ്ഗങ്ങളിൽ ഈ വ്യത്യാസ മില്ല. (ഭർത്താവിനെ 'ചേട്ടാ' എന്നു വിളിക്കുന്നവർ പെൺപട്ടിക്കോ പന്നിക്കോ സമമെന്ന് ഈ യുക്തിനിൽ നിന്നും തെളിയിക്കുന്നു.) അതുകൊണ്ടുതന്നെ പ്രകൃത്യാ വർത്തിക്കു ന്ന മനോവൃത്തിയെ തടയേണ്ടതു് അത്യാവശ്യം തന്നെയെന്നു വ രുന്നു.

## അഹിംസയും മതങ്ങളും

ഹിന്ദുമതം മാംസഭക്ഷണത്തെക്കുറിച്ചെന്തു പറഞ്ഞിരിക്കുന്നു എന്നന്വേഷിക്കേണ്ടതില്ല. എല്ലാ പരമാചാര്യന്മാരും ഒന്നുപോ ലെ മാംസഭക്ഷണത്തെ നിരോധിച്ചിരിക്കുകയാണ്.

### ജൈനമതം

B. C. 490-ൽ വർദ്ധമാനമഹാവീരനാൽ സ്ഥാപിക്കപ്പെട്ട ഈ മതത്തിൽ പ്രാണിഹിംസയെ കഠിനമായി നിഷേധിച്ചിരിക്കുന്നു.

ശ്വാസോച്ഛ്വാസം ചെയ്യുമ്പോൾ പ്രാണികളകപ്പെടാതിരിയ്ക്കാനിവർ ആദ്യകാലത്തു് മുഖത്തൊരു വല കെട്ടിയിരുന്നു. ഇ പ്പോൾ വായ്മാത്രം മൂടുന്നു.

പാദസ്പർശംകൊണ്ട് ചെറുജീവികൾ കൊല്ലപ്പെടാതിരിയ്ക്കാൻ ഇവർ മയിൽപ്പീലിക്കെട്ടുകൊണ്ട് വഴിതൂക്കുന്നു.

ഇവർ സന്ധ്യകഴിഞ്ഞാലാഹാരം കഴിയ്ക്കില്ല. വിളക്കിൽ വല്ല പ്രാണികളും കടുങ്ങിയെങ്കിലോ എന്നു കരുതിയാണിതു്.

## ബുദ്ധമതം

ഹിന്ദുമതത്തോടേറാവും അടുത്ത ഈ മതം ഈശ്വരനില്ലെന്നും എല്ലാഫലങ്ങളും അവനവന്റെ കർമ്മത്തെ മാത്രമനുസരിച്ചുണ്ടാകുന്നതാണെന്നും വാദിക്കുന്നു. ഈ മതസ്ഥാപകനായ ബുദ്ധൻ അത്യന്തമായി അഹിംസയെയാണു സ്വീകരിച്ചിട്ടുള്ളതു്. അദ്ദേഹത്തിന്റെകാലത്തു് രാജകൊട്ടാരങ്ങളിൽ കബ്രാഹ്മണവിധിപ്രകാരം ജന്തുഹിംസകളടങ്ങിയ നിരവധി യാഗങ്ങൾ നടത്തിവന്നിരുന്നു. ചില രാജാക്കന്മാർ ഇദ്ദേഹത്തിനു ശിഷ്യപ്പെട്ടതോടെ ഇതിനൊരറുതിയും വന്നു. ബുദ്ധമതം സ്വീകരിച്ചവരിലൊരാളായിരുന്നു അശോക ചക്രവർത്തി. ആദ്യത്തെ മൃഗാശുപത്രി സ്ഥാപിച്ചതു് ഈ അശോകനായിരുന്നു. ഈ മതവും മാംസഭക്ഷണം അത്യന്തം വർജ്ജിയ്ക്കുന്നു.

## ക്രിസ്തുമതം

പരിഷ്കാരംകൊണ്ടും ശക്തികൊണ്ടും — എന്നുവേണ്ടാ, സർവ്വശ്രേയസ്സുകൊണ്ടും ഉൽകൃഷ്ടനിലയിലെത്തിയിരിയ്ക്കുന്ന ഒരു ജനസമുദായത്തിന്റെ മതമാണു് ക്രിസ്തുമതം. ഇതിന്റെ മതാചാര്യൻ പരമഭക്തനും ദയാലുവുമായ യേശുക്രിസ്തുവാണു്. ഇദ്ദേഹത്തിന്റെ മതതത്വങ്ങളിൽ പ്രധാനമായ ഒന്നാണു് 'കൊല്ലരുതു്' എന്നതു്.

ബൈബിളിൽ ഉല്പത്തിയിൽ ആദ്യം ആദാമിനേയും ഹവ്വായേയും സൃഷ്ടിച്ചിട്ടു് അവൎക്കു് ആഹാരത്തെ നിശ്ചയിക്കുന്ന അവസരത്തിൽ ദൈവം അവരോടു് ഇപ്രകാരം പറയുന്നു:–

"വിത്തുകളുള്ള എല്ലാ സസ്യങ്ങളേയും വൃക്ഷങ്ങളേയും നിങ്ങളുടെ ആവശ്യത്തിലേയ്ക്കായി ഞാനിതാ വിട്ടുതരുന്നു. ഇവ നിങ്ങൾക്കു് ആഹാരമായിത്തീരട്ടെ."

(ഈ അവസരത്തിൽ ക്രിസ്ത്യാനികൾക്കു മാംസാഹാരം വിധിച്ചിട്ടില്ല.)

ഉല്പത്തിപുസ്തകം അദ്ധ്യായം 9-3-4: "ഭൂമിയിലെ എല്ലാ ജീവജാലങ്ങളും നിങ്ങൾക്കു ഭക്ഷണത്തിനു തരട്ടെ."

(ഇതിലെ 'തരട്ടേ' എന്നുള്ളതു് 'തീരട്ടെ' എന്നു് ദുർവ്യാഖ്യാനംചെയ്തതാകാം!)

എസ്സ്റ്റീക്കയിൽ അദ്ധ്യായം 4-14-16 വാക്യങ്ങൾ:- "ഞാൻ എന്റെ ആത്മാവിനെ മലിനമാക്കിയിട്ടില്ല. എന്തെന്നാൽ എന്റെ ചെറുപ്പംമുതൽ ഇതുവരെയും തന്നെ ചാകുന്നതോ, കഷണമായി മുറിയ്ക്കപ്പെടുന്നതോ ആയ യാതൊരു പ്രാണിയേയും ഞാൻ ഭക്ഷിച്ചിട്ടില്ല.

മാത്യൂ 5-ാമദ്ധ്യായം 18-ാംവാക്യം: പീററർ-ആൻഡ്രൂ എന്ന സഹോദരരെ മീൻ പിടിയ്ക്കുന്നതിൽനിന്നും പിൻതിരിപ്പിച്ച് ക്രിസ്തു പറയുന്നു:- നിങ്ങൾ എന്നോടുകൂടി വരുവിൻ. ഞാൻ നിങ്ങൾക്ക മനുഷ്യമത്സ്യങ്ങളെ തരാം' എന്നുപറഞ്ഞു കൂട്ടിക്കൊണ്ടു പോയി ശിഷ്യന്മാരാക്കിയെന്നും, ബൈബിളിന്റെ പല ഭാഗങ്ങളിലും ക്രിസ്തു ജന്തുഹിംസയേയും മാംസഭക്ഷണത്തേയും വിരോധിച്ചിരുന്നതായും കാണുന്നു. അദ്ദേഹത്തിന്റെ പ്രധാന ശിഷ്യന്മാരായിരുന്ന പീററർ, ജോൺ, മാത്യൂ മുതലായ മഹാത്മാക്കളും അദ്ദേഹത്തെ അനുകരിയ്ക്കുയാണു ചെയ്തിട്ടുള്ളതു്: ഇതിനു വിപരീതമായി വല്ലയിടത്തും കാണുന്നുണ്ടെങ്കിൽ അതു ചില ദുർവ്യാഖ്യാതാക്കളുടെ നിന്ദ്യമായ സ്വാത്ഥതല്പരതയിൽനിന്നുണ്ടായിട്ടുള്ളതാണെന്നും ഇവരൊരിയ്ക്കലും മാംസം ഭക്ഷിച്ചിട്ടില്ലെന്നും പ്രധാന ക്രിസ്ത്യൻ ചരിത്രകാരവായ 'ഹേഗിറാപ്പ്'', 'ക്ലെമൻറ്'' 'അഗസ്റ്റിൻ' 'ഫിലോ' മുതലായ മഹാന്മാർ സയുക്തികം തെളിയിച്ചിരിയ്ക്കയുംചെയ്യുന്നു.

ഏകദേശം 1692 (A. D.) വരെ ക്രിസ്ത്യൻ പള്ളികളിൽ മാംസം വജ്ജ്യമായിരുന്നു. പിന്നീടു് പടിഞ്ഞാററൻ ക്രിസ്ത്യാനികൾ മാംസം തിന്നുതുടങ്ങുകയും, ആ അവസരത്തിൽ ഈ വിഷയത്തെപ്പററി Constantinople എന്ന സ്ഥലത്തുവച്ച് Trillon Council എന്നൊരു മഹായോഗം കൂടുകയും ഈ യോഗത്തിൽ ഇരുന്നൂറിൽപ്പരം ക്രിസ്തുശിഷ്യരും കുറെ ചക്രവത്തിമാരും സന്നിഹിതരാകയും ചെയ്തിരുന്നു. ആ അവസരത്തിൽ ആ മഹാസഭയിൽ ഇതെക്കുറിച്ച് തീരുമാനം ചെയ്തതു താഴെ കൊടുക്കുന്നു.

"ഇന്നുമുതൽ ഏതൊരു പ്രാണിയുടേയും രക്തം ചൊരിയുന്നവൻ—അവനൊരു മതാചാര്യനാണെങ്കിൽ അവനെ പള്ളിയിൽ

നിന്നും പുറത്താക്കുന്നതിനും, ഗൃഹസ്ഥാശ്രമിയാണെങ്കിലവനെ മത ഭ്രഷ്ടനാക്കുന്നതിനും ഇതിനാൽ കല്പിയ്ക്കപ്പെട്ടിരിയ്ക്കുന്നു."

ഇതിനെ കിഴക്കൻപള്ളിക്കാർ അനുഷ്ഠിച്ചുവരുന്നുണ്ടെങ്കിലും, പടിഞ്ഞാറൻ പള്ളിക്കാർ കാലക്രമേണ ധിക്കരിയ്ക്കാൻതുടങ്ങിയപ്പോഴും സാധുക്കളായ മതാചാര്യന്മാർക്ക് അവരോട് മൗനവ്രതം ദീക്ഷിയ്ക്കേണ്ടതായിവന്നു. അതെങ്ങിനെയുമാകട്ടെ. തങ്ങളുടെ മതത്തിനു വിപരീതമായി നടക്കുന്നവരെപ്പററി ആലോചിച്ചിട്ടേ കാര്യമില്ല. പക്ഷേ, ക്രിസ്തുമതത്തിൽ മാംസഭക്ഷണം നിശ്ചയമായും വർജ്ജ്യംതന്നെയായിരുന്നു.

* * * * * *

# അദ്വൈത ചിന്താപദ്ധതി



തീർത്ഥപാദീയ ധർമ്മഗ്രന്ഥാവലിയിലെ ഒന്നാം പുസ്തകമായി വാഴൂർ തീർത്ഥപാദാശ്രമത്തിൽനിന്നും 1946-ൽ പ്രസിദ്ധീകരിച്ച വേദാന്തപുസ്തകമത്രേ ശ്രീ ചട്ടമ്പിസ്വാമികളുടെ 'അദ്വൈത ചിന്താപദ്ധതി.' 1970 ലെ വിസ്തരിച്ച പതിപ്പിൽ ആദ്യപതിപ്പിലില്ലാതിരുന്ന മൂന്നു പ്രകരണങ്ങൾകൂടി ചേർത്തപ്പോൾ ഇതൊരു പരിപൂർണ്ണമായ വേദാന്തഗ്രന്ഥമായിത്തീർന്നു. പ്രകരണങ്ങൾ മുറയ്ക്കു താഴെ ചേർക്കുന്നു:-

1. അദ്ധ്യാരോപാപവാദങ്ങൾ
2. തത്ത്വമസിമഹാവാക്യോപദേശം
3. ചതുർവ്വേദമഹാവാക്യങ്ങൾ
4. ശ്രുതിസാരമഹാവാക്യപ്രകരണം
5. ശരീരതത്ത്വസംഗ്രഹം
6. ജഗന്മിഥ്യാത്വവും ബ്രഹ്മസാക്ഷാൽക്കാരവും
7. മനോനാശം—ശുദ്ധാദ്വൈതഭാവന

(സമ്പ്രദായരീത്യാ ഗുരു, ശിഷ്യനുപദേശിക്കുന്നമട്ടിലാണിതിലെ പ്രതിപാദനം.)

അഖണ്ഡപരിപൂർണ്ണസച്ചിദാനന്ദമായി പ്രകാശിക്കുന്ന ബ്രഹ്മവസ്തുവിൽ, മങ്ങിയ വെളിച്ചത്തിൽക്കണ്ട കയറിൽ പാമ്പിന്റെ പ്രതീതിപോലെ, ഇരുട്ടിൽക്കണ്ട മരക്കുറ്റിയിൽ ആളിന്റെ പ്രതീതിപോലെ, മരുഭൂമിയിലുണ്ടെന്നുതോന്നിയ വെള്ളംപോലെ, ആകാശത്തുണ്ടെന്നു തോന്നുന്ന നീലിമപോലെ—അടിസ്ഥാനമറിയാതെ വെറും തോന്നൽമാത്രമായ ആരോപവസ്തുവിലുണ്ടെന്നുതോന്നിയ ചലനംപോലെ—'മൂലപ്രകൃതി'യെന്നശക്തി 'വിവർത്ത'മായി ചേഷ്ടിച്ചു. ഒന്നിനെ മറ്റൊന്നായി തോന്നുന്നതുതന്നെ വിവർത്തം. കയറുകണ്ടിട്ടതിനെ പാമ്പെന്നു തെറ്റിദ്ധരിക്കുന്ന ആൾ പാമ്പ് ഇഴഞ്ഞെന്നുപറഞ്ഞേക്കാം. മരക്കുറ്റിയോ മൈൽക്കുറ്റിയോ കണ്ട്

ആളെന്നോ പിശാചെന്നോ തെററിധരിച്ച മറെറാരാറം, ആ മരക്കററി അനങ്ങിയെന്നുംപറഞ്ഞേക്കും. മരുഭൂമിയിലുണ്ടെന്നുതോന്നിയ വെള്ളം ഓളംവെട്ടിയപോലെയും തോന്നിയെന്നിരിയ്ക്കും. പരമാണുക്കളുടെ സങ്കലിതരൂപമത്രേ മൂലപ്രകൃതി. ഇതിൽ ബ്രഹ്മസന്നിധാനത്താൽ സത്വം, രജസ്സ്, തമസ്സ് ഇങ്ങനെ മൂന്നു ഗുണങ്ങളുണ്ടായി. അവയെ താഴെ വിവരിയ്ക്കുന്നു:-

സത്വഗുണം ഉത്തമം—നിറം വെളുപ്പ്
രജോഗുണം മദ്ധ്യമം— ,, ചുവപ്പ്
തമോഗുണം അധമം— ,, കറുപ്പ്

ഈ മൂന്നു ഗുണങ്ങളും ഒരിടത്തൊരുമിച്ചിരുന്നാലും അവയിൽ ഏതെങ്കിലുമൊന്ന് അധികമായിരിയ്ക്കും. ഈ ഗുണങ്ങളെ മൂമ്മൂന്ന് (ഒമ്പതു്) ഭാഗങ്ങളായി തിരിയ്ക്കാം. അവ, സത്വത്തിൽ സത്വം, സത്വത്തിൽ രജസ്സ്, സത്വത്തിൽ തമസ്സ്; രജസ്സിൽ സത്വം, രജസ്സിൽ രജസ്സ്, രജസ്സിൽ തമസ്; തമസ്സിൽ സത്വം, തമസ്സിൽ രജസ്സ്, തമസ്സിൽ തമസ്സെന്നതുമാണ്. ഇതിൽ സത്വഗുണത്തിന്റെ സമഷ്ടിഭാവത്തെ' 'മായ'യെന്നും, രജോഗുണത്തിന്റെ സമഷ്ടിഭാവത്തെ 'അവിദ്യ'യെന്നും, തമോഗുണത്തിന്റെ സമഷ്ടിഭാവത്തെ 'താമസി'യെന്നും പറയുന്നു. ആകാശത്തോട് ഏതാണ്ടുപമിയ്ക്കാവുന്ന ബ്രഹ്മചൈതന്യം എല്ലാ ഗുണങ്ങളിലും പ്രതിഫലിയ്ക്കും. സത്വഗുണത്തിൽ ബ്രഹ്മചൈതന്യമാകട്ടെ, നല്ല കണ്ണാടിയിൽ സൂര്യബിംബംപോലെ സലക്ഷണമായി പ്രതിബിംബിയ്ക്കും. ഈ പ്രതിബിംബചൈതന്യത്തിനു് ഈശ്വരനെന്നുപേർ. സത്വഗുണം ഈശ്വരന്റെ കാരണശരീരമാകുന്നു. ഇതിനെ ഈശ്വരന്റെ സുഷുപ്ത്യവസ്ഥയെന്നും ആനന്ദമയകോശമെന്നുകൂടി ശാസ്ത്രങ്ങളിൽ പറഞ്ഞുവരുന്നു. ഈ കാരണശരീരത്തെ ഞാനെന്നഭിമാനിയ്ക്കുന്ന മൂർത്തിയ്ക്ക് ഈശ്വരൻ, അവ്യാകൃതൻ, അന്തര്യാമി എന്ന് മൂന്ന് അഭിമാനനാമങ്ങളുണ്ട്.

## ത്രിമൂർത്തികൾ

സത്വഗുണമയിയായ മായയിൽ സത്വത്തിൽ സത്വം പ്രധാനമാകുമ്പോറം അതിൽ പ്രതിബിംബിച്ച ഈശ്വരന് ജഗത്തിനെ രക്ഷിയ്ക്കകൊണ്ട് വിഷ്ണുവെന്നും, സത്വത്തിൽ രജസ്സു പ്രധാനമാ

കമ്പോഠം അതിൽ പ്രതിബിംബിച്ച ഈശ്വരന്ന് ജഗത്തിനെ സൃഷ്ടിയ്ക്കകൊണ്ട് ബ്രഹ്മാവെന്നും, സത്വത്തിൽ തമസ്സ പ്രധാനമാകുമ്പോഠം അതിൽ പ്രതിബിംബിച്ച ഈശ്വരന്ന് ജഗത്തിനെ സംഹരിയ്ക്കകൊണ്ട് രുദ്രനെന്നും പേരുണ്ടായി.

(സർവ്വേശ്വരൻെറ ഇച്ഛാജ്ഞാനക്രിയകളാകുന്ന ഭാവത്രയം മൂർത്തിമത്തായതത്രേ ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്ന ത്രിമൂർത്തികഠം. ഈ ത്രിമൂർത്തിത്വം അസംഖ്യം ജന്മങ്ങളായി പടിപടിയായുയൎന്ന 'ജീവാത്മാക്കഠം കർമ്മംകൊണ്ട് നേടിയതത്രേ — ബ്രഹ്മസൂത്രത്തിൽ ശങ്കരാചാര്യർ.)

ഈ ത്രിമൂർത്തികളുടെ ഗുണങ്ങളിൽ സർവ്വജ്ഞത്വം, സർവ്വസ്വാധീനത്വം, സാക്ഷിത്വം, നിർമ്മലത്വം, ജഗത്കർത്തൃത്വം, അകർത്തൃത്വം, അന്യഥാകർത്തൃത്വം, മായാവശിത്വം മുതലായവകൂടിയുണ്ട്.

## ജീവാത്മാക്കഠം

മലിനജലത്തിൽ അവ്യക്തമായി പ്രതിബിംബിയ്ക്കുന്ന സൂര്യബിംബംപോലെ, രാജസഗുണത്തിൻെറ സമഷ്ടിഭാവമായ അവിദ്യയിൽ ബ്രഹ്മചൈതന്യം പ്രതിബിംബിയ്ക്കുന്നതിനെ 'ജീവൻ' എന്നു പറയുന്നു. ഈ ജീവൻെറ കാരണശരീരവും, ആനന്ദമയകോശവും, സുഷുപ്ത്യവസ്ഥയും അവിദ്യതന്നെ. അതുകൊണ്ട് അവിദ്യാവശഗന്മാരായ ജീവാത്മാക്കഠംക്ക് 'കിഞ്ചിജ്ഞത്വ'വും, ശുദ്ധസത്വരഹിതന്മാരാകയാൽ 'അവിവേകത്വ'വും, പ്രതിബിംബങ്ങളാകയാൽ 'അനേകത്വ'വും, അവിദ്യയിൽനിന്നുടലെടുത്തു് അതിൻെറ പ്രതിഭാസമാകയാൽ കർത്തൃത്വവും ഭോക്തൃത്വവും, സുഖിത്വവും ദുഃഖിത്വവും മററുമുണ്ടാകുന്നു. സാത്വികന്മാർ ജ്ഞാനനിഷ്ഠകൊണ്ട് മോക്ഷത്തേയും, രാജസന്മാർ കർമ്മനിഷ്ഠകൊണ്ട് ഇഹപരസുഖങ്ങളേയും, താമസികഠം ആലസ്യനിദ്രാദികഠംക്കടിമപ്പെട്ട് ഈ ലോകത്തുതന്നെ വിവിധ ജന്മങ്ങളേയും പ്രാപിയ്ക്കുന്നു.

# ആകാശാദിമഹാഭൂതങ്ങൾ

(ഇന്നലത്തെ പ്രപഞ്ചമല്ല നാം ഇന്നു കാണുന്നതു്. എന്തും എപ്പോഴും മാറിക്കൊണ്ടിരിയ്ക്കയാണു്; അല്ലെങ്കിൽ 'ഒഴുകുക'യാണു്. ഓരോ പരമാണുവിന്റേയും 'വിചാരം' മറ്റെല്ലാ പരമാണുക്കളേയും അറിയിയ്ക്കാൻ പര്യാപ്തമാണു്. ഇതുതന്നെയാണു് 'പൂർണ്ണത' എന്നാലർത്ഥം. ഒരാൾ ഒരു പരമാണുവിനെ നോക്കിക്കണ്ടാൽ ആ നോട്ടം അതുതന്നെയും അനേകം പരമാണുക്കളുടെ കൂട്ടം-ആ പരമാണുവിനെ സ്പർശിച്ചു്, അതിനെ ആദ്യം കണ്ടതല്ലാത്തതാക്കി മാറ്റുന്നു. സ്ഥൂലപ്രപഞ്ചമുണ്ടാകുന്നതിനുമുൻപു് സൂക്ഷ്മപ്രപഞ്ചമുണ്ടായിരുന്നു. ശൂന്യതയിലെ കേവലമാത്രാസഞ്ചയമാണു് 'അവ്യക്തം' എന്ന പേരിലറിയപ്പെടുന്നതു്. 49 അവ്യക്തമാത്രകൾ കൂടിച്ചേർന്നുണ്ടായതത്രേ 'മഹദ്ഭൂതമാത്രകൾ'. ഈ മഹദ്ഭൂതമാത്രകൾ ആകാശമാത്രകളുമായി കൂടിച്ചേരുന്നതിനുമുൻപു് അവയെ 'ബ്രാഹ്മി'യെന്നു പേരുള്ള 'വിക്ഷേപശക്തി' അവ്യക്തമാത്രകളായി പിരിച്ചുകളയും. അങ്ങിനെ 49 മഹദ്ഭൂതമാത്രകൾ $49^2$ ($49 \times 49 = 2401$) അവ്യക്തമാത്രകളായിപ്പിരിഞ്ഞതിനുശേഷം ഒരു 'ആകാശമാത്ര'യോടുകൂടിച്ചേരുന്നു. അങ്ങിനെ,

ആകാശഭൂതമാത്രകൾ 49 എണ്ണം, $49^3$ ($49 \times 2401$) അവ്യക്തമാത്രകളായിപ്പിരിഞ്ഞു് വായുഭൂതമാത്രയായും,

വായുഭൂതമാത്രകൾ 49 എണ്ണം, $49^4$ ($2401 \times 2401$) അവ്യക്തമാത്രകളായിപ്പിരിഞ്ഞു് 'തേജോഭൂതമാത്ര'യായും;

തേജോഭൂതമാത്രകൾ 49 എണ്ണം, $49^5$ ($49 \times 2401 \times 2401$) അവ്യക്തഭൂതമാത്രകളായിപ്പിരിഞ്ഞു് 'ആപോഭൂതമാത്ര'യായും,

ആപോഭൂതമാത്രകൾ 49 എണ്ണം, $49^6$ ($2401 \times 2401 \times 2401$) അവ്യക്തമാത്രകളായിപ്പിരിഞ്ഞു ഒടുവിൽ 'പൃഥ്വീഭൂതമാത്ര'യായും പരിണമിയ്ക്കുന്നു.

∴ ഒരു പൃഥ്വീമാത്ര = $49^6$*

= 1, 38, 41, 28, 420 അവ്യക്തഭൂതമാത്രകൾ. (ഇവകൾ ദൃഷ്ടിഗോചരമല്ലതാനും!)

---

* പൃഥ്വീമാത്ര = പരമാണു-The 'Bloody Atom'.

ജീവോപാധികരം നിലനിൽക്കുന്നതു് 'പ്രാണശക്തി'കൊണ്ടാണെന്നറിയണം. ഈ പ്രാണശക്തിയുടെ ഉത്ഭവസ്ഥാനം ബ്രഹ്മാണ്ഡമണ്ഡലമദ്ധ്യവർത്തിയായ ആദിത്യനത്രേ! ആദിത്യന്റേതായ പ്രാണശക്തി പരമാണുക്കളിലേയ്ക്കു പ്രവേശിയ്ക്കുന്നതു് പുറമേനിന്നല്ല; ഉള്ളിൽനിന്നാണ്. പ്രാണശക്തി ഉരംച്ചേർന്ന ഓരോ പരമാണുവും മററു പരമാണുക്കളിൽനിന്നു് ആറെണ്ണത്തിനെ ഉടനടി ആകർഷിയ്ക്കുന്നു. ഈ ഏഴ്പാർത്ഥിവമാത്രകളെ ഒന്നു നടുവിലും ആറെണ്ണം ചുററിലുമായിട്ടാണ് പ്രകൃതി വിന്യസിയ്ക്കുന്നതു്. 'പ്ലീഹ'യാണ് പ്രാണകണങ്ങളെ മനുഷ്യശരീരത്തിലോട്ടു് വലിച്ചെടുക്കുന്നതു്. ഇങ്ങനെ വലിച്ചെടുക്കപ്പെട്ട പ്രാണകണം ഓരോന്നും പ്ലീഹാവർത്തഭ്രമണത്തിന്റെ വേഗതമൂലം ഏഴേഴെണ്ണമായി വിഭജിയ്ക്കപ്പെടുകയും, അങ്ങിനെ വിഭജിയ്ക്കപ്പെട്ട ഓരോ അണുവും ഓരോ വർണ്ണവിശേഷത്തെ പ്രാപിയ്ക്കുകയും ചെയ്യുന്നു. നടുക്കുള്ളതു് അരുണവർണ്ണമായും, ചുററുമുള്ള ആറു 'പ്രവിഷ്ടാണുക്കരം' ചുവപ്പു്,ചെമ്മഞ്ഞ, മഞ്ഞ, പച്ച, നീല, കടുംനില എന്നീ വർണ്ണങ്ങളായും തീരുന്നു. ഈ വർണ്ണശബളമായ അണുപ്രവാഹത്തെയാണ് ഋഷിമാർ പ്രാണൻ' എന്നു വിളിയ്ക്കുന്നതു്. ഈ സപ്തപ്രാണങ്ങരം ആദിത്യനിൽനിന്നും ഉത്ഭവിച്ചതുകൊണ്ടുതന്നെയാണ് 'സപ്തപ്രാണാഃ പ്രഭവന്തിതസ്മാൽ' എന്ന ശ്രുതിവാക്യമുണ്ടായതു്–(ആർഷജ്ഞാനം).

ഈശ്വരേച്ഛനിമിത്തം താമസീശക്തി ആവരണം, വിക്ഷേപം എന്നു രണ്ടായി പരിണമിച്ചു. ഈ ആവരണ വിക്ഷേപശക്തികളിൽ ആവരണമെന്നാൽ അജ്ഞാനമെന്നും (അറിവില്ലായ്മ), വിക്ഷേപമെന്നാൽ നാനാത്വബോധം അല്ലെങ്കിൽ അറിവെന്നും * അറിയണം. ആവരണം വസ്തുസ്വഭാവത്തെ മറയ്ക്കുന്നതും, വിക്ഷേപം ഒരു വസ്തുവിനെ പലതാക്കിത്തീർക്കുന്നതുമത്രേ. ആവരണശക്തി അധിഷ്ഠാനചൈതന്യത്തെ മറച്ചു് ജനനമരണങ്ങരംക്കു കാരണമായിത്തീരുന്നു.

വിക്ഷേപശക്തിയിൽനിന്നു് ശബ്ദതന്മാത്രമായ ആകാശവും, ആകാശത്തിൽനിന്നു് സ്പർശതന്മാത്രമായ വായുവും, വായുവിൽ

---

* അറിവ് = നാനാത്വബോധം.

നിന്നു് രൂപതന്മാത്രമായ അഗ്നിയും, അഗ്നിയിൽനിന്നു് രസതന്മാത്രമായ ജലവും, ജലത്തിൽനിന്നും ഗന്ധതന്മാത്രയായ പൃഥിയുമുണ്ടായി. ഈ സൂക്ഷ്മഭൂതങ്ങൾക്ക കാരണമായ വിക്ഷേപശക്തിയിൽ സത്വാദിഗുണങ്ങളടങ്ങിയിരിക്കുന്നതിനാൽ സൂക്ഷ്മഭൂതങ്ങളും ത്രിഗുണാത്മകങ്ങൾതന്നെ. ഈ സൂക്ഷ്മഭൂതങ്ങൾക്ക 'അപഞ്ചീകൃതപഞ്ചമഹാഭൂതങ്ങൾ' എന്നും തന്മാത്രകളെന്നുംകൂടി പേരുണ്ടെന്നറിയണം.

## സൂക്ഷ്മശരീരോൽപ്പത്തി

ആകാശം മുതലായ സൂക്ഷ്മഭൂതങ്ങൾ ത്രിഗുണാത്മകങ്ങളായിരിക്കയാൽ അവയിൽ,

| | | | |
|---|---|---|---|
| ശബ്ദതന്മാത്രയുടെ | സാത്വിക | സമഷ്ടിഭാഗം | ജ്ഞാനവും |
| സ്പർശ | ,, | ,, | മനസ്സും |
| രൂപ | ,, | ,, | ബുദ്ധിയും |
| രസ | ,, | ,, | ചിത്തവും |
| ഗന്ധ | ,, | ,, | അഹങ്കാരവും |
| ശബ്ദതന്മാത്രയുടെ | സാത്വിക | വ്യഷ്ടിഭാഗം | ശ്രോത്രേന്ദ്രിയവും |
| സ്പർശ | ,, | ,, | ത്വഗിന്ദ്രിയവും |
| രൂപ | ,, | ,, | നേത്രേന്ദ്രിയവും |
| രസ | ,, | ,, | ജിഹ്വേന്ദ്രിയവും |
| ഗന്ധ | ,, | ,, | ഘ്രാണേന്ദ്രിയവും |
| ശബ്ദതന്മാത്രയുടെ | രാജസ | സമഷ്ടിഭാഗം | സമാനവായുവും |
| സ്പർശതന്മാത്രയുടെ | ,, | ,, | വ്യാനവായുവും |
| രൂപതന്മാത്രയുടെ | രാജസ | സമഷ്ടിഭാഗം | ഉദാനവായുവും |
| രസ | ,, | ,, | അപാനവായുവും |
| ഗന്ധ | ,, | ,, | പ്രാണവായുവും |

| | | |
|---|---|---|
| ശബ്ദതന്മാത്രയുടെ | രാജസ വ്യഷ്ടിഭാഗം | വാഗിന്ദ്രിയവും. |
| സ്പർശ .. | .. | പാണീന്ദ്രിയവും. |
| രൂപ .. | .. | പാദേന്ദ്രിയവും. |
| രസ .. | .. | ഗുഹ്യേന്ദ്രിയവും. |
| ഗന്ധ .. | .. | ഗുദേന്ദ്രിയവും. |

ആയിത്തീരുന്നു എന്നറിയണം.

## ശബ്ദതന്മാത്രയുടെ കൂറുകൾ

1. ജ്ഞാനം 2. ശ്രോത്രേന്ദ്രിയം 3. സമാനവായു 4. വാഗീന്ദ്രിയം.

## സ്പർശതന്മാത്രയുടെ കൂറുകൾ

1. മനസ്സ് 2. ത്വഗിന്ദ്രിയം 3. വ്യാനവായു 4. പാണീന്ദ്രിയം.

## രൂപതന്മാത്രയുടെ കൂറുകൾ

1. ബുദ്ധി 2. നേത്രം 3. ഉദാനവായു 4. പാദേന്ദ്രിയം.

## രസതന്മാത്രയുടെ കൂറുകൾ

1. ചിത്തം 2. രസനേന്ദ്രിയം 3. അപാനവായു 4. ഗുഹ്യേന്ദ്രിയം.

## ഗന്ധതന്മാത്രയുടെ കൂറുകൾ

1. അഹങ്കാരം 2. ഘ്രാണേന്ദ്രിയം 8. പ്രാണവായു 4. ഗുദേന്ദ്രിയം.

# ജ്ഞാനസാധനങ്ങൾ

പഞ്ചതന്മാത്രകളുടെ സാത്വികസമഷ്ടിഭാഗങ്ങളായ അന്തഃകരണങ്ങളും, സാത്വികവ്യഷ്ടിഭാഗങ്ങളായ ജ്ഞാനേന്ദ്രിയങ്ങളും, ജ്ഞാനസാധനങ്ങളാകുന്നു.

അന്തഃകരണം പഞ്ചഭൂതാത്മകമെന്നു തെളിയിയ്ക്കാം. സർവ്വത്തിനും ഇടകൊടുക്കുന്നതുകൊണ്ട് ആ ധാരണയ്ക്കു സാധകമായ ജ്ഞാനം ആകാശാംശവും, വായുവെന്നതുപോലെ സങ്കല്പവികല്പരൂപേണ ചലിയ്ക്കുന്നതിനാൽ ആ ചലനവൃത്തിയായ മനസ്സ് വായ്വംശവും, അഗ്നിയെപ്പോലെ വിഷയങ്ങളെ പ്രകാശിപ്പിക്കുന്നതിനാൽ ആ പ്രകാശവൃത്തിയായ ബുദ്ധി അഗ്ന്യംശവും, ജലത്തെപ്പോലെ സർവ്വത്തിലും ചേർന്നിരിയ്ക്കയാൽ ആ വ്യാപകവൃത്തിയായ ചിത്തം ജലാംശവും, ഭൂമിയെപ്പോലെ സകലത്തിലും കഠിനമായി അഭിമാനിച്ചിരിയ്ക്കുന്നതിനാൽ ആ അഭിമാനവൃത്തിയായ അഹങ്കാരം പൃഥ്വ്യംശവുമാകുന്നു.

ജ്ഞാനേന്ദ്രിയങ്ങളുടെ ഉപയോഗം:- ശ്രോത്രം ആകാശാംശമാകയാൽ ശബ്ദത്തേയും, ത്വക്ക് വായ്വംശമാകയാൽ സ്പർശത്തേയും, നേത്രം അഗ്ന്യംശമാകയാൽ രൂപത്തേയും, ഘ്രാണം പൃഥ്വ്യംശമാകയാൽ ഗന്ധത്തേയും മാത്രം ഗ്രഹിയ്ക്കുന്നു.

# പ്രാണാദി വായുക്കളും പഞ്ചേന്ദ്രിയങ്ങളും

തന്മാത്രകളുടെ രാജസഗുണസമഷ്ട്യംശങ്ങളായ വായുക്കളും വ്യഷ്ട്യംശങ്ങളായ കർമ്മേന്ദ്രിയങ്ങളും ക്രിയാസാധനങ്ങളാകുന്നു.

| | വായുക്കൾ | സ്ഥാനം | ക്രിയ |
|---|---|---|---|
| 1. | സമാനവായു (ആകാശം) | നാഭി | ഭക്ഷണസാധനങ്ങളെ ശരീരത്തിന്റെ നാനാഭാഗത്തേയ്ക്കും വിതരണം ചെയ്യുന്നു. |

| | | | |
|---|---|---|---|
| 2. | വ്യാനവായു (വായ്വംശം) | സർവ്വാംഗം | ശരീരത്തെ നിലനിർത്തുന്നു. |
| 3. | ഉദാനവായു (അഗ്ന്യംശം) | കണ്ഠം | ജഠരാഗ്നിജ്വലനം |
| 4. | അപാനവായു (ജലാംശം) | ഗുദം | മലമൂത്രവിസർജ്ജനം |
| 5. | പ്രാണവായു (പൃഥ്വ്യംശം) | ഹൃദയം | ശ്വാസോച്ഛ്വാസം. |

ഇവയെക്കൂടാതെ ചില്ലറവായുക്കളായ നാഗൻ ഛർദ്ദിയേയും, കൂർമ്മൻ വിക്കൽ, ഏമ്പക്കം, കണ്ണടയ്ക്കൽ, മിഴിയ്ക്കൽ ഇവയേയും, കൃകലൻ തുമ്മൽ, വലിവ് മുതലായവയേയും, ദേവദത്തൻ ചിരി, വചനം, കോട്ടുവായിടൽ എന്നിവയേയും ചെയ്യും. ധനഞ്ജയൻ പ്രാണൻ പോയശേഷവും അഞ്ചുദിവസവുംകൂടി ശരീരത്തിലിരുന്നുകൊണ്ട് ദുർഗന്ധങ്ങളെ പുറപ്പെടുവിയ്ക്കയും, അഞ്ചാം ദിവസം തലവിള്ളലിനെ ഉണ്ടാക്കുകയും ചെയ്യും.

## കർമ്മേന്ദ്രിയങ്ങൾ

1. വാക്ക് (ആകാശാംശം) ആകാശസഹിതം വചിക്കുകയും,
2. പാണി (വായ്വംശം) വായുസഹിതം ഉയർത്തുകയും താഴ്ത്തുകയും,
3. പാദം (അഗ്ന്യംശം) അഗ്നിസഹിതമായിട്ട് നടക്കുകയും,
4. ഗുഹ്യം (ജലാംശം) ജലസഹിതം ആനന്ദിയ്ക്കയും,
5. ഗുദം (പൃഥ്വ്യംശം) പൃഥ്വീസഹിതനായി മലവിസർജ്ജനം ചെയ്യുകയും ചെയ്യും.

മുകളിൽ പറയപ്പെട്ട ഇരുപതു തത്വങ്ങളും സൂക്ഷ്മശരീരമാകുന്നു. ഇതു് പ്രാണമയം, മനോമയം, വിജ്ഞാനമയം, എന്നീ മൂന്നുകോശങ്ങളോടുകൂടിയതുമാകുന്നു.

അഞ്ചുവിധ പ്രാണനും കർമ്മേന്ദ്രിയങ്ങളും കൂടിച്ചേർന്നതിന് പ്രാണമയകോശമെന്നും, മനസ്സും ജ്ഞാനേന്ദ്രിയപഞ്ചകവും ചേർന്നതിന് മനോമയകോശമെന്നും, ബുദ്ധിയും ജ്ഞാനേന്ദ്രിയപഞ്ചകവും ചേർന്നതിന് വിജ്ഞാനമയകോശമെന്നും പറയുന്നു. സകല ജീവജാലങ്ങൾക്കും പ്രത്യേകം പ്രത്യേകമായി ഈ സൂക്ഷ്മശരീരത്തെ ഈശ്വരൻ സൃഷ്ടിച്ചുകൊടുത്തിട്ടുണ്ട്. ഈ സൂക്ഷ്മശരീരം താനായിട്ടുതോന്നുന്ന അവസ്ഥയ്ക്ക് സ്വപ്നമെന്നുപേർ. സൂക്ഷ്മശരീരാഭിമാനിയായ ജീവന് സ്വർഗ്ഗനരകാദി ലോകപ്രാപ്തിയും, അവിടെയുള്ള കർമ്മഫലങ്ങളനുഭവിച്ചശേഷം ഈ ഭൂമിയിൽ ത്തന്നെ പുനർജ്ജന്മവുമുണ്ട്.

## സ്ഥൂലപ്രപഞ്ചസൃഷ്ടിയും പഞ്ചീകരണവും

സുഖദുഃഖങ്ങളോടു ചേർന്നനില്ക്കുന്ന ജീവന്മാർക്ക് സ്ഥൂലശരീരവും ഭോഗങ്ങളും ഉണ്ടാകുവാൻ സർവ്വജീവരക്ഷകനായ ഈശ്വരൻ അപഞ്ചീകൃത പഞ്ചമഹാഭൂതങ്ങളെ പഞ്ചീകരിച്ചു. എങ്ങിനെയെന്നാൽ:-

അപഞ്ചീകൃത പഞ്ചമഹാഭൂതങ്ങളുടെ താമസഗുണതന്മാത്രകളിൽ ഓരോന്നിനേയും പാതിപാതിയാക്കി; വീണ്ടും അവയെ ഓരോന്നിനേയും നാലാക്കി പകുത്ത് ആദ്യഭാഗങ്ങളിൽ തന്റെ അംശത്തെ വിട്ട് മറേറ നാലംശത്തിന്റെ പപ്പാതിയോടു ചേർത്തപ്പോൾ, സ്വാംശം പകുതിയും, മററു നാലംശങ്ങൾ 1/8 വീതം കൂടിയ പകുതിയും ചേർന്ന് സ്ഥൂലഭൂതങ്ങളുണ്ടായി. ഉദാ:- ആകാശത്തെ (one unit of) പകുത്ത് അതിലെ ഒരംശവും, വായു മുതലായവയുടെ 1/8 അംശവും ചേർത്ത് സ്ഥൂലാകാശമുണ്ടാക്കി.

ഇപ്രകാരം എല്ലാ ഭൂതങ്ങളെക്കുറിച്ചുള്ള പഞ്ചീകരണവുമുണ്ടായി. ഈ സ്ഥൂലഭൂതങ്ങളിൽനിന്നും സ്ഥൂലശരീരങ്ങളും, സകല അണ്ഡങ്ങളും, അവയിലൊന്നായ ഭൂമിയും ഭോഗങ്ങളും ഉത്ഭവിച്ചു. ഈ സ്ഥൂലപഞ്ചഭൂതങ്ങളുടെ ദശവിധ ഗുണങ്ങൾ താഴെ കാണിയ്ക്കുന്നു:-

# സ്ഥൂലപഞ്ചഭൂതങ്ങളുടെ ദശവിധ ഗുണങ്ങൾ

| നാമം | രൂപം | വർണ്ണം | സ്വഭാവം | ഗുണം | ക്രിയ | മുഖം | ദേവത | ശക്തി | അക്ഷരം |
|---|---|---|---|---|---|---|---|---|---|
| 1. പൃഥ്വി | ചതുഷ്കോണം | സ്വർണ്ണം | കാഠിന്യം | ഗന്ധം | സൃഷ്ടി | സദ്യോജാതം | ബ്രഹ്മാവ് | സരസ്വതി | 'അ'കാരം |
| 2. ജലം | അർദ്ധചന്ദ്രം | ശ്വേതം | ശീതളം | മാധുര്യം | പാലനം | വാമദേവം | വിഷ്ണു | ലക്ഷ്മി | 'ഉ'കാരം |
| 3. അഗ്നി | ത്രികോണം | രക്തം | ഉഷ്ണം | തേജസ്സ് | സംഹാരം | അഘോരം | രുദ്രൻ | സ്വാഹാ | 'മ'കാരം |
| 4. വായു | ഷട്കോണം | ധൂമ്രം | ചലനം | സ്പർശം | തിരോധാനം | തൽപ്പുരുഷം | മഹേശ്വരൻ | പാർവ്വതി | നാദം |
| 5. ആകാശം | വർത്തുളം | നീലം | വെളി | ശബ്ദം | അനുഗ്രഹം | ഈശാനം | സദാശിവൻ | പരാശക്തി | ബിന്ദു |

അപഞ്ചീകൃത പഞ്ചാമഹാഭൂതങ്ങളുടെ താമസഗുണ തന്മാത്രകളിൽ ഓരോന്നിനേയും ഈരണ്ടായി ഭാഗിച്ചതു ജീവകോടികളുടെ ഉപയോഗത്തിനുവേണ്ടിയത്രേ! എങ്ങിനെയെന്നാൽ:–

i) ആകാശത്തിന്റെ അർദ്ധാംശം ഭൂതപിശാചുക്കൾക്കും, ബാക്കി മററു ജീവകോടികൾക്കും,

ii) വായുവിന്റെ അർദ്ധാംശം പക്ഷികൾക്കും, ബാക്കി അന്യജീവികൾക്കും,

iii) അഗ്നിയുടെ പകുതി ദേവതകൾക്കും, ബാക്കി മററു ജീവികൾക്കും,

iv) ജലത്തിൽ പകുതി മത്സ്യാദികൾക്കും, ബാക്കി മററു ജീവികൾക്കും,

v) പൃഥ്വിയുടെ പകുതി സ്ത്രീകൾക്കും ബാക്കി മററു ജീവികൾക്കും

വേണ്ടിയത്രേ! ഇപ്രകാരം ഓരോ ജീവികൾക്കും അനുഭവിയ്ക്കത്തക്കവിധത്തിൽ പ്രത്യേകമായി തരംതിരിച്ചതാണ് പഞ്ചീകരണംകൊണ്ടുള്ള പ്രയോജനം.

ഇനിയും 1/2 ഭാഗത്തെയെടുത്തു് 1/8 ആക്കി ഇതരഭൂതങ്ങളോടു കൂട്ടിച്ചേർത്തതിന്റെ പ്രയോജനം ഇന്നതെന്നു പറയുന്നു:–

i) ആകാശത്തിൽ സ്പർശ, രൂപ, രസ, ഗന്ധങ്ങളായ നാലു ഗുണങ്ങൾ വ്യാപ്യങ്ങളായതിനാൽ അദൃശ്യങ്ങളായും സ്വഗുണമായ ശബ്ദം പ്രസക്തമായും ഇരിയ്ക്കും.

ii) വായുവിൽ രൂപ-രസ-ഗന്ധ-ശബ്ദങ്ങളായ ഗുണങ്ങൾ വ്യാപ്യങ്ങളായതിനാൽ അദൃശ്യങ്ങളായും, കാരണഗുണമായ ശബ്ദവും സ്വഗുണമായ സ്പർശവും പ്രസക്തങ്ങളായുമിരിയ്ക്കും

iii) അഗ്നിയിൽ രസഗന്ധാദികൾ വ്യാപ്യങ്ങളായതുകൊണ്ട് അവ അദൃശ്യങ്ങളായും, കാരണഗുണങ്ങളായ ശബ്ദ-സ്പർശങ്ങളും, സ്വഗുണമായ രൂപവും പ്രസക്തമായുമിരിയ്ക്കും.

iv) ജലത്തിൽ ഗന്ധം വ്യാപ്യമാകകൊണ്ട് അദൃശ്യമായും, ശബ്ദസ്പർശരൂപങ്ങളാകുന്ന കാരണഗുണങ്ങളും സ്വഗുണമായ രസവും പ്രസക്തങ്ങളായുമിരിയ്ക്കും.

v) പൃഥ്വിയിൽ കാരണഗുണങ്ങളായ ശബ്ദ-സ്പർശ-രൂപ-രസങ്ങളും, സ്വഗുണമായ ഗന്ധവും പ്രസക്തങ്ങളായിരിയ്ക്കും.

സൂക്ഷ്മഭൂതങ്ങളിൽനിന്നും സൂക്ഷ്മശരീരങ്ങളുണ്ടായതുപോലെ പഞ്ചീകൃത സ്ഥൂലഭൂതങ്ങളിൽനിന്നും സ്ഥൂലശരീരങ്ങളുണ്ടായി.

## 1. പൃഥ്വി

പൃഥ്വിയിൽ സ്വാംശം പകുതി ചേർന്നു് അസ്ഥിയും

| | | | |
|---|---|---|---|
| ,, | 1/8 ജലം | ചേർന്നു് | മാംസവും |
| ,, | 1/8 അഗ്നി | ,, | തൊലിയും |
| ,, | 1/8 വായു | ,, | ഞരമ്പുകളും |
| , | 1/8 ആകാശം | ,, | രോമങ്ങളും |

ആകുന്നു. ഇവ അഞ്ചും പൃഥ്വിയുടെ കുറുകളാകുന്നു.

## 2. ജലം

ജലത്തിൽ സ്വാംശം പകുതി ചേർന്നു് മൂത്രവും

| | | | | | |
|---|---|---|---|---|---|
| ,, | പൃഥ്വി | 1/8 ഭാഗം | | ,, | മജ്ജയും |
| ,, | അഗ്നി | 1/8 | ,, | ,, | വിയർപ്പും |
| ,, | വായു | 1/8 | ,, | ,, | രക്തവും |
| ,, | ആകാശം | 1/8 | ,, | ,, | ശുക്ലവും |

ആകുന്നു. ഇവ അഞ്ചും ജലത്തിന്റെ കുറുകളാണു്.

## 3. അഗ്നി

അഗ്നിയിൽ സ്വാംശം പകുതി ചേർന്നു് നിദ്രയും

| | | | | |
|---|---|---|---|---|
| ,, | പൃഥ്വി | 1/8 ഭാഗം | ,, | വിയർപ്പും |
| ,, | ജലം | 1/8 ഭാഗം | ചേർന്നു് | ദാഹവും (തൃഷ്ണ) |
| ,, | വായു | 1/8 | ,, ,, | ക്ഷീണവും |

,, ആകാശം 1/8 ,, ,, സംഗമവും
ആകുന്നു. ഇവ അഞ്ചും അഗ്നിയുടെ കൂറുകളാണ്.

## 4. വായു

വായുവിൽ സ്വാംശം പകുതി ചേർന്നതു് ഓട്ടവും

| | | | | |
|---|---|---|---|---|
| ,, | പൃഥ്വി | 1/8 | ,, | കിടപ്പും |
| ,, | ജലം | 1/8 | ,, | ഇരിപ്പും |
| ,, | അഗ്നി | 1/8 | ,, | നടപ്പും |
| ,, | ആകാശം | 1/8 | ,, | ചാട്ടവും |

ആകുന്നു. ഇവയഞ്ചും വായുവിന്റെ കൂറുകളാകുന്നു.

## 5. ആകാശം

ആകാശത്തിൽ സ്വാംശം പകുതി ചേർന്നതു് മോഹവും

| | | | | |
|---|---|---|---|---|
| ,, | പൃഥ്വി | 1/8 | ,, | രാഗവും |
| ,, | ജലം | 1/8 | ,, | ദ്വേഷവും |
| ,, | അഗ്നി | 1/8 | ,, | ഭയവും |
| ,, | വായു | | ,, | ലജ്ജയും |

ആകുന്നു. ഇവ ആകാശത്തിന്റെ സ്വഭാവങ്ങളാകുന്നു.

ഈ ഇരുപത്തഞ്ചു തത്വങ്ങൾ കൂടിയതിനെ സ്ഥൂലശരീരമെന്നും, അന്നമയകോശമെന്നും പറയുന്നു. ഈ സ്ഥൂലഭൂതങ്ങളിൽനിന്നും അണ്ഡമുണ്ടായി. ആ അണ്ഡത്തിന്റെ മുകളിലും താഴെയുമായി ഏഴേഴു ലോകങ്ങളും ആ ലോകങ്ങൾക്കുചിതങ്ങളായ നാലുതരം യോനികളും ഏഴുതരം ജന്മങ്ങളും സ്ഥൂലരൂപേണ ഉണ്ടായി.

## നാലുവക യോനികൾ

1. അണ്ഡജം (പക്ഷി, പാമ്പ് മുതലായവ)
2. ഉത്ഭിദ്ജം (വൃക്ഷങ്ങൾ, വള്ളികൾ ,, )
3. സ്വേദജം (കൊതുക്, മൂട്ട ,, )
4. ജരായുജം (മനുഷ്യർ, മൃഗങ്ങൾ)

## ഏഴുവക ജന്മങ്ങൾ

1. ദേവകൾ 2. മനുഷ്യർ 3. പക്ഷികൾ 4. മൃഗങ്ങൾ 5. ഇഴജന്തുക്കൾ 6. ജലജന്തുക്കൾ 7. സ്ഥാവരങ്ങൾ

## ജീവപ്രളയം

സ്ഥൂലശരീരത്തിനു് നിദ്ര, മൂർഛ, മരണം ഇങ്ങനെ മൂന്നു പ്രളയങ്ങളുണ്ടു്. അവയിൽ നിദ്ര ദൈനംദിനപ്രളയവും, മൂർഛ അല്ലെങ്കിൽ ബോധക്കേടു് താല്ക്കാലികപ്രളയവും, മരണം മഹാപ്രളയവുമത്രേ! സ്ഥൂലശരീരത്തിനുപദേപദേ ഉല്പത്തിനാശങ്ങളുണ്ടു്. സൂക്ഷ്മശരീരം കാരണശരീരമിരിയ്ക്കുന്നതുവരെ നിലനില്ക്കും. ഇതു് വടബീജന്യായപ്രകാരം (അണ്ടിയോ മൂത്തതു് മാവോ മൂത്തതെന്ന) മുള്ള കല്പനയാകുന്നു.

ഇപ്രകാരം ശുദ്ധബ്രഹ്മത്തിൽ സ്വതേ ഇല്ലാത്ത ജീവപരങ്ങൾ വെറും തോന്നൽമാത്രമാണെന്നു് അദ്ധ്യാരോപയുക്തികൊണ്ടു കാണിച്ചു. അതുകൊണ്ടു് അന്തർബഹിർസ്ഥിതങ്ങളായി തോന്നുന്ന സമസ്ത ദൃശ്യങ്ങളും ഈ ഹേതുക്കളെ മറന്നുപോകാതെ സ്വപ്നതുല്യം അസത്യമെന്നു നിശ്ചയിച്ചു തെളിഞ്ഞവൻ നിസ്സംശയം ജ്ഞാനിയാകുന്നു.

* * * * * *

## അപവാദം

മങ്ങിയ വെളിച്ചത്തിൽ കയറിനെ പാമ്പാണെന്നു തെററിധരിയ്ക്കുന്നപോലെ, മങ്ങിയ അറിവിൽ നാനാത്വപ്രതീതിയുണ്ടാകുന്നതു് വെറും തോന്നലാണെന്നു സമർത്ഥിയ്ക്കുന്ന സമ്പ്രദായമത്രേ അപവാദയുക്തി.

ഞാനെന്നും എന്റേതെന്നും അഭിമാനിയ്ക്കുന്നതു്—അസ്ഥി, തൊലി, മാംസം തുടങ്ങി ഇരുപത്തഞ്ചു തത്വങ്ങളായറിഞ്ഞ സ്ഥൂ

ലശരീരമോ, അതിനാധാരമായുള്ള സ്ഥൂലഭൂതങ്ങളോ, അവയ്ക്കു ആധാരമായുള്ള ഗുണത്രയങ്ങളോ, അഹങ്കാരമോ, മൂലപ്രകൃതിയോ അല്ല; പിന്നെയോ ബ്രഹ്മം മാത്രമത്രേ! ഈ വാസ്തവത്തെ അറിയുന്നതിന് ജ്ഞാനാചാര്യന്റെ അനുഗ്രഹവും, മഹാന്മാരുടെ വാക്കുകളിൽ ഉറച്ച വിശ്വാസവും അത്യന്താപേക്ഷിതങ്ങളത്രേ!

## സ്ഥൂലശരീരലയക്രമം

കാര്യം കാരണത്തിൽനിന്നു ഭിന്നമല്ല എന്ന ശാസ്ത്രദൃഷ്ടിപ്രകാരം സ്ഥൂലശരീരംമുതൽ മൂലപ്രകൃതിവരെ ഓരോ തത്വവും അതതു കാരണത്തിൽ ലയിയ്ക്കും.

ആകാശം സ്വാംശം പകുതി മോഹമാണല്ലോ. ഈ മോഹം ആകാശത്തോടുചേർന്നു ലയിയ്ക്കും. അതുപോലെ ബാക്കി പകുതിയിലെ നാലംശങ്ങൾ ഇതരഭൂതങ്ങളായ പൃഥ്വി, അഗ്നി, ജലം, വായു ഇവ നാലിലും കലർന്നുണ്ടായ രാഗം, ദ്വേഷം, ഭയം, ലജ്ജ ഈ നാലു വികാരങ്ങളും ആകാശത്തിൽ വിലയിയ്ക്കും.

വായുവിന്റെ സ്വാംശം പകുതിയായ ഓട്ടം വായുവിനോടു ചേർന്നാൽ ലയിയ്ക്കും. വായുവിന്റെ മിച്ചമുള്ള പകുതിയെ നാലാക്കിയ പൃഥ്വി, ജലം, അഗ്നി, ആകാശം—ഇവ നാലിലും കലർന്നുണ്ടായ കിടപ്പ്, ഇരിപ്പ്, നടപ്പ്, ചാട്ടം എന്നീ നാലും (നാലു വികാരങ്ങളും) വായുവോടുചേർന്നാൽ ലയിയ്ക്കുകതന്നെചെയ്യും.

അഗ്നിയുടെ സ്വാംശം പകുതിയായ നിദ്ര അഗ്നിയോടുചേർന്നാൽ ലയിയ്ക്കും. ബാക്കി പകുതി പൃഥ്വി, ജലം, വായു, ആകാശം ഇവ നാലിലും കലർന്നുണ്ടായ വിശപ്പ്, ദാഹം, ആലസ്യം, സംഗമം ഇവ നാലും അഗ്നിയോടുചേർന്നു ലയിയ്ക്കും.

ജലം (സ്വാംശം പകുതി മൂത്രം) അതുപോലെതന്നെ ജലത്തിലും, പകുതിയുടെ നാലിലൊന്നു വീതമുള്ളതിൽനിന്നുണ്ടായ മജ്ജ, വിയർപ്പ്, രക്തം ,ശുക്ലം എന്നിവ നാലും ജലത്തോടുചേർന്നു ലയിയ്ക്കും.

പൃഥ്വിയുടെ സ്വാംശം പകുതിയായ അസ്ഥി പൃഥ്വിയിൽത്തന്നെയും, 1/8 വീതം കലർന്നുണ്ടായ മാംസം, ചർമ്മം, ഞരമ്പ്, രോമം ഇവ നാലും പൃഥ്വിയോടുചേർന്നും ലയിയ്ക്കും.

ഇപ്രകാരം സ്ഥൂലശരീരതത്വങ്ങളും ഇരുപത്തഞ്ചും സ്ഥൂല പഞ്ചഭൂതങ്ങളിൽ വിലയിയ്ക്കുന്നു

## സ്ഥൂലപഞ്ചഭൂതലയക്രമം

പൃഥ്വി, ജലം, അഗ്നി, വായു, ആകാശം എന്നീ സ്ഥൂലഭൂതങ്ങളഞ്ചും സൂക്ഷ്മപഞ്ചഭൂതങ്ങളുടെ തമോഗുണത്തിൽ ലയിയ്ക്കുന്നു. ഇങ്ങനെ സ്ഥൂലഭൂതങ്ങളഞ്ചും വിലയിച്ചാൽ തജ്ജന്യങ്ങളായ അണ്ഡജാതി നാലുവില യോനികളും, ദേവാദി ഏഴുവക ജന്മങ്ങളും, അന്നമയകോശവും, വിരാഡാദി ഈശ്വരാദിമനാനാമങ്ങളും, വിശ്വാദി ജീവാദിമാനനാമങ്ങളും വിലയിയ്ക്കും.

## സൂക്ഷ്മശരീരലയം

| | | | |
|---|---|---|---|
| ശബ്ദതന്മാത്ര | രാജസവ്യഷ്ടിയോടുകൂടിയ | വാഗിന്ദ്രിയം | ശബ്ദതന്മാത്രയിലും |
| സ്പർശ ,, | ,, | പാണീന്ദ്രിയം | സ്പർശ ,, |
| രൂപ ,, | ,, | പാദേന്ദ്രിയം | രൂപ ,, |
| രസ ,, | ,, | ഗുഹ്യേന്ദ്രിയം | രസ ,, |
| ഗന്ധ ,, | ,, | ഗുദേന്ദ്രിയം | ഗന്ധ ,, |
| ശബ്ദതന്മാത്ര | സാത്വികവ്യഷ്ടിയോടുകൂടിയ | ശ്രോത്രേന്ദ്രിയം | ശബ്ദതന്മാത്രയിലും |
| സ്പർശ ,, | ,, | ത്വഗിന്ദ്രിയം | സ്പർശ ,, |
| രൂപ ,, | ,, | നേത്രേന്ദ്രിയം | രൂപ ,, |
| രസ ,, | ,, | ജിഹ്വേന്ദ്രിയം | രസ ,, |
| ഗന്ധ ,, | ,, | ഘ്രാണേന്ദ്രിയം | ഗന്ധ ,, |
| ശബ്ദതന്മാത്ര | രാജസസമഷ്ടിയോടുകൂടിയ | സമാനവായു | ശബ്ദതന്മാത്രയിലും |
| സ്പർശ ,, | ,, | വ്യാനവായു | സ്പർശ ,, |
| രൂപ ,, | ,, | ഉദാനവായു | രൂപ ,, |
| രസ ,, | ,, | അപാനവായു | രസ ,, |
| ഗന്ധ ,, | ,, | പ്രാണവായു | ഗന്ധ ,, |

| ശബ്ദതന്മാത്ര | സാത്വികസമഷ്ടി-യോടുകൂടിയ | ജ്ഞാനം | ശബ്ദതന്മാത്ര-യിലും | |
|---|---|---|---|---|
| സ്പർശ ,, | ,, | മനസ്സ് | സ്പർശ | ,, |
| രൂപ ,, | ,, | ബുദ്ധി | രൂപ | ,, |
| രസ ,, | ,, | ചിത്തം | രസ | ,, |
| ഗന്ധ ,, | ,, | അഹങ്കാരം | ഗന്ധതന്മാത്ര | |

യിലും ലയിക്കും.

അതായതു് വാഗാദികർമ്മേന്ദ്രിയങ്ങളഞ്ചും, ശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങളഞ്ചും, സമാനാദിവായുക്കളഞ്ചും, ജ്ഞാനാദി അന്തഃകരണങ്ങളഞ്ചുംകൂടിയ സൂക്ഷ്മശരീരതത്വങ്ങളിരുപതും തനിക്കു കാരണങ്ങളായ പഞ്ചതന്മാത്രകളുടെ സത്വരജോഗുണങ്ങളിൽ ലയിക്കും.

## സൂക്ഷ്മപഞ്ചഭൂതലയം

| പൃഥ്വി | സ്വകാരണമായ | ഗന്ധതന്മാത്ര-യോടുകൂടി | | ജലത്തിലും |
|---|---|---|---|---|
| ജലം | ,, | രസ | ,, | അഗ്നിയിലും |
| അഗ്നി | ,, | രൂപ | ,, | വായുവിലും |
| വായു | ,, | സ്പർശ | , | ആകാശത്തിലും |
| ആകാശം | ,, | ശബ്ദ | ,, | വിക്ഷേപശക്തി |

യിലും, വിക്ഷേപശക്തിയും ആവരണശക്തിയും സ്വകാരണമായ തമോഗുണപ്രകൃതിയിലും ലയിക്കും.

## ജീവന്റെ കാരണശരീരലയം

തന്നെ മറന്ന മറവിയെ (അജ്ഞാനത്തെ) ആണല്ലൊ കാരണശരീരമെന്നുപറയുന്നതു്. ഇതിനെ ഉന്മൂലനംചെയ്യേണ്ടതെങ്ങിനെയാണെന്നാൽ—മഹാവാക്യാർത്ഥസ്വരൂപത്തെ—ആത്മാവിനെ—ഉള്ളിൽക്കണ്ടുകൊണ്ടു് മനനംചെയ്യണം. അപ്രകാരംചെയ്താൽ ആ ആത്മവസ്തു പരിപൂർണ്ണമായി പ്രകാശിക്കും. അങ്ങിനെ പ്രകാശിച്ചാൽ 'സകല ചരാചരങ്ങളും അണ്ഡാണ്ഡകോടികളും ബാഹ്യത്തിലല്ലാതെ പരിപൂർണ്ണമായ തന്റെ അന്തർവ്യാപകത്തിൽ താനേ ദൃശ്യമാകുന്നെന്നുപറയത്തക്കതായ ദൃഢചിത്തത ലഭിക്കും. ഈ നിലയിൽ അനാദിയായി സ്വരൂപത്തെ മറച്ചിരിക്കുന്ന അവിദ്യയാ

കന്ന കാരണശരീരം ലയപ്പെട്ടും. ഈ വിലീനാവസ്ഥയിൽ, രാജസഗുണാവിദ്യയിൽ പ്രതിബിംബിച്ച ജ്ഞാനനിഷ്ഠന്മാർ, കർമ്മനിഷ്ഠന്മാർ, ആലസ്യം, നിദ്ര, മയക്കം എന്നിവയോടുകൂടിയ ജീവാത്മാക്കളും, ആ കാരണശരീരത്തെ അഭിമാനിക്കുന്ന പ്രാജ്ഞൻ, പാരമാർത്ഥികൻ, അവിച്ഛിന്നൻ എന്നീ അഭിമാനനാമങ്ങളും വിലയം പ്രാപിക്കും.

## ത്രിമൂർത്തികളുടെ ലയം

സത്വഗുണമായയിൽ സത്വം പ്രധാനമായിരിക്കുമ്പോഴും അതിൽ പ്രതിബിംബിച്ച വിഷ്ണുവും, രജസ്സ് പ്രധാനമായിരിക്കുമ്പോഴും അതിൽ പ്രതിബിംബിച്ച ബ്രഹ്മാവും, തമസ്സ് പ്രധാനമായിരിക്കുമ്പോഴും അതിൽ പ്രതിബിംബിച്ച രുദ്രനും ലയിക്കും. സത്വഗുണകാരണശരീരത്തെ അഭിമാനിച്ച ഈശ്വരൻ, അന്തര്യാമി, അവ്യാകൃതൻ എന്നീ അഭിമാനികളും സ്വകാരണമായ സത്വഗുണത്തിൽ ലയിക്കും.

മുകളിൽ കാണിച്ച ത്രിഗുണങ്ങളും അവസ്സ് യഥാക്രമം കാരണമായ മൂലപ്രകൃതിയിലും, മൂലപ്രകൃതി, തനിക്കധിഷ്ഠാനമായ അഖണ്ഡ സച്ചിദാനന്ദപരിപൂർണ്ണസ്വരൂപമായ ബ്രഹ്മവസ്തുവിലും വിലയിക്കും.

ഇങ്ങനെ ബ്രഹ്മവസ്തു തനിക്കന്യമല്ലാതെ താനായിട്ടുതന്നെ പ്രകാശിയ്ക്കുന്നെന്ന് അപവാദതന്ത്രരൂപേണ ശ്രുതികൾ വെളിപ്പെടുത്തുന്നു. സർവ്വകാരണമായ ബ്രഹ്മചൈതന്യത്തിൽനിന്ന് അന്യമായി യാതൊന്നുമില്ലെന്നും, ആ ബ്രഹ്മവസ്തു താനാണെന്നും അപരോക്ഷമായി ബോധിക്കലാണ് ലയസമാധിമാർഗ്ഗേണയുള്ള കൈവല്യപ്രാപ്തി.

* * * * * *

# ശരീരതത്വസംഗ്രഹം

## ശ്വാസോച്ഛ്വാസം

ശ്വാസം മൂലാധാരത്തിൽനിന്നും ഉദ്ഗമിച്ച് അതിന്റെ ഒരു ഭാഗം കപാലത്തിൽ ചെല്ലുന്നതുകൂടാതെ, മറ്റൊരു ഭാഗം മൂക്കിൽക്കൂടിയോ വായിൽക്കൂടിയോ വെളിപ്പെട്ട് അതിൽ കുറെ നഷ്ടപ്പെട്ടുപോകുന്നു. ശേഷിച്ചതിനെ കപാലം ഒരംശം ഗ്രഹിച്ചുകൊണ്ട് മൂലാധാരത്തിൽത്തന്നെ ചേർക്കുന്നു. ഇപ്രകാരം ഊർദ്ധ്വമുഖമായും അധോമുഖമായും പോയിവരുന്ന ഈ ശ്വാസം ഉറക്കത്തിൽ ശക്തിയായും ഉണർവിൽ മന്ദമായുമിരിക്കേണ്ടതാണ്. മറിച്ചുവരുന്നത് അവസാനകാലത്തെ സൂചിപ്പിക്കുന്നു. ഇവിടെ ശ്രദ്ധിക്കേണ്ടതെന്തെന്നാൽ ശരീരത്തെ ക്രമംവിട്ട് ശ്രമപ്പെടുത്താതിരിക്കണം. വിഷയാനുഭവത്തിൽ വെളിപ്പെടുന്ന ശുക്ലം ശരീരത്തിന്റെ സകല സാരാംശങ്ങളേയും പിഴിഞ്ഞു ഒരു വഴിയിലൂടെ ഇറങ്ങുന്നതാകകൊണ്ട് ഇക്കാര്യത്തിൽ പരിമിതി പാലിക്കേണ്ടതാണ്. (സംഭോഗം ബ്രഹ്മരന്ധ്രത്തോടും തലച്ചോറിലെ 'Yellow matter'നോടും ബന്ധപ്പെട്ടിരിക്കുന്നു). ശ്വാസം ബലപ്പെട്ടാൽ അന്തഃകരണം മലിനീഭവിക്കും. മയപ്പെട്ടാൽ പ്രകാശമാനമാകും. (അതുകൊണ്ടായിരിക്കണം മനോനിയന്ത്രണത്തിനുശ്രമിക്കുന്നവർ നിശ്ചലമായി ആസനം ബന്ധിച്ചിരുന്ന് പ്രാണായാമം ശീലിക്കുന്നത്). മനസ്സ് ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ നാലു സ്വഭാവത്തോടുകൂടിയതാണ് അന്തഃകരണം. ഇവയിൽ മനസ്സ് പ്രത്യക്ഷത്തിൽക്കാണുന്ന വിഷയത്തിൽ വീണ്ടുവിചാരം കൂടാതെ ഉടനെ വ്യാപരിക്കും. അപ്രകാരം മനസ്സ് വ്യാപരിച്ച ഉടനെ ഏതെങ്കിലും ഒരു അനുമാനത്തെ കൊടുക്കുന്നതാണ് ചിത്തം. അനുമാനമുണ്ടായ ഉടനെ ഉചിതമായ കൃത്യം ഇന്നതെന്നു നിർണ്ണയിക്കുന്നതാണ് ബുദ്ധി. കാര്യത്തെ ചെയ്യാൻ തുനിയുന്ന വൃത്തിവിശേഷമാണ് അഹങ്കാരം.

ഒരു വിഷയത്തിൽ മനസ്സ് വ്യാപരിച്ച് ചിത്തം അനുമാനിച്ച ഉടനെ ആ വിഷയത്തെ ബുദ്ധിയുടെ വിചാരണയ്ക്കു കൊണ്ടുവരണം. അതിനു വിപരീതമെങ്കിൽ അനർത്ഥ ഫലംതന്നെ. അതുകൊണ്ട് ഗുണദോഷവിചാരംകൂടാതുള്ള പ്രവൃത്തി സാമൂഹ്യവിരുദ്ധവും കഠാകരവുമായിത്തീരുന്നു. ഇങ്ങനെ ഒരു പ്രവൃത്തി ചെയ്തുപോയാൽ പ്രായശ്ചിത്തം ചെയ്യിക്കുന്ന പതിവും പണ്ടുണ്ടായിരുന്നു.

## പ്രായശ്ചിത്തം

"പ്രായോനാമതപഃ പ്രോക്തം ചിത്തം നിശ്ചയ ഉച്യതേ
തപോ നിശ്ചയ സംയുക്തം പ്രായശ്ചിത്തം തദുച്യതേ"

'തപ – ഉപതാപേ' എന്ന ധാത്വർത്ഥ പ്രകാരം തപസ്സെന്നതിനു താപമെന്നും, അല്ലെങ്കിൽ വ്യസനമെന്നും, ചിത്തമെന്നതിന് നിശ്ചയമെന്നും - ഇങ്ങനെ തപസ്സും നിശ്ചയവുംകൂടി ചേർന്നതിന് പ്രായശ്ചിത്തമെന്നുമാണ് അർത്ഥം. ഏതെങ്കിലും ഒരു കുടുംകൈ ചെയ്തുപോയാൽ 'അയ്യോ, ഞാനിങ്ങനെ ചെയ്തുപോയല്ലൊ' എന്നു പശ്ചാത്തപിക്കുകയും, തരംപോലെ വീണ്ടും വീണ്ടും ചെയ്കയും വീണ്ടും വീണ്ടും പശ്ചാത്തപിക്കുകയും ചെയ്താൽ അതു പ്രായശ്ചിത്തമാകയില്ല. അതിനാൽ, "അയ്യോ, ഞാനിങ്ങനെ ചെയ്തുപോയല്ലൊ" എന്നുള്ള പശ്ചാത്താപത്തോടുകൂടി "ഇനി ഞാനിങ്ങനെ ഒരിക്കലും ചെയ്കയില്ല" എന്നൊരു ദൃഢനിശ്ചയവുംകൂടി ചേർത്തുകൊണ്ട് അപ്രകാരം നടക്കുന്നുവെങ്കിൽ മാത്രം പ്രായശ്ചിത്തമായി.

## പഞ്ചേന്ദ്രിയങ്ങളുടെ പററുപാടുകൾ

അന്തഃകരണങ്ങൾക്ക സഹായത്തിന് ജ്ഞാനേന്ദ്രിയങ്ങളെന്ന അഞ്ച് വായുക്കൾ ശരീരത്തിലുണ്ട്. ഈ ഇന്ദ്രിയങ്ങളോരോന്നും ഓരോരോ ഭൂതസംബന്ധമായുള്ള വിഷയത്തെമാത്രം ഗ്രഹിക്കാൻ പ്രാപ്തമാണ്. ഇന്ദ്രിയങ്ങളിൽ അന്തഃകരണപ്രവേശമുണ്ടായാലല്ലാതെ വിഷയഗ്രാഹ്യം സാദ്ധ്യമല്ലതാനും. വർത്തമാനകാലത്തേക്കല്ലാതെ ഭൂതഭാവികാലങ്ങൾക്ക് ഇന്ദ്രിയങ്ങളൊരിക്കലും പ്രയോജനപ്പെടുന്നില്ല ഒരിന്ദ്രിയവിഷയത്തിൽ അന്തഃകരണപ്രവേശമുണ്ടായിരിക്കേ മററുള്ള ഇന്ദ്രിയങ്ങൾക്ക് വിഷയംഗ്രഹിക്കാൻ സാധ്യമല്ല. ഗം-

ഢനിദ്രയിൽ അന്തഃകരണം ലയിച്ചിരിക്കുമ്പോൾ അവ തൽക്കാലത്തേക്ക് നിഷ്പ്രയോജനങ്ങളാണ്. എന്നാൽ ഉണർന്നിരിക്കുമ്പോൾ അന്തഃകരണം ഏതെങ്കിലും ഒരിന്ദ്രിയവിഷയത്തിൽ പ്രവേശിച്ചിരിക്കും. വിഷയാദികളിൽ വിശ്വാസമുണ്ടാക്കുന്നതും, അന്തഃകരണമാണെന്നറിയണം. അങ്ങിനെ വിഷയാദികളിൽ വിശ്വസിച്ചുപ്രവർത്തിക്കുന്നതത്രേ പ്രപഞ്ചാനുഭവം. പക്ഷേ ഈ അനുഭവം, അവ ലഭിച്ച നിമിഷം കഴിഞ്ഞാൽ മിഥ്യയും, സൂക്ഷ്മ പരിശോധനയിൽ ദുഃഖദായകവുമാണെന്നുള്ളതുകൊണ്ട് ഇന്ദ്രിയാനുഭവങ്ങളെ ഒരിക്കലും വിശ്വസിക്കരുത്.

നാം ഒന്നിനെപ്പറ്റി ആലോചിക്കുമ്പോൾ അന്തഃകരണം അടങ്ങി ഇന്ദ്രിയങ്ങൾ നിഷ്പ്രയോജനമായിരിക്കുന്നതു സഹജമാകകൊണ്ട്, അതിനെ ആ വിധം സ്വപ്രയത്നംകൊണ്ടടക്കി തന്റെ മദ്ധ്യവർത്തിനില നിർണ്ണയിക്കുന്നതാണ് ആത്മനിഷ്ഠ. ഈ നിഷ്ഠയിൽ സാക്ഷിമാത്രമായ അറിവുമാത്രമാണ് താൻ എന്ന് ദൃഢപ്രത്യയമുണ്ടായി ശാശ്വതമായ ആത്മാനുഭവമുണ്ടാകുന്നു. ഇത്രത്തോളം അച്ചട്ടായ ഈ നിഷ്ഠയിൽ ആഗ്രമില്ലാതെ സൽഗ്ഗതിയെ പ്രാപിക്കുന്നതിനു വേറെ മാർഗ്ഗമുണ്ടെന്ന് വാചാരിക്കുന്നത് നിഷ്പ്രയോജനംതന്നെ!

ഇനി, പ്രബലമായ മൂന്നു വായുക്കൾ ജലം, അഗ്നി, വായു എന്നീ മൂന്നു ഭൂതങ്ങളുടെ സ്വഭാവത്തോടുകൂടി വാതപിത്തകഫങ്ങളെന്ന മൂന്നുധാതുരൂപങ്ങളായിശരീരത്തിൽസ്ഥിതിചെയ്യുന്നു ഈ ധാതുക്കളിൽ വായുവിന്റെ സ്വഭാവത്തോടുകൂടിയ വാതം സൃഷ്ടികർത്താവായും, അഗ്നിയുടെ സ്വഭാവത്തോടുകൂടിയ പിത്തം സംരക്ഷകകർത്താവായും, ജലത്തിന്റെ സ്വഭാവമുള്ള ശ്ലേഷ്മം സംഹാരകർത്താവായും വർത്തിക്കുന്നു. ശരീരസ്ഥിതിയറിയാൻ ഈ ധാതുക്കൾ സഹായമാകുന്നു.

ഇവയെക്കൂടാതെ ചില്ലറ വായുക്കൾ സദാസമയവും അതതുകളുടെ ജോലിയിൽ വ്യാപൃതമായിരിക്കുന്നു. ജലത്തെയും മറ്റു സാരാംശങ്ങളെയും അവ അതതു സ്ഥാനങ്ങളിലെത്തിക്കുന്നു. അങ്ങിനെ എത്തിച്ചേരുന്നവയെ ചില വായുക്കൾ ജീർണ്ണിപ്പിക്കുന്നു. ജീർണ്ണമായതിനുശേഷം സാരാംശങ്ങളെ ചില വായുക്കൾ ശരീരത്തിലുള്ള അനേക വായ്ചാലുകളിൽ കൊണ്ടുചെന്ന് സർവ്വാംഗം കലർത്തി

മാംസം, രക്തം, അസ്ഥികൾ, ഞരമ്പുകൾ, കുടലുകൾ, നഖങ്ങൾ രോമങ്ങൾ മുതലായവയെ പോഷിപ്പിക്കുന്നു. ശേഷിച്ച അംശം രോമക്കാൽവഴി വിയർപ്പായിട്ട് ഊറി തൊലിപ്പുറമേ അഴുക്കായിച്ചേരുന്നു. ഈ അഴുക്കിനെ മാററാനാണ് കുളിക്കേണ്ടതു്. ശേഷിച്ച കട്ടിയുള്ള ഭാഗം മലമായും, സാരാംശം നീക്കി ബാക്കിയുള്ളതു് മൂത്രമായും പുറംതള്ളപ്പെടുന്നു. ഇത്തരം പ്രക്രിയകൾക്കുപാധിയായുള്ള സർവ്വവായുക്കളും അഹോരാത്രം നിരന്തരമായി അതതിൻെറ കാര്യങ്ങളെ എത്രയും ഭദ്രമായി നടത്തിവരുന്നതിനാൽ, അവയ്ക്കാസ്പദമായ ആഹാരസാധനങ്ങളെ അളവും സമയവും തെററാതെ കഴിക്കേണ്ടതാണ്. ഉൾക്കൊള്ളുന്ന ആഹാരങ്ങളെ ജീർണ്ണപ്പെടുത്തുന്നതിന് ഉതകുന്ന വായുക്കൾക്ക് നിദ്രാവസ്ഥയുടെ സഹായം മുഖ്യമാകയാൽ, ഉറക്കമിളപ്പ് ദഹനേന്ദ്രിയത്തെ സാരമായി ബാധിക്കുമെന്നറിയണം.

*    *    *    *    *    *

ഈ ശരീരത്തിൻെറ അനുഭവം നരകംതന്നെ. അതിലടങ്ങിയ ദുർന്ധങ്ങൾക്കു സദൃശമായി മറെറാന്നുമില്ല. അതുകൊണ്ട് ഈ ശരീരത്തിലും തൽസംബന്ധങ്ങളായ വിഷയങ്ങളിലും അഭിമാനിക്കാതെ തത്വജ്ഞാനവിചാരത്തിൽ കാലംകഴിച്ച് സൽഗ്ഗതിയെ പ്രാപിക്കാനാണ് ഈ മനുഷ്യജന്മം ഉപയോഗപ്പെടുത്തേണ്ടതു്.

---

# ജഗന്മിഥ്യാത്വവും ബ്രഹ്മസാക്ഷാൽക്കാരവും

ഇന്ദ്രിയങ്ങൾക്കു വിഷയമാകുന്ന എന്നതുകൊണ്ടു് ഇക്കാണപ്പെടുന്ന പ്രപഞ്ചം എന്നും നിലനില്ക്കുന്ന ഒന്നാണെന്നു കരുതുന്നതു് ഒരിക്കലും ശരിയല്ല. കാരണം, വർത്തമാനകാലത്തെ അനുഭവം മാത്രമേ പ്രത്യക്ഷ പ്രമാണങ്ങൾകൊണ്ടുണ്ടാകുകയുള്ളു. ഇന്ദ്രിയങ്ങൾവഴി അനുഭവിക്കുമ്പോൾ ജഗത്തു് 'ഇങ്ങനെയൊക്കെയിരിക്കുന്നു' എന്നേ പറഞ്ഞുകൂടൂ. ജഗത്തിന്റെ വാസ്തവസ്വരൂപം ഇതുതന്നെയെന്നുസ്ഥാപിക്കാൻ ഈ തെളിവുമാത്രം പോരാ. അപ്രകാരം സ്ഥാപിക്കാനൊരുമ്പെടുന്നതു് മഞ്ഞപ്പിത്തക്കാരൻ പദാർത്ഥങ്ങൾ മഞ്ഞയായിട്ടേ കാണൂ എന്നതുപോലെയാണു്. ഭ്രാന്തൻ ആന വരുന്നതുകണ്ടു് പേടിച്ചോടുന്നു, മറ്റുള്ളവരതുകാണുന്നില്ല. (മനുഷ്യൻ കാണാത്ത എന്തോ ഒന്നിനെക്കണ്ടു് നായ മോങ്ങുന്നതും, ചുററും ഒന്നും നാം കാണാതിരിക്കുമ്പോൾ പൂച്ച നടുവളച്ചു് രോമം എടുത്തുപിടിച്ചുനില്ക്കുന്നതും, നാം കാണാത്ത എന്തോ കണ്ടു് കുതിര പെട്ടെന്നു് പുറകോട്ടു് ചാടുന്നതും മിയ്ക്കവരും ശ്രദ്ധിച്ചിരിക്കും). പക്ഷേ, തോന്നലുകൾക്കൊന്നിനും നമ്മെസംബന്ധിച്ചു് സത്തയില്ല. എല്ലാ തോന്നലും അവരവരുടെ സങ്കല്പമാകുന്ന അടിസ്ഥാനത്തിൽ ഉരുപ്പിടിക്കുന്നു. അവ്യക്തമായിക്കിടക്കുന്ന ഭാനങ്ങൾ കുറേ ചെന്നാൽ സ്ഥൂലരൂപത്തിൽ പ്രത്യക്ഷപ്പെട്ടു് ഉള്ളിൽ അതിനു പററിയ വിജൃംഭണങ്ങളുണ്ടാകുന്നു. തൽഫലമായി, അതിനുമുൻപു നിലവിലിരുന്ന സ്ഥൂലങ്ങൾ മറഞ്ഞു് പുതിയതിനിടം കൊടുക്കുന്നു. ഇതാണു് പ്രത്യക്ഷാനുഭവത്തിന്റെ സാമാന്യനില.

എന്നാൽ മാററമില്ലാതെ മൂന്നുകാലത്തും നില്ക്കുകയെന്നതാണു സത്തിന്റെ ലക്ഷണം. പ്രപഞ്ചം ഉൽപ്പത്തിയുള്ളതും, പരിണമിക്കുന്നതും നശിക്കുന്നതുമാകകൊണ്ടു് എന്നും നിലനില്ക്കുന്നതല്ലെന്നറിയണം. അതുകൊണ്ടു് പ്രപഞ്ചം സത്തല്ല; അസത്താണു് (കാലത്രയ

ത്തിലും ഇല്ലാത്തതു്). അതിനു് 'അനൃതം' 'മിഥ്യ' എന്നീ പേരുകൾകൂടിയുണ്ടു്.

അസത്തു് മൂന്നുകാലത്തുമില്ലാത്തതും പ്രപഞ്ചം എന്നും കാണപ്പെടുന്നതുമാണല്ലൊ എന്ന ശങ്കയ്ക്കുത്തരം:—

അസത്തു് രണ്ടുവിധം - ഒന്നു് നാമംമാത്രമുള്ളതും, മറെറാന്നു് നാമവും രൂപവുംമാത്രമുള്ളതും അർത്ഥമില്ലാത്തതുമാകുന്നു. നാമംമാത്രമുള്ളതിനു് 'വന്ധ്യാപുത്രൻ' എന്ന വാക്കും (അങ്ങിനെ ഒരാളില്ലല്ലൊ!) നാമവും രൂപവുമുണ്ടായിട്ടും അർത്ഥമില്ലാത്തതിനു് 'കയർപ്പാമ്പും' 'ശുക്തികാരജത'വും (മുത്തുച്ചിപ്പി കണ്ടിട്ടു് വെള്ളിയാണെന്ന തോന്നൽ) 'കാനൽജലം' (മരുമരീചിക) എന്നിവയും ഉദാഹരണങ്ങളാകുന്നു. (മാന്യത ഭാവിയ്ക്കുന്ന മന്ത്രി പിടിയ്ക്കപ്പെട്ടുകഴിയുമ്പോഴം വെറും കള്ളനായി മാറുന്നുണ്ടല്ലൊ!) കയറിൽക്കണ്ട പാമ്പിന്റെ പ്രതീതി നല്ല വെളിച്ചത്തിൽ മാറി, കയറുമാത്രമാണെന്നറിയും. മരുഭൂമിയിൽ ചൂടുകാററിന്റെ ശക്തികൊണ്ടു് മണൽക്കുന്നുകൾ തിരമാലപോലെ കാണും. അടുത്തുചെല്ലുമ്പോൾ അതു മിഥ്യയാണെന്നറിയും. (ആരോപണങ്ങൾ തെളിഞ്ഞാൽ മാന്യൻ കുററവാളിയായിമാറും. അതുകൊണ്ടു് കുറച്ചൊന്നാലോചിച്ചാൽ ആരെയും എന്തിനേയും മുഖവിലയ്ക്കെടുക്കുന്നതു് മണ്ടത്തരമാണെന്നു ബോദ്ധ്യപ്പെടും. ശങ്കരാചാര്യരുടെ "ബ്രഹ്മസത്യം ജഗന്മിഥ്യ"യും, ശ്രീനാരായണഗുരുദേവന്റെ "ഒന്നുമേനേരു് നേരല്ലിതൊന്നും" എന്നീ വരികളും ഇത്തരുണത്തിൽ ശ്രദ്ധേയമാണു്.)

## കാര്യകാരണവാദം

കയറു്, മുത്തുച്ചിപ്പി എന്നിവ പാമ്പു്, വെള്ളി എന്നീ മിഥ്യാദർശനങ്ങൾക്കു കാരണങ്ങൾതന്നെയെന്നു തെളിയിയ്ക്കാം. .

ഒരു വസ്തു ഉണ്ടാകുന്നതിനു മൂന്നു കാരണങ്ങൾ വേണം:—1. ഉപാദാനകാരണം, 2. നിമിത്തകാരണം, 3. സഹകാരികാരണം. ഇവയിൽ ഉപാദാനകാരണത്തിനു് 'അഭേദകാരണം' എന്നും നിമിത്തകാരണത്തിനു് 'കർത്താവു്' എന്നും, സഹകാരികാരണത്തിനു് 'കരണം' എന്നുകൂടി പേരുണ്ടു്. യാതൊന്നിലാണോ കാര്യമുണ്ടാകുന്ന

ത്തു്, യാതൊന്നിനോട്ട് വേർപെട്ടാൽ കാര്യമില്ലയോ, കാര്യത്തിൽ വ്യാപിച്ചിരിയ്ക്കുന്ന ആകാരണമാണു് ഉപദാനം. ഈ ഉപദാനകാരണംതന്നെ മൂന്നുവിധം:— 1. ആരംഭകം, 2. പരിണാമി, 3. വിവർത്തി. ഒരു കാരണത്തിൽനിന്നു് തൽഭിന്നമായ ഒരു കാര്യമുണ്ടാകുകയെന്നതു് ആരംഭവാദമാണു്. ഉദാ-പിതാവും പുത്രനും തമ്മിലുള്ള കാര്യകാരണബന്ധം. കാരണം കാര്യരൂപത്തിൽ പരിണമിയ്ക്കുന്നതു് പരിണാമം. ഉദാ-പാൽ തൈരായിമാറുന്നതു്. കാരണസ്വരൂപത്തിനു് യാതൊരു മാററവും സംഭവിയ്ക്കുന്നില്ലെങ്കിലും അതിനെ മറെറാന്നായി തോന്നുന്നതാണു് വിവർത്തം. ഉദാ-രജ്ജുസർപ്പം, ശുക്തികാരജതം.

ഇത്രയുംകൊണ്ടു് കയറ് മുതലായവ വിവർത്തികാരണങ്ങളും അതിൽ വെറുതേ തോന്നിയ സർപ്പം മുതലായവ വിവർത്തകാര്യങ്ങളുമാണെന്നു് തെളിഞ്ഞിരിയ്ക്കുന്നു. കാണപ്പെടുന്ന സമസ്തപ്രപഞ്ചവും ഇത്തരത്തിൽ വിവർത്തികാരണത്തിൽ ആരോപിതങ്ങളായ വിവർത്തകാര്യങ്ങളാണെന്നും അതിനു മൂന്നുകാലത്തും സത്തയില്ലെന്നും, ഒരവസ്ഥയിൽ സത്യമെന്നു തോന്നുന്ന പ്രപഞ്ചം മററു രണ്ടവസ്ഥകളിലും അസത്യമായനുഭവപ്പെടുന്നതുകൊണ്ടു്, അവസ്ഥാത്രയരൂപത്തിലനുഭവപ്പെടുന്ന പ്രപഞ്ചം മുഴവനും അസത്താണെന്നും മിഥ്യയാണെന്നും അറിഞ്ഞുണരണം.

## പ്രപഞ്ചം ബ്രഹ്മത്തിൽനിന്നുണ്ടായതല്ല

പ്രപഞ്ചകാരണം ബ്രഹ്മമാണെന്നുള്ളതു് ശ്രുതിസ്മൃതിസമ്മതമായൊരു സിദ്ധാന്തമാണു്. ഇതിനർത്ഥം – അനാദിനായ 'മായ' അല്ലെങ്കിൽ 'അവിദ്യ'നിമിത്തം ജാഗ്രദാവസ്ഥയിൽ അനുഭവപ്പെടുന്ന വിവർത്തംമാത്രമാണീപ്രപഞ്ചം. മററു രണ്ടവസ്ഥകളിലും ഈ പ്രപഞ്ചബോധമല്ല ഉള്ളതു്. തുരീയത്തിൽ-നാലാമത്തെ അവസ്ഥയിൽ കാര്യകാരണങ്ങളില്ല, നാമമില്ല. രൂപമില്ല. ബ്രഹ്മമല്ലാതെ മറെറാന്നുമില്ല; അതിൽനിന്നുണ്ടാവലും അതിലേയ്ക്കു പോകലുമില്ല; അതു് ഉള്ളതുമാത്രമാകും. വിവർത്തികാരണം അധിഷ്ഠാനവും വിവർത്തകാര്യം (പ്രപഞ്ചം) ആരോപിതവുമാണു്. അതുകൊണ്ടു് അജ്ഞാതകൽപ്പിതമായ പ്രപഞ്ചത്തിനു് സ്വാതന്ത്ര്യസത്തയില്ലാത്തതിനാൽ അസത്തുതന്നെയെന്നു മനസ്സിലാക്കണം.

ബ്രഹ്മജ്ഞാനിയ്ക്കും പ്രപഞ്ചാനുഭവമുണ്ടാകുമോ എന്ന ആശങ്കയ്ക്കു മറുപടി:— കാര്യത്തെ അറിഞ്ഞുകഴിയുമ്പോൾ പ്രതീതിനശിയ്ക്കുന്നതിനുദാഹരണം രജ്ജുസർപ്പമെന്നും ശുക്തികാരജതമെന്നും നേരത്തെ കാണിച്ചു. ഇനി, കാരണമറിഞ്ഞാലും പ്രതീതിനശിയ്ക്കാത്തതിനുദാഹരണം–ആകാശനീലിമ. ഇവയിൽ പ്രപഞ്ചാനുഭവം രണ്ടാമത്തെ വകപ്പിൽ പെടും. ബ്രഹ്മസ്വരൂപമനുഭവപ്പെട്ടാലും പ്രപഞ്ചപ്രതീതി ചിലക്കു നിൽക്കും. പക്ഷേ, ആ അനുഭവത്തിൽപോലും അതു് അസത്താണെന്നവർക്കറിയാം. നാമവും, രൂപവും അർത്ഥവുമുള്ള പദാർത്ഥത്തിനു് വസ്ത്രം ഉദാഹരണമാണ്. പക്ഷേ, ഇതിനു വ്യാവഹാരികസത്തമാത്രമേ ഉള്ളൂ. നൂൽ വസ്ത്രത്തിനു കാരണമെങ്കിൽ, അതു് പഞ്ഞിയ്ക്കു കാരണപ്പെടും. അതുകൊണ്ടു് വസ്ത്രമെന്നതിനു പരമാർത്ഥസത്തയില്ലെന്നുവരുന്നു. സത്ത, വാസ്തവത്തിൽ ഒന്നേയുള്ളുവെങ്കിലും വ്യവഹാരസൗകര്യത്തിനുവേണ്ടി അതിനെ പാരമാർത്ഥികസത്ത, വ്യാവഹാരികസത്ത, പ്രാതിഭാസികസത്ത എന്നു മൂന്നായി തിരിച്ചിരിയ്ക്കുന്നു. ഒരിയ്ക്കലും ഒരു വിധത്തിലും മാററമില്ലാതെ പൂർണ്ണമായും സ്വതന്ത്രമായും എന്നും നിലകൊള്ളുന്ന സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമത്രേ പാരമാർത്ഥികസത്ത.

വ്യവഹാരകാലത്തുമാത്രം മാററമില്ലാതെനിൽക്കുന്നതെന്നുതോന്നുന്ന (മാററമില്ലാത്ത ഒന്നും എന്നും ഇല്ല) കുടം, പടം, മഠം മുതലായവയാണ് വ്യവഹാരികസത്തയ്ക്കുദാഹരണങ്ങൾ.

പ്രതീതികാലത്തുമാത്രം ഉണ്ടെന്നു തോന്നുന്ന രജ്ജുസർപ്പം, ശുക്തികാരജതം, മരുമരീചിക എന്നിവയാണ് പ്രാതിഭാസാകസത്തയ്ക്കുദാഹരണം.

കയറെന്ന വസ്തുവും പ്രപഞ്ചത്തിലെ മറേറതു വസ്തുതന്നെയും പരമാണുക്കളുടെ കൂട്ടംമാത്രമാണെന്നും സകലതും അനുനിമിഷം മാറിക്കൊണ്ടിരിയ്ക്കുന്നെന്നും അറിയണം. പരമാണു, തേജസ്സ്, അവ്യക്തം, മഹത്തത്വം എന്നിങ്ങനെ അതിസൂക്ഷ്മങ്ങളായ തത്വങ്ങളിൽ സ്ഥൂലവസ്തുക്കൾ യഥാക്രമം ലയിയ്ക്കുമെന്നു' വേദാന്ത ശാസ്ത്രദൃഷ്ട്യാ അറിയുമ്പോൾ - അതായതു് പ്രാതിഭാസികസത്ത വ്യാവഹാരികസത്തയിലും, വ്യാവഹാരികസത്ത പാരമാർത്ഥികസത്തയിലും അടങ്ങുന്നതായി ബോദ്ധ്യപ്പെടുമ്പോൾ - സകല പ്രപഞ്ചവും അസത്താണെന്നു തെളിയും.

പ്രപഞ്ചം ഒരു കാര്യമാണെന്നും, അതെങ്ങിനെയോ ഒരു കാലത്തുണ്ടായതാണെന്നും ബഹിർമ്മുഖനായ ഭൗതികവാദിപോലും വിശ്വസിയ്ക്കുന്നു. പക്ഷേ, കാര്യ - കാരണരൂപത്തിൽ ചിന്തിച്ചുചെല്ലുമ്പോൾ പ്രപഞ്ചം ഉള്ളതോ ഇല്ലാത്തതോ എന്നു് പ്രപഞ്ചത്തിനു പകരം ഒരു മൺകുടത്തെ വച്ചു് പരിശോധിച്ചുനോക്കാം.

കാര്യമെന്നതു് പ്രാഗഭാവപ്രതിയോഗിയാണെന്നാണു് നൈയ്യായികന്മാർ നിർവ്വചിയ്ക്കുന്നതു്. കാര്യമുണ്ടാകുന്നതിനുമുമ്പുള്ള ആ കാര്യത്തിന്റെ അഭാവമാണു് പ്രാഗഭാവം. മണ്ണിൽനിന്നും കുടമുണ്ടാകുന്നതിനുമുമ്പു് ആ മണ്ണിൽ കുടത്തിന്റെ അഭാവമുണ്ടെന്നാണു് നൈയ്യായികസിദ്ധാന്തം. മുമ്പ് എന്നാൽ കാര്യോല്പത്തിയ്ക്കു മുമ്പു് എന്നർത്ഥം. ഈ പ്രാഗഭാവം അനാദിയും സാന്തവുമത്രേ. അതായതു് ആദിയില്ലാത്തതും നാശമുള്ളതുമാണെന്ന സാരം. കുടമുണ്ടാകുന്നതിനുമുമ്പു് അതിനു കാരണമായ മണ്ണിൽ കുടത്തിന്റെ അഭാവം (ഇല്ലായ്മ) അനാദികാലംമുതൽ നിലനിന്നിരുന്നു. എന്നാൽ കുടമുണ്ടായമാത്രയിൽത്തന്നെ ആ ഭാവം നശിയ്ക്കുന്നു. അതുകൊണ്ടാണു് കാര്യത്തിനു് പ്രാഗഭാവപ്രതിയോഗിലക്ഷണം നൈയ്യായികന്മാർ കൊടുത്തിരിയ്ക്കുന്നതു്.

## കാരണലക്ഷണം

കാര്യനിയതപൂർവ്വവർത്തി—കാര്യത്തിനു നിയമിതമായി പൂർവ്വത്തിൽ വർത്തിയ്ക്കുന്നതു്—കാര്യമുണ്ടാകുന്നതിനു മുൻപു് ക്ലിപ്തമായി നിലനില്ക്കുന്നതു് കാരണം. കാര്യത്തിനു് രണ്ടു ഭേദകാരണങ്ങളും ഒരു അഭേദകാരണവും വേണം. ഘടമായ കാര്യത്തിനു് ദണ്ഡചക്രാദികൾ സഹകാരികാരണവും, കുശവൻ നിമിത്തകാരണവുമാകുന്നു. ഈ സഹകാരികാരണവും നിമിത്തകാരണവും ഭേദകാരണമെന്നറിയപ്പെടുന്നു ഘടത്തിനു മണ്ണു് അഭേദകാരണവും (ഉപദാനകാരണവും) കുശവൻ നിമിത്തകാരണവുമാണു്. കർത്താവിന്റെ സഹകാരി കാരണംകൊണ്ടുള്ള വ്യാപാരംനിമിത്തം ഉപദാനകാരണത്തിൽനിന്നു് കാര്യമുണ്ടാകുന്നു. പക്ഷേ, ആ കാര്യവും ഉപദാനകാരണവും തമ്മിൽ, അതായതു് മണ്ണും കുടവും തമ്മിൽ, വേർപെടാനുള്ളതുകൊണ്ടാണു് അതിനു് അഭേദകാരണമെന്നുകൂടി പേരുണ്ടായതു്. കാര്യമാകട്ടെ ഉല്പത്തിയ്ക്കുമുമ്പും നാശത്തിനു പിമ്പും ഇല്ലെ

ന്നുള്ളതു നിശ്ചയംതന്നെ. ഇല്ലാത്തതൊരിയ്ക്കലും ഉണ്ടാകുകയില്ല; ഉള്ളതു് ഇല്ലാതാകുകയുമില്ല' എന്ന ന്യായപ്രകാരം മുമ്പിലും പിന്നിലുമില്ലാത്തതു് മദ്ധ്യകാലത്തുമാത്രം ഒരിയ്ക്കലും നിലനില്ക്കില്ല. മദ്ധ്യകാലത്താകുമെങ്കിൽ മണ്ണായിരുന്നപ്പോഠം കടമില്ലെന്നും ദണ്ഡചക്രാദി സഹകാരികാരണംകൊണ്ടു് കടമെന്നുള്ളൊരു നാമം സിദ്ധിച്ചേയുള്ളു എന്നും മനസ്സിലാക്കണം. ഈ സഹകാരികാരണങ്ങളായ ദണ്ഡചക്രാദികഠം ഗുണങ്ങളല്ലാതെ 'ഗുണി' (മണ്ണു്) ആകുകയില്ലെന്നുമറിയണം. 'ഗോളത്വം' എന്ന ഗുണം സ്വതവേ മണ്ണിനുണ്ടു്. മണ്ണാകുന്ന ഗുണി തൻെറ ഗുണമാകുന്ന ഗോളത്വം പ്രാപിച്ചതുകൊണ്ടു് 'കട'മെന്നുള്ള പദാർത്ഥനാമം അതിനൊരിയ്ക്കലും ഘടിയ്ക്കയില്ല. ഘടശബ്ദത്തിനു് വേറെ അർത്ഥമൊട്ടില്ലതാനും. അതുകൊണ്ടു് മദ്ധ്യകാലത്തു് കടമെന്നൊരു നാമമല്ലാത അങ്ങിനെ ഒരു പദാർത്ഥമില്ലതന്നെ. അതുകൊണ്ടു് കടമെന്നൊരു വസ്തു ഒരുകാലത്തുമില്ലെന്നു സ്ഥാപിയ്ക്കപ്പെട്ടു. മണ്ണും കടവുംകൂടി ഒരുമിച്ചിരിയ്ക്കാനും പാടില്ല. കാരണം രണ്ടുവസ്തുക്കഠം ഒരുകാലത്തും ഒരിയ്ക്കലും ഒരിടത്തിരിയ്ക്കുകവയ്യ. ഒരുമിച്ചിരിയ്ക്കുന്നു എന്ന ബോധം വെറും തോന്നൽമാത്രമത്രേ ! എന്തുകൊണ്ടെന്നാൽ കടത്തെ ഒരു സ്വതന്ത്ര പദാർത്ഥമായി കാണുമ്പോഠം മണ്ണും, മണ്ണിനെ സ്വതന്ത്ര പദാർത്ഥമായി കാണുമ്പോഠം കടവും കാണപ്പെടുകയില്ല. ഇനി, ഒന്നിൽ മററൊന്നിരിയ്ക്കുന്നതായി കണ്ടാൽ അതിലൊന്നു സത്യവും മററതു് ഭ്രമവുമാണെന്നു് ബുദ്ധികൊണ്ടറിയണം. അതുകൊണ്ടു് ഒരേ കാരണം കാലത്രയത്തിലുമുള്ളതാണെന്നും കാര്യം കാലത്രയത്തിലും ഇല്ലാത്തതാണെന്നും മനസ്സിലാക്കണം. (കടമില്ല—മണ്ണുണ്ടു്.)

## അജാതവാദം

ഒരു വസ്തു ഉണ്ടാകുന്നമെങ്കിൽ അതു് മുമ്പു് ഇല്ലാതിരിയ്ക്കണം. എന്നുവച്ചാൽ മുമ്പില്ലാതിരുന്നിട്ടും പിന്നിടുണ്ടാകണം. അതായതു്, മുമ്പില്ലാതിരുന്നിട്ടേ പിന്നീടുണ്ടാകാവൂ എന്നു സാരം. 'ഇല്ലാതിരുന്നു' എന്നതു ഭൂതകാലത്തേയും 'ഉണ്ടായി' എന്നതു വർത്തമാനകാലത്തേയും കുറിയ്ക്കുന്നു. ഉല്പത്തിമുതൽ നാശംവരെയുള്ളതിനു് 'സ്ഥിതി'യെന്നുപേർ. സ്ഥിതിയും നാശവും ഒന്നിച്ചിരിയ്ക്കാൻ പാടില്ല. അപ്രകാരം ഉല്പത്തിയ്ക്കുമുമ്പുള്ള ഒരവസ്ഥയും സ്ഥിതി

യും ഒന്നിച്ചിരുന്നുകൂടാ. അതിനാൽ ഉല്പത്തി, സ്ഥിതി, നാശം എന്നീ മൂന്നും മൂന്നാണെന്നു കാണണം.

ഘടോല്പത്തി ഉള്ളതുതന്നെയെങ്കിൽ നേരത്തെ ഉണ്ടായിരുന്ന കുടം ഇപ്പോഴാം കാണുന്നുവെന്നോ, കാണുന്നതിനു തൊട്ടു മുൻപുവരെ ഇല്ലാതിരുന്ന കുടം കാണുന്ന സമയംമുതലുണ്ടായിയെന്നോ ഒരു സംശയം വന്നേക്കാം. നേരത്തെ ഉണ്ടായിരുന്ന ഒരു വസ്തു അതേ സ്ഥാനത്ത്, അതേ അളവിൽ വീണ്ടും ഉണ്ടാകുകയില്ല. ഇല്ലായ്മയും ഉല്പത്തിയും വേറെവേറകാലത്തുള്ളവയാണെന്ന് നേരത്തെ തെളിയിച്ചുകഴിഞ്ഞ സ്ഥിതിയ്ക്ക് ഇല്ലാതിരുന്ന കുടം ഉണ്ടായിയെന്നു വരുന്നതല്ലെന്നും കാണണം

ഇനി, ഉള്ളതെന്നു തോന്നുന്ന ഘടകാരണമായ മണ്ണ് സത്തോ അസത്തോ എന്നു പരിശോധിയ്ക്കാം.

## എതുകാരണവും കാര്യപ്പെടുകതന്നവേണം

വസ്ത്രത്തിനു നൂൽ കാരണമെങ്കിൽ, പഞ്ഞിയ്ക്കു നൂൽ കാര്യമെന്നുവരുന്നു. പഞ്ഞിയോ? ഇലവുമരത്തിനും; മരം വിത്തിനും. അതുപോലെ കുടത്തിനു മണ്ണു കാരണമെങ്കിലും, മണ്ണ് സ്വകാരണമായ അണുക്കളുടെ കാര്യമത്രെ. കാര്യങ്ങളെല്ലാം സ്വകാരണത്തിലും, കാരണം കാര്യത്തിലും ഉൾപ്പെട്ടുപോകുന്നതുകൊണ്ട് മണ്ണ് ഒരിയ്ക്കലും കാര്യകാരണപരിധിയ്ക്കു വെളിയിലല്ലെന്നും, തന്മൂലം അസത്താണെന്നും സിദ്ധിയ്ക്കും. കാര്യകാരണപരിധിയിലുള്ള സമസ്ത പ്രപഞ്ചവും ഇതുപോലെ അസത്തായി, മിഥ്യയായി, ബുദ്ധികൊണ്ടറിയണം.

## പരമാണുകാരണവാദവും തന്നിഷേധവും

(തേനീച്ചക്കുടിനും കൂക്കണാം കുരുവിക്കൂടിനും, ചിലന്തിവലയ്ക്കും സൃഷ്ടിപരമായ ഒരു 'കല' ഉണ്ടല്ലോ അതുപോലെ കലാപരമായ സൃഷ്ടിയത്രേ രൂപസാദൃശ്യമുള്ള വസ്തുക്കൾ. പരമാണുക്കൾ കലാപരമായി കൂട്ടിപിടിച്ചതുതന്നെയാണ് ഇക്കാണുന്ന സമ

സ്പർശങ്ങളും. ആ പരമാണുക്കൾക്കു് നാശമില്ലെന്നും, അതുകൊണ്ടവ സത്താണെന്നും ചിലർ ധരിച്ചുവശാവുന്നു. അവർക്കും മേൽക്കുറിച്ച ഔഷധം പററിയതാണു്.)

ഏതുകാരണമായാലും അതു കാര്യപ്പെട്ടുപോകുന്ന സ്ഥിതിയ്ക്കു് ഈ പരമാണുക്കൾ മാത്രം അങ്ങിനെയാകാതിരിയ്ക്കാൻ വഴിയെന്തു മനസ്സിലാക്കണം. കാരണം, ഒരു പരമാണു മററൊന്നിനോടും, അതു വേറൊന്നിനോടും ചേർന്നു് മഹത്താകേണ്ടതാണു്. ഇനി, അണുതന്നെ മററനേകം സൂക്ഷ്മാണുക്കളുടെ കൂട്ടമാണെന്നുമറിയണം. പ്രത്യക്ഷമായ ഹേതുവിനെക്കൊണ്ടു് അപ്രത്യക്ഷമായ ഒന്നിനെ ഊഹിച്ചറിയാൻ പററുന്നതുതന്നെ അനുമാനപ്രമാണലക്ഷണം. പ്രത്യക്ഷമായ ധൂമത്തെ കണ്ടു് അപ്രത്യക്ഷമായ അഗ്നിയുണ്ടെന്നൂഹിച്ചറിയുന്നതുപോലെ നേത്രവിഷയമല്ലാത്ത അണുക്കളെ അനുമാനിച്ചറിയാൻ പററില്ല. ഇതു് 'ഹേത്വാഭാസ'മെന്ന ദോഷംകൊണ്ടാണു്. നാം ഏതു പദാർത്ഥത്തെ നോക്കിക്കണ്ടാലും 'ഒന്നിന്റെ കൂട്ടം' 'പലതിന്റെ കൂട്ടം' എന്നു രണ്ടുതരമുണ്ടെന്നുകാണാം. ഇതിൽ ആദ്യം പറഞ്ഞ ഒന്നിന്റെ കൂട്ടത്തിൽ പെടും മണ്ണിന്റെ കൂട്ടമായ–വെറും മിഥ്യയായ–കുടമെന്നു തോന്നിയ വസ്തു. വാസ്തവത്തിൽ മണ്ണിൻകൂട്ടമല്ലാതെ കുടമെന്നൊരു വസ്തുവില്ലെന്നു നേരത്തെ തെളിയിച്ചുകഴിഞ്ഞു. ഒന്നു്, പലതു് ഇവയുടെ കൂട്ടം കാരണമായി കൂടിനിന്നിട്ടു് വെവ്വേറെയായനുഭവപ്പെടുമ്പോഴം കാര്യമെന്നുതോന്നും. അതുകൊണ്ടു് ഈ ലോകം 'കാരണ'മാണെന്നുള്ള വാദം യുക്തിയ്ക്കോ അനുഭവത്തിനോ ചേർന്നതല്ല.

## സുഖദുഃഖാനുഭവങ്ങൾ സത്തോ അസത്തോ?

സുഖദുഃഖങ്ങളനുഭവിക്കുന്നതാരു്? നാംതന്നെ. നാം ആർ? മനുഷ്യർ. മനുഷ്യർ കാര്യമോ കാരണമോ? കാര്യം അസത്താണെന്നു മുമ്പു് തെളിഞ്ഞുകഴിഞ്ഞതാണു്. ശരീരത്തിനു കാരണങ്ങളെന്നുതോന്നുന്ന അവയവങ്ങളാകട്ടെ, അവയ്ക്കു കാരണമായ മാംസം, രക്തം, അസ്ഥി മുതലായവയെ അപേക്ഷിച്ചു് കാര്യപ്പെട്ട അസത്തുമാത്രമാകും. ഇങ്ങനെ ഓരോന്നിനേയും അപഗ്രഥിച്ചു ചെല്ലുമ്പോഴം ഇന്ദ്രിയങ്ങളം, പ്രാണൻ, മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം മുതലായ ജീവോപാധികളെല്ലാംതന്നെയും, അവയോടു ചേ

ന്മനിലുള്ള സുഖദുഃഖങ്ങളും അസത്താണെന്നറിയാറാകും. അതോടെ സുഖദുഃഖങ്ങളുടെ അനുഭവവും മിഥ്യയാണെന്നു തെളിയും.

ഈ ലോകത്തേയും, അതിൽനിന്നുണ്ടാകുന്ന സുഖദുഃഖങ്ങളേയും വേണ്ടതുപോലെ അറിയാത്തതുകൊണ്ടുമാത്രമാണു് പ്രപഞ്ചം അസത്താണെന്നു ബോദ്ധ്യപ്പെടാത്തതു്. ഒന്നിനെ വേണ്ടവിധം അറിയണമെങ്കിൽ അറിയേണ്ട വസ്തുവിൽനിന്നും മാറിനിന്നറിയണം. എന്റെ വീടെന്നു പറയുമ്പോൾ ഞാനും വീടും ഒന്നല്ല എന്നോർക്കുന്നതുപോലെ എന്റെ ശരീരം എന്റെ ജീവൻ എന്നൊക്കെ പറയുമ്പോൾ ഞാൻ ഇവയിൽനിന്നും ഭിന്നനാണെന്ന ബോദ്ധ്യം ഉള്ളിലുണ്ടെങ്കിലും, ആ ബോധം ഉറച്ചുകിട്ടുവാൻ ആരും അത്ര മിനക്കെടാറില്ല. സ്വപ്നജഗത്തു് ഉണരുമ്പോൾ മിഥ്യയാണെന്നറിയുന്നപോലെ അസത്തുമാത്രമായ ജാഗ്രദവസ്ഥയിൽ മിഥ്യയായ ജഗത്തിന്റെതന്നെ ഒരംശമായ മിഥ്യയായ ശരീരംകൊണ്ടു് ഈ ജഗത്തിനെ ഇവിടെ കാണുമ്പോൾ, ആ സമയം അതു സത്യമെന്നു തോന്നിയാലും, ഈ മിഥ്യാജഗത്തിനേയും അതിന്റെതന്നെ അംശമായ ശരീരത്തേയും വിട്ടു് അഖണ്ഡമായ പരജാഗ്രത്തിൽ—തുരീയത്തിൽ—ഈ ജഗത്തു നശിക്കുന്നതാണു്. (കാണപ്പെടുന്ന വസ്തുവും കണ്ണും ഇതിനുദാഹരണമാണല്ലോ.

## ജഗത്തും ജഗത്സാക്ഷിയും

ജഗത്സ്വപ്നസുഷുപ്തിയിൽക്കൂടി അറിയപ്പെടുന്ന ഈ പ്രപഞ്ചത്തിനു് ഇതിൽ ഒന്നിന്റെ അനുഭവമുള്ളപ്പോൾ മററു രണ്ടിന്റേയും അനുഭവമില്ല. ഗാഢനിദ്രയിൽ നാമൊന്നുമറിയുന്നില്ലെന്നാണു് മിക്കവരും ധരിച്ചിരിയ്ക്കുന്നതു്. പക്ഷേ, ഈ ഗാഢനിദ്രകഴിഞ്ഞുണരുമ്പോൾ 'ഞാൻ ഒന്നുമറിയാതെ സുഖമായുറങ്ങി' എന്നെല്ലാവരും പറയാറുണ്ടുതാനും. അതുകൊണ്ടു് ഈ ഗാഢനിദ്രയേയും അറിഞ്ഞ ഒരറിവു് നമ്മിലുണ്ടെന്നു കിട്ടുന്നു (രാവിലെ 4 മണിയ്ക്കും പതിവായി എഴുന്നേൽക്കുന്ന ഒരാൾ ചിലപ്പോൾ 'അലാറം' കേട്ടില്ലെങ്കിലും മിക്കവാറും കൃത്യസമയത്തു് തനിയെ ഉണരുന്ന അനുഭവമുണ്ടല്ലോ.) അതുകൊണ്ടു് ജാഗ്രത്പ്രപഞ്ചത്തേയും, സ്വപ്നപ്രപഞ്ചത്തേയും സുഷുപ്തിപ്രപഞ്ചത്തേയും അറിഞ്ഞ, അല്ലെങ്കിൽ അറിയു

ന്നു, സാക്ഷിമാത്രമായ ഒരു 'വിശേഷാൽ അറിവു'ണ്ടെന്നും, ആ സാക്ഷിയെ സാക്ഷ്യമായ പ്രപഞ്ചത്തിൽനിന്നും അനുമാനംകൊണ്ടറിയാം. ആ സാക്ഷിയാണു സ്വപ്നത്തെ പ്രകാശിപ്പിച്ചതും, അതിന്റെ ഓർമ്മ ജാഗ്രത്തിലുണ്ടാക്കിയതും. അങ്ങിനെയല്ലാതിരുന്നെങ്കിൽ സ്വപ്നത്തെക്കുറിച്ചു ജാഗ്രത്തിനറിവുകിട്ടുമായിരുന്നില്ല. അറിയുന്നയാൾ, അറിവ്, അറിയേണ്ട വസ്തു ഇതു മൂന്നിനും അന്യോന്യമറിയാനുള്ള കഴിവില്ല. എന്നാൽ ഇതു മൂന്നിനേയും അറിയുന്നതാണ് സാക്ഷിരൂപേണ അനുഭവപ്പെടുന്ന അറിവ്. സ്വപ്നപ്രപഞ്ചത്തിൽനിന്നും ഭിന്നമായ ഈ സാക്ഷിമാത്രമായ അറിവ് ആ സ്വപ്നപ്രപഞ്ചം മിഥ്യയാണെന്നറിഞ്ഞതുപോലെതന്നെ, ഈ ജാഗ്രത്പ്രപഞ്ചത്തിൽനിന്നും ഭിന്നനായ സാക്ഷിക്ക് ജാഗ്രത് പ്രപഞ്ചത്തെയും മിഥ്യയാണെന്നറിയാനുള്ള കഴിവുണ്ട്. ആ സാക്ഷിഭാവമത്രേ 'തുര്യം'. സ്വപ്നപ്രപഞ്ചം ജാഗ്രത്തിൽ അസത്താണെന്നു തെളിഞ്ഞതുപോലെ തുര്യഭാവത്തിലുണരുന്ന ജ്ഞാനിക്ക് സ്വപ്നസൃഷ്ടികൾ മാത്രമല്ല, ഈ ജാഗ്രത്തുപോലും അസത്താണെന്നനുഭവപ്പെടും. ആ അനുഭവബലംവച്ചുനോക്കുമ്പോൾ ജ്ഞാനികൾക്ക് വ്യഷ്ടിരൂപത്തിലും സമഷ്ടിരൂപത്തിലും അനുഭവപ്പെട്ട എല്ലാ പ്രപഞ്ചവും അസത്തായിട്ട് നിർണ്ണയിക്കാൻ പററും.

## അവസ്ഥാത്രയവും തുരീയവും

ജാഗ്രദാദി മൂന്നവസ്ഥകളുമുണ്ടായി നിലനിന്നു വിലയിക്കുന്നതു് യാതൊരിടത്താണോ, അതത്രേ പ്രജ്ഞാനസ്വരൂപമായ തുരീയം. അവസ്ഥാത്രയരൂപേണ പ്രതിപാദിക്കുന്ന — ജഗത്തിന്നധിഷ്ഠാനമായും സാക്ഷിയായും വർത്തിക്കുന്ന — കൂടസ്ഥബ്രഹ്മചൈതന്യംതന്നെയത്രേ തുരീയം. ഈ തുരീയം ജാഗ്രത്‌രൂപമായ സ്ഥൂലശരീരത്തെ താനെന്നഭിമാനിക്കുന്ന ബഹിഃപ്രജ്ഞനായ 'വിശ്വനോ', സ്വപ്നരൂപമായ സൂക്ഷ്മശരീരത്തെ താനെന്നഭിമാനിക്കുന്ന പ്രജ്ഞാനസ്വരൂപമായ 'പ്രാജ്ഞനോ' അല്ല. പിന്നെയോ, അദൃഷ്ടവും, അവ്യവഹാര്യവും, അഗ്രാഹ്യവും, അലക്ഷണവും, അചിന്ത്യവും, അവ്യപദേശ്യവും, ഏകാത്മപ്രത്യയസാരവും, പ്രപഞ്ചോപശമവും, ശാന്തവും, ശിവവും അദ്വൈതവുമാണ് ആ തുരീയം! ഇതിനെത്തന്നെയാണ് ആത്മാവെന്നറിയേണ്ടതും. തുരീയ

രൂപത്തിൽ വർത്തിക്കുന്ന ആത്മാവിനെ കണ്ണുകൊണ്ടുകാണാൻ സാദ്ധ്യമല്ലെന്ന് അദൃഷ്ടപദംകൊണ്ടും, ബുദ്ധിക്കുഗ്രഹിക്കുവാൻ സാദ്ധ്യമല്ലെന്ന് അഗ്രാഹ്യപദംകൊണ്ടും, ആലോചിച്ചാൽ എത്തുംപിടിയും കിട്ടുകയില്ലെന്ന് അചിന്ത്യപദംകൊണ്ടും, ലക്ഷണംകൊണ്ടു നിർവ്വചിക്കാൻ സാദ്ധ്യമല്ലെന്ന് അലക്ഷണപദംകൊണ്ടും മറ്റും അറിയേണ്ടതാണ്. തുരീയത്തിൽ പ്രപഞ്ചഭാനമില്ലെന്നും ഭേദമില്ലെന്നും പ്രപഞ്ചോപശമം, അദ്വൈതം എന്ന രണ്ടു വാക്കുകൾകൊണ്ടും അറിയണം. 'ശാന്തം' 'ശിവം' എന്നീ രണ്ടുപദങ്ങൾ തുരീയാഭാവത്തിന്റെ നിർവ്വികാരതയേയും ആനന്ദസ്വരൂപത്തെയുമാണു കാണിക്കുന്നത്. ഇപ്രകാരമുള്ള ലക്ഷണങ്ങൾകൊണ്ട് തുരീയം സത്തും, ചിത്തും, ആനന്ദവും, അഖണ്ഡവും, പൂർണ്ണവുമായ ബ്രഹ്മമാണെന്നും, ആ ബ്രഹ്മത്തിൽ അജ്ഞാനത്താൽ പ്രപഞ്ചം പ്രതിഭാസിക്കുമാത്രമാണെന്നും മനസ്സിലാക്കണം. കാണുന്ന കണ്ണിനെ കണ്ണുകാണാത്തതുപോലെ അനുഭവസ്വരൂപമായ ആത്മാവിനെ അനുഭവപ്പെടുത്താൻ വയ്യെന്നും അറിയണം. തന്നിൽ കൽപ്പിക്കപ്പെട്ട വിഷയങ്ങളിലെല്ലാം സദ്രൂപത്തിലും ആനന്ദരൂപത്തിലും ആത്മാവു പ്രകാശിക്കുന്നു. പക്ഷേ, അജ്ഞാനംകൊണ്ട് നാമതറിയുന്നില്ല. അതുകൊണ്ടുതന്നെയാണ് ആത്മാനുഭൂതി എല്ലാവർക്കുമുണ്ടാകാത്തത്. അജ്ഞാനം നശിക്കുമ്പോൾ നാമരൂപങ്ങൾ മാറി ബ്രഹ്മം പ്രകാശിക്കുകതന്നെ ചെയ്യും. ഈ ബ്രഹ്മാനുഭൂതിയത്രേ സമാധി. സുഷുപ്തിയിൽ പ്രപഞ്ചാനുഭൂതിയുണ്ടെന്ന് നേരത്തെ കണ്ടതാണ്.സമാധിയിലാകട്ടെ പ്രപഞ്ചാനുഭൂതി ഒട്ടുംതന്നെയില്ല. വിഷയങ്ങൾ എങ്ങിനെയിരിക്കുമോ ആവിധം പ്രകാശിക്കുകയെന്നുള്ളതാണ് അന്തഃകരണവൃത്തിയുടെ സ്വഭാവം. കുടത്തെ കാണുമ്പോൾ അന്തഃകരണം കുടരൂപത്തിലാണ് പ്രകാശിക്കുന്നത്. അപ്പോൾ കുടവും അന്തഃകരണവും രണ്ടായി പ്രകാശിക്കുന്നില്ല. അഗ്നി ഇരുമ്പിനോടു ചേരുമ്പോൾ രണ്ടായിട്ടല്ലല്ലോ കാണുന്നത്. അപ്രകാരം ആത്മാകാരമായ മനോവൃത്തി അനുഭവകാലത്ത് ആത്മവടിവിൽ മാത്രമേ പ്രകാശിക്കുകയുള്ളൂ. പരിച്ഛിന്നപരമാണുവായ അന്തഃകരണത്തിന് അണുരൂപമായും മഹദ്രൂപമായും പരിണമിക്കാൻ കഴിയും.



8

# സമാധിഭേദം

**സവികല്പസമാധി:** ഗുരുമുഖത്തുനിന്ന് 'തത്ത്വമസി' വാക്യം ശ്രവിച്ച് 'അഹം ബ്രഹ്മാസ്മി' എന്നു നിരന്തരം ധ്യാനിക്കുന്ന മുമുക്ഷുവിനു ബ്രഹ്മാകാരമനോവൃത്തിയുണ്ടാകാനുതകുന്ന അവസ്ഥയാണ് 'സവികല്പസമാധി.' ഈ സമാധിയിൽ 'ഞാൻ' എന്ന പദം ധ്യാതാവും, 'ബ്രഹ്മം' എന്നതു് ധ്യേയവും, 'ആകുന്നു' എന്ന ഭാവന ധ്യാനവുമാണ്. അതുകൊണ്ടിതിനു ത്രിപുടിയുണ്ടെന്നു കാണാം. അഹം ബ്രഹ്മാസ്മി എന്ന ശബ്ദത്തെ ആശ്രയിച്ചുള്ള ഈ സമാധിക്കു 'ശബ്ദാനുവിദ്ധസ വികല്പസമാധി'യെന്നുകൂടി പേരുണ്ട്. ഇതിന്റെ പരിപക്വതയിൽ ചിത്തവൃത്തി ബ്രഹ്മാകാരമായിത്തീരും. ഈ പരിപക്വാവസ്ഥയ്ക്ക് 'ശബ്ദാനനുവിദ്ധസ വികല്പസമാധി'യെന്നു പേർ. ഇതിലും ത്രിപുടിയുണ്ട്. ഇതിന്റെ അഭ്യാസബലംകൊണ്ട് ധ്യാനിക്കുന്നവൻ, ധ്യാനം ഈ രണ്ടവസ്ഥകളെയുംവിട്ട് ചിത്തം ധ്യേയമായ ബ്രഹ്മവടിവിൽ പ്രകാശിക്കും. അതോടെ അവിദ്യാനാശവും ബ്രഹ്മാത്മൈക്യനിർണ്ണയവും സിദ്ധിക്കും. അങ്ങിനെ സിദ്ധിച്ച ജ്ഞാനിക്ക് ത്രിപുടിയടക്കം സകലതും ബ്രഹ്മസ്വരൂപമായനുഭവപ്പെടും. **നിർവ്വികല്പസമാധി:** ഇതിൽ ത്രിപുടിയില്ല. സവികല്പസമാധിയുടെ പക്വതയിൽ നിർവ്വികല്പസമാധിയുണ്ടാകും. നിർവ്വികല്പസമാധിയിൽനിന്നും വ്യുത്ഥാനദശയിലേക്കുവരുന്ന ജ്ഞാനിക്ക് അവസ്ഥാത്രൂപത്തിലുള്ള ഈ പ്രപഞ്ചം അസത്താണെന്നനുഭവപ്പെടും. ഇതുവരെ താൻ സമാഹിതനായിരുന്നെന്നും അപ്പോഴും ഒരുവിധത്തിലുള്ള പ്രപഞ്ചാനുഭൂതിയും കൂടാതെ അഖണ്ഡവും അനിർവ്വചനീയവുമായ സച്ചിദാനന്ദഭാവത്തിൽ തന്നെയാണ് താൻ വർത്തിച്ചിരുന്നതെന്നും സ്മരണയിൽ വരികയും, അതോടൊപ്പം ഇപ്പോഴും താൻ ആ ബ്രഹ്മസ്വരൂപമാണെന്നുള്ള പ്രത്യഭിജ്ഞാനമുണ്ടാകുകയും ചെയ്യും. അതിനാൽ, ജാഗ്രത്തിൽ സ്വപ്നപ്രപഞ്ചം നശിക്കുകയും, അത് അസത്താണെന്ന് അനുഭവപ്പെട്ടതുപോലെ. നിർവ്വികല്പസമാധിയിൽ ജാഗ്രത് സ്വപ്നസുഷുപ്തിരൂപത്തിലുള്ള പ്രപഞ്ചം മുഴുവൻ നശിയ്ക്കുകയും, ആ അനുഭവബലത്താൽ, വ്യുത്ഥാനദശയിൽ ഇന്ദ്രിയവിഷയങ്ങളനുഭവപ്പെട്ടാലും അവ അസത്തുതന്നെയെന്നു നിർണ്ണയിക്കാൻ പററുകയും ചെയ്യും. അന്തഃകരണവൃത്തിയുടെ ലാഞ്ഛനയുള്ള അദ്വൈതബ്രഹ്മഭാവനാരൂപമായ നിർവ്വികല്പസമാധിയുടെ അഭ്യാസബലംകൊണ്ട്

ആ ലാഞ്ഛനപോലും നിശ്ശേഷം നശിക്കും. അപ്പോൾ അന്തഃകര
ണവൃത്തിരഹിതമായ അദ്വൈതബ്രഹ്മാവസ്ഥാനരൂപനിർവ്വി
കല്പസമാധി പ്രകാശിക്കും. ചുട്ടുപഴുത്ത ഇരുമ്പിൽ ജലകണങ്ങൾ
വീണു നശിയ്ക്കുന്നതുപോലെ അദ്വൈതബ്രഹ്മാവസ്ഥാനനിർവ്വി
കല്പസമാധിയിൽ അന്തഃകരണവൃത്തി വിലയിച്ചുപോകും. അ
പ്പോൾ ആത്മാവ് അഖണ്ഡമായും, സച്ചിദാനന്ദസ്വരൂപബ്രഹ്മമാ
യും പ്രകാശിയ്ക്കും. ഈ നിലയാണ് ശ്രേഷ്ഠം. ബ്രഹ്മഭാവനാരൂ
പനിർവ്വികല്പസമാധി സാധനയും, ബ്രഹ്മാവസ്ഥാനരൂപനി
ർവ്വികല്പസമാധി ആ സാധനയുടെ ഫലവുമാണെന്നറിയണം. അ
തുപോലെതന്നെ 'ശബ്ദാനുവിദ്ധ സവികല്പസമാധി' സാധന
യും, 'ശബ്ദാനനുവിദ്ധസവികല്പസമാധി' അതിന്റെ ഫലവു
മാണെന്നറിയണം. അപ്രകാരം സവികല്പസമാധിസാധനയും,
നിർവ്വികല്പസമാധിഫലവുമാണെന്നുകൂടി അറിയണം. ഇങ്ങനെ
തത്വമസ്യാദിവാക്യങ്ങൾ ശ്രവിച്ച് ധ്യാനാഭ്യാസബലത്താൽ സ
വികല്പസമാധി പക്വമായശേഷം നിർവ്വികല്പസമാധി ഉറയ്
ക്കുമ്പോൾ പ്രപഞ്ചബോധം നിശ്ശേഷം അററ് പരിപൂർണ്ണ ബ്രഹ്മ
സ്വരൂപമായി ജ്ഞാനി പ്രകാശിയ്ക്കും. ആ അനുഭൂതിസിദ്ധിച്ച
പുരുഷന് ഭൂതഭവിഷ്യദ് വർത്തമാനകാലങ്ങളിലും പ്രപഞ്ചം ഉണ്ടാ
യിട്ടുമില്ല.. ഉണ്ടാകുകയുമില്ല. ഉണ്ടാകുന്നുമില്ല. 'സർവ്വംഖല്വിദം ബ്ര
ഹ്മ', 'ഈശാവാസ്യമിദം സർവ്വം' എന്നു തുടങ്ങിയ ഉപനിഷദ്
വാക്യങ്ങൾ അങ്ങിനെയുള്ള ജ്ഞാനികളുടെ അനുഭൂതിയെയാണ്
വിളംബരം ചെയ്യുന്നത്. പക്ഷേ, പുസ്തകം നോക്കി പഠിച്ചവർക്ക്
ഈ അനുഭൂതിയുണ്ടാകുന്നതല്ല. അവർക്ക് ഉപനിഷദ്മന്ത്രങ്ങളുടെ
വാച്യാർത്ഥം മാത്രമേ ലഭിക്കുകയുള്ളൂ. പാണ്ഡിത്യാഭിമാനം കൂട്ട
കനിമിത്തം ഒരു സദ്ഗുരുവിനെ ഉപസദിച്ച് ശ്രവണാ
ദികൾകൊണ്ട് ബ്രഹ്മതത്വാവധാരണം ചെയ്യാനുള്ള ആ
ഗ്രഹംപോലും അവർക്കുണ്ടാകുകയില്ല. അങ്ങിനെയുള്ളവർക്ക്
സർവ്വബന്ധനാശകമായ വേദാന്തശാസ്ത്രപാണ്ഡിത്യം ബന്ധകരമാ
യിട്ടേ കലാശിയ്ക്കൂ.

* * * * *

# അദ്ധ്യാരോപാപവാദങ്ങളും ജഗന്മിഥ്യാത്വവും

അദ്ധ്യാരോപം, അപവാദം എന്നീ രണ്ടു പ്രക്രിയകൾവഴിയാണു് ഋഷികൾ പ്രപഞ്ചസദ്ഭാവത്തെ നിഷേധിച്ച് ആ പ്രപഞ്ചത്തിന്റെ അധിഷ്ഠാനമായ ബ്രഹ്മസ്വരൂപത്തെ വെളിപ്പെടുത്തുന്നത്. ഒരു വസ്തുവിൽ അതിന്റേതല്ലാത്ത ധർമ്മങ്ങൾ ആരോപിയ്ക്കുന്നതാണ് അദ്ധ്യാരോപം. ജീവന്റെ അവിദ്യാകൃതമായ അനർത്ഥത്തെ ഇല്ലാതാക്കാൻവേണ്ടി പ്രപഞ്ചത്തിന്റെ വ്യാവഹാരികസത്തയെ വകവെച്ചുകൊണ്ടു് സൃഷ്ടിക്രമത്തെ ശാസ്ത്രങ്ങളിൽ പ്രതിപാദിയ്ക്കുന്നതിനു് 'അദ്ധ്യാരോപതന്ത്ര'മെന്നു പേർ. ബ്രഹ്മത്തിന്റെ വിവർത്തമായ സ്ഥൂലസൂക്ഷ്മകാരണ പ്രപഞ്ചങ്ങളെയെല്ലാം യഥാക്രമം തത്തത്കാരണങ്ങളിൽ ലയിപ്പിച്ച് ഒടുവിൽ എല്ലാം സർവ്വകാരണകാരണമായ ബ്രഹ്മത്തിലടങ്ങുന്നതായിക്കാണിയ്ക്കുന്ന ലയപ്രക്രിയയ്ക്കു് 'അപവാദം' എന്നു പേർ. ഈ അപവാദതന്ത്രം ജഗത്തിന്റെ മിഥ്യാത്വത്തേയും ബ്രഹ്മത്തിന്റെ സദ്ഭാവത്തേയുമാണു് ബോധിപ്പിയ്ക്കുന്നതു്. ബ്രഹ്മസ്വരൂപബോധമുണ്ടാകുമ്പോൾ അതിൽ കല്പിച്ച പ്രപഞ്ചം ബാധിയ്ക്കപ്പെട്ടു് മുമുക്ഷു ബ്രഹ്മമായിത്തന്നെ പ്രകാശിയ്ക്കും.

# ആത്മജ്ഞാനവും അജ്ഞാനനാശവും

അജ്ഞാനവും തത്കാര്യങ്ങളും ജ്ഞാനംകൊണ്ടേ നശിയ്ക്കൂ. വസ്തുസ്വരൂപാവധാരണമാണു ജ്ഞാനം. ഒരു വസ്തുവിന്റെ സ്വരൂപത്തിൽ അന്തഃകരണവൃത്തി വ്യാപിച്ച് ആ വസ്തുവിന്റെ യഥാർത്ഥ സ്വരൂപത്തെ പ്രകാശിപ്പിയ്ക്കുക എന്നതാണു് ജ്ഞാനത്തിന്റെ സ്വരൂപം. വേദാന്തവിചാരംകൊണ്ടു് ബ്രഹ്മാകാരമായിത്തീർന്ന അന്തഃകരണവൃത്തിയത്രേ ബ്രഹ്മജ്ഞാനം. ആ വൃത്തിയുടെ ഉദയത്തിൽ ബ്രഹ്മത്തെ ആശ്രയിച്ചും അതിന്റെ സ്വരൂപത്തെ മറച്ചും ഇരുന്നതായ 'അവിദ്യ' വേരോടെ പിഴുതുപോകുന്നു. അതോടെ അതുവരെ ആരോപിതമായിരുന്ന പ്രപഞ്ചം ബ്രഹ്മത്തോടു് ഐക്യപ്പെടുന്നു. ഈ ഐക്യത്തിനു് 'ബാധസാമാനാധികരണ്യം' എന്നാണു് വേദാന്തശാസ്ത്രസംജ്ഞ. ഈ അനുഭൂതിയാണു് 'സർവ്വംഖല്വിദംബ്രഹ്മ' 'ഈശാവാസ്യമിദംസർവ്വം' എന്നീ ശ്രുതിവാക്യങ്ങൾ വെളിപ്പെടു-

ള്ളുന്നതു്. അതുകൊണ്ടു് പ്രസ്തുത വാക്യങ്ങൾ പ്രപഞ്ചത്തിന്റെ സദ്ഭാവത്തെ സ്ഥാപിയ്ക്കുകയല്ല—പിന്നെയോ, അപവദിയ്ക്കുകയാണ—അല്ലെങ്കിൽ നിഷേധിയ്ക്കുകയാണു് എന്നു മനസ്സിലാക്കണം.

## അവിദ്യയും മായയും

മായയും അവിദ്യയും ഒന്നാണെന്നത്രേ അദ്വൈതാചാര്യന്മാരുടെപക്ഷം. ശുദ്ധബ്രഹ്മത്തെ ആശ്രയിച്ചിരിയ്ക്കുന്ന മൂലപ്രകൃതിയാണ മായ. നിഷ്കളങ്കവും, നിഷ്ക്രിയവും, പൂർണ്ണവുമായ ആ ബ്രഹ്മത്തിൽ നാനാതരത്തിലുള്ള പ്രതീതിയുളവാക്കുന്നതിനാൽ 'മായ' യെന്നും. വിദ്യകൊണ്ടു് നശിയ്ക്കുന്നതിനാൽ 'അവിദ്യ'യെന്നും, ബ്രഹ്മസ്വരൂപത്തെ മറയ്ക്കുന്നതിനാൽ തമസ്സെന്നും, പ്രപഞ്ചകാരണമായതിനാൽ 'പ്രകൃതി'യെന്നും, ബ്രഹ്മത്തെ പ്രപഞ്ചമായി തെററിധരിപ്പിയ്ക്കുന്നതിനാൽ 'അജ്ഞാന'മെന്നും ആ മൂലപ്രകൃതി ശാസ്ത്രങ്ങളിൽ വ്യവഹരിയ്ക്കപ്പെടുന്നു.

## ബ്രഹ്മവും മായയും

ബ്രഹ്മം സജാതീയവിജാതീയസ്വഗതഭേദരഹിതമായ പരിപൂർണ്ണവസ്തുവാകയാൽ മിഥ്യയായ മായയെ വ്യവഹാരത്തിനുവേണ്ടി അംഗീകരിയ്ക്കുന്നതുകൊണ്ടു് അതിനൊരുതകരാറുമില്ല. കാനൽജലംകൊണ്ടു് ആ പ്രദേശം നനയാറില്ലല്ലൊ.

## മായയും അനാദിവാദവും

എപ്പോൾ? എങ്ങിനെ? എവിടെനിന്നുണ്ടായി? എന്നറിവില്ലാത്തതുകൊണ്ടാണു് 'മായ' അനാദിയെന്നു പറയപ്പെടുന്നതു്. ബ്രഹ്മത്തിൽനിന്നുമുണ്ടായിയെന്നുപറയുന്നതും പ്രമാണവിരുദ്ധമാണു്. ജീവനും ഈശ്വരനുംപോലും മായാകാര്യങ്ങളാണു്. മായയില്ലെങ്കിൽ ജീവന്റേയും ഈശ്വരന്റേയും സ്വരൂപംപോലും സിദ്ധിയ്ക്കുകയില്ല. അതുകൊണ്ടു് 'മായ' ഒന്നിൽനിന്നും ഒരുകാലത്തും ഉണ്ടായതല്ലെന്നറിയണം. കാലവും ദേശവുംപോലും മായാകാര്യങ്ങളാണെന്നുമറിയണം. ബ്രഹ്മസാക്ഷാല്ക്കാരത്തിൽ ബ്രഹ്മമൊഴികെ ബാക്കിയുള്ളതെല്ലാം ബാധിയ്ക്കപ്പെടുന്നു. അതുകൊണ്ടു് ബ്രഹ്മംമാത്രം അനാദിയും അനന്തവും, ബാക്കിയെല്ലാം അനാദിയും സാന്ത

വും (അന്തമുള്ളതും) ആണെന്നു മനസ്സിലാക്കണം. സാന്തവസ്തുക്കൾ കല്പിതങ്ങളത്രേ.

'ഞാൻ ബ്രഹ്മത്തെ അറിയുന്നില്ല' എന്നുള്ള അനുഭവം എല്ലാവർക്കും ഉള്ളതാണല്ലോ. എന്നാൽ ബ്രഹ്മസാക്ഷാത്കാരം ലഭിച്ച ജ്ഞാനിയ്ക്കു് ബ്രഹ്മാനുഭവമുണ്ടാകുകയുംചെയ്യുന്നു. ഈ രണ്ടനുഭവങ്ങളേയും പരിശോധിച്ചുനോക്കുമ്പോൾ 'ഞാൻ' എന്ന അനുഭവം രണ്ടവസ്ഥയിലുമുണ്ടെന്നുകാണാം. അജ്ഞാനാവസ്ഥയിൽ സച്ചിദാനന്ദഭാവവും, ജ്ഞാനാവസ്ഥയിൽ അജ്ഞതയും സ്ഫുരിയ്ക്കുന്നില്ല. ഇവിടെ രണ്ടിടത്തുമുള്ള 'ഞാൻ' സാമാന്യമാണു്. ഇത്രയുംകൊണ്ടു് ബ്രഹ്മജ്ഞാനമുണ്ടാകുന്നതിനുമുമ്പു് ബ്രഹ്മവിഷയകമായ അജ്ഞാനമുണ്ടായിരുന്നെന്നുവരുന്നു. ഇവിടെ 'ഞാൻ' എന്ന അറിവു് സാമാന്യവും 'അജ്ഞൻ' എന്നതു് വിശേഷവുമാണു്. സാമാന്യം വിശേഷത്തിനു ബാധകമല്ല. ഒരു വിശേഷാനുഭവത്തെ നശിപ്പിയ്ക്കാൻ അതിനേക്കാൾ പ്രബലമായ മറ്റൊരു വിശേഷാനുഭവത്തിനേകഴിയൂ. 'ഞാൻ അജ്ഞനാണു്', 'തടിച്ചവനാണു്' 'മെലിഞ്ഞവനാണു്' എന്നിങ്ങനെ അജ്ഞാനരൂപമായ വിശേഷാനുഭവത്തെ 'ഞാൻ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണു്' എന്ന വിശേഷാനുഭവം എന്നന്നേയ്ക്കുമായി ഇല്ലാതാക്കുന്നു. അതുകൊണ്ടു് ജ്ഞാനം അജ്ഞാനത്തിനു ബാധകമാണെന്നുള്ള സിദ്ധാന്തം സാമാന്യജ്ഞാനത്തെയല്ല, വിശേഷജ്ഞാനത്തെയാണു വെളിപ്പെടുത്തുന്നതെന്നുമനസ്സിലാക്കണം.

## മായയും ബ്രഹ്മാകാരമനോവൃത്തിയും

കാര്യം കാരണത്തെ നശിപ്പിയ്ക്കുന്ന പതിവുണ്ടു്. വാഴ കുലച്ചുകഴിഞ്ഞാൽ ക്രമേണ വളർച്ചനിന്നു് നശിച്ചുപോകും. അതുപോലെ മായയുടെതന്നെ സത്വഗുണത്തിൽനിന്നുണ്ടായ ബ്രഹ്മാകാരമനോവൃത്തി ആ മായയുടെതന്നെ നാശത്തിനു കാരണമായിത്തീരും.

## ബ്രഹ്മജ്ഞാനി വീണ്ടും അജ്ഞാനിയാകയില്ല

അജ്ഞാനം ഭ്രമരൂപവും, ജ്ഞാനം പ്രമാണജന്യവുമാണു്. അതുകൊണ്ടുതന്നെ ജ്ഞാനത്തിനു് അജ്ഞാനത്തേക്കാൾ പ്രാബല്യവു

മുണ്ടു്. ആത്മസ്വരൂപത്തെ ഒരിക്കൽ സാക്ഷാത്കരിച്ചാൽ—അതായതു്, ഭൂതഭാവിവർത്തമാനകാലങ്ങളിലും ഇല്ലാത്തതാണു് അവിദ്യ അല്ലെങ്കിൽ മായ എന്നൊരിക്കൽ ധരിച്ചാൽ—ആ വ്യക്തിയിൽ അജ്ഞാനം വീണ്ടും ഉണ്ടാകുകയേയില്ല. കയറിൽ തോന്നിയ സർപ്പം വാസ്തവത്തിൽ ഇല്ലാത്തതാണെന്നു വെളിപ്പെട്ടശേഷവും, പിന്നീടു് ഇരുട്ടുവരുമ്പോൾ അതു കടിക്കുമോ എന്നാരെങ്കിലും ശങ്കിക്കുമോ?

## സദ്ഗുരുശുശ്രൂഷയും സംശയനിവൃത്തിയും

ശാസ്ത്രങ്ങൾ പഠിച്ചതുകൊണ്ടുമാത്രം എല്ലാ സംശയവും നീങ്ങുകയില്ല. വിവേകം, വൈരാഗ്യം, ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം, തീവ്രമായ മോക്ഷേച്ഛ എന്നിങ്ങനെയുള്ള സാധനസമ്പത്തുകൾ സമ്പാദിച്ചു്, സദ്ഗുരുവിനെ ശുശ്രൂഷിച്ചു്, അദ്ദേഹം കാരുണ്യപൂർവ്വം ഉപദേശിക്കുന്ന വേദാന്തവാക്യങ്ങൾ ശ്രവിച്ചു് മനനനിദിധ്യാസനങ്ങൾകൊണ്ടു് ബ്രഹ്മത്തെ സ്വസ്വരൂപത്തിൽ സാക്ഷാൽക്കരിച്ചെങ്കിൽമാത്രമേ സർവ്വസംശയനിവൃത്തി വരികയുള്ളൂ. മനുഷ്യജന്മത്തിന്റെ പരമമായ പ്രയോജനം ആ ബ്രഹ്മസാക്ഷാല്ക്കാരമാണെന്നറിയണം.

## തത്ത്വമസ്യാദി മഹാവാക്യോപദേശം

തത്ത്വമസി:- തത്=അതു് (ഈശ്വരൻ) ത്വം=നീ (ജീവൻ) അസി=ആകുന്നു. ത്വം=ജീവൻ, തത്=ഈശ്വരൻ, അസി=ശിവം എന്നാകുന്നു തത്ത്വമസി മഹാവാക്യാന്വയം. ഇതിൽ 'ത്വം' പദം ആദ്യം അന്വയിക്കാൻ കാരണം 'നീ'യെന്ന ജീവൻ, താൻ നിർവ്വികാരനായ ചിദ്രൂപനായിരുന്നിട്ടും ആ നില അറിയാതെ ജഡങ്ങളായ ദേഹേന്ദ്രിയാദികളെ താനെന്നഭിമാനിച്ചിരിയ്ക്കുന്നതിനാൽ 'അതു്' എന്ന ഈശ്വരൻ താനാണെന്നു് ആദ്യംതന്നെ സ്പഷ്ടമാകുന്നതിനാണു്.

## 'ത്വം' പദശ്രവണക്രമം

'ത്വം' പദാർത്ഥമായ ജീവൻ യഥാർത്ഥത്തിൽ പരിശുദ്ധമായ ബ്രഹ്മചൈതന്യമാണെങ്കിലും, ദേഹം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി,

ചിത്തം, അഹങ്കാരം, പ്രാണൻ എന്ന ഏഴ് കയ്യോപാധികളെ താനെന്നഭിമാനിയ്ക്കുകൊണ്ടു് അശുദ്ധനായിത്തീൎന്നിരിയ്ക്കയാണ്. ഇതു്, 'ത്വം' പദത്തിന്റെ വാച്യാൎത്ഥമാണു്.

ഈ ഏഴ് കയ്യോപാധികളേയും താനല്ലെന്നു ബോധിപ്പിച്ചു് തള്ളുമ്പോഴം, അവയ്ക്കെല്ലാം സാക്ഷിയായിരിയ്ക്കുന്ന ജ്ഞാനസ്വരൂപമായ കൂടസ്ഥചൈതന്യമാണു് 'ത്വം' പദലക്ഷ്യാൎത്ഥം എന്നുകിട്ടും.

## ത്വം പദ മനനക്രമം

സ്ഥൂലസൂക്ഷ്മകാരണശരീരാന്തൎഭൂതമായി, അവസ്ഥാത്രയത്തിനു വിലക്ഷണമായി, സാക്ഷിയായി പ്രശോഭിയ്ക്കുന്ന 'ത്വം' പദാൎത്ഥതുരീയരൂപജ്ഞാനമാണു ഞാൻ എന്നറിയുക.

## ത്വം പദ നിദിധ്യാസനം

ത്വംപദശ്രവണമനനങ്ങളിൽ പറഞ്ഞുവന്ന അൎത്ഥത്തെ വഴിപോലെ ചിന്തിച്ചു് അതിൽനിന്നും സിദ്ധിച്ച 'ഞാൻ' അവസ്ഥാത്രയസാക്ഷിയായ ജ്ഞാനസ്വരൂപമാകുന്നു എന്ന അനുഭവത്തിനു് നിദിധ്യാസനമെന്നുപേർ.

## തത്പദശ്രവണക്രമം

തത്പദവാച്യാൎത്ഥം സോപാധികനായ ഈശ്വരനെന്നും, ലക്ഷ്യാൎത്ഥം നിരുപാധികമായ ബ്രഹ്മചൈതന്യമെന്നുമാകുന്നു. ഈശ്വരന്റെ സോപാധികാവസ്ഥയ്ക്കു് അശുദ്ധമെന്നും, നിരുപാധികാവസ്ഥയ്ക്കു് ശുദ്ധമെന്നുംകൂടി ശാസ്ത്രസംജ്ഞകാണുന്നു. സൎവ്വജ്ഞൻ, സൎവ്വകാരണൻ, സൎവ്വാന്തൎയ്യാമി, സൎവ്വേശ്വരൻ, സൎവ്വസ്രഷ്ടാവു്, സൎവ്വസ്ഥിതികൎത്താവു്, സൎവ്വസംഹാരകൻ എന്നീ ഏഴു കാരണോപാധികളെ താനെന്നഭിമാനിയ്ക്കുന്നതാണു് ഈശ്വരന്റെ അശുദ്ധാവസ്ഥ. ഈ ഏഴുപാധികളേയും മിഥ്യയെന്നു ബോധിച്ചു തള്ളുമ്പോഴം, അവയ്ക്കു സാക്ഷിയായി പ്രകാശിയ്ക്കുന്ന ബ്രഹ്മചൈതന്യമാണു് തത്പദലക്ഷ്യാൎത്ഥമായ ഈശ്വരന്റെ ശുദ്ധാവസ്ഥയെന്നറിയാറാകും.

## തത്പദമനനക്രമം

മേലുദ്ധരിച്ച കാരണോപാധികളേയും, അവയിൽ അന്തർഭൂതങ്ങളായ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളും ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളും, തത്തദഭിമാനനാമങ്ങളും അവസ്ഥാത്രയവും വിലയം പ്രാപിയ്ക്കുന്നത് യാതൊന്നിലോ, ആ തുരീയാവസ്ഥയിൽ അവസ്ഥാത്രയവിലക്ഷണമായി പ്രകാശിയ്ക്കുന്ന സാക്ഷിമാത്രമാണ് ബ്രഹ്മമെന്നറിയ്ക്കുന്നതാണ് തത്പദമനനക്രമം.

## തത്പദനിദിദ്ധ്യാസനക്രമം

തത്പദശ്രവണമനനങ്ങളെ ചിന്തിച്ച് അതിൽനിന്ന് സിദ്ധിയ്ക്കുന്ന ശുദ്ധ ബ്രഹ്മാനുഭവത്തെ നിദിദ്ധ്യാസനമെന്ന പറയുന്നു. വിരാഡാദിനാമാഭിമാനികളായ ഈശ്വരന്റെ സ്ഥൂലശരീരവും, ഹിരണ്യഗർഭാദ്യഭിമാനനാമങ്ങളുള്ള ഈശ്വരന്റെ സൂക്ഷ്മശരീരവും അന്തര്യാമ്യാദ്യഭിമാനനാമങ്ങളും കലർന്ന ഈശ്വരന്റെ സുഷുപ്തിയും യാതൊരിടത്തിൽ വിലയിയ്ക്കുന്നോ, ആ പ്രശാന്തഘനമായിരിയ്ക്കുന്ന തുരീയത്തിൽ സത്താമാത്രമായി ശോഭിയ്ക്കുന്ന ബ്രഹ്മംതന്നെയാണ് ജീവതുരീയത്തിൽ പ്രകാശിച്ച ജ്ഞാനസ്വരൂപമെന്നറിയുന്നതത്രേ തത്പദനിദിദ്ധ്യാസനം.

## അസിപദശ്രവണം

സദ്രൂപശക്തി ചിദ്രൂപശക്തി, ആനന്ദരൂപശക്തി ഇങ്ങനെ മൂന്നുപാധികളിൽ താനെന്നുള്ള അഭിമാനമാണ് അസിപദവാച്യാർത്ഥം. ഈ മൂന്നുപാധികളേയും തള്ളി, അവയ്ക്കു സാക്ഷിയായി പ്രകാശിയ്ക്കുന്ന ചൈതന്യമാണ് അസി (ശിവ) പദലക്ഷ്യാർത്ഥമായ ശുദ്ധാവസ്ഥ. തത്വമസിമഹാവാക്യത്തിന്റെ ലക്ഷ്യാർത്ഥമായ ജ്ഞാനം, ബ്രഹ്മം, ശിവം ഇവമൂന്നിനും ശബ്ദഭേദമല്ലാതെ അർത്ഥഭേദം ലേശംപോലുമില്ലെന്നറിയണം.

## അസിപദമനനം

ശ്രവണത്തിലെ മൂന്നുപാധികളും ശിവസ്വരൂപത്തിന്റെ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളാണ്. ഈമൂന്നുകാരണശരീരങ്ങളും തദന്തർ

ഭൂതങ്ങളായ ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളും തത്തദഭിമാനനാമങ്ങളും ശിവസ്വരൂപമല്ല. പിന്നെയോ? സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾക്കും തദന്തർഭൂതങ്ങളായ ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകൾക്കും വിലക്ഷണമായി സാക്ഷിയായി പ്രകാശിക്കുന്ന ചൈതന്യമാണ് അസിപദാർത്ഥ മനനതുര്യരൂപമായ ശിവം.

## അസിപദനിദിദ്ധ്യാസനം

അസിപദശ്രവണമനനാദികൾകൊണ്ട് സിദ്ധിച്ച ശിവാനുഭവമാണ് നിദിദ്ധ്യാസനം. ഉപാധികളെയെല്ലാംവിട്ട്, ജീവസാക്ഷി, ഈശ്വരസാക്ഷിയെന്നുള്ള ഭേദവുംകൂടാതെ ശിവതുരീയത്തിലുണരണം. ഈ മൂന്നുപാധികളും താനല്ലെന്നും, അവറ്റു വിലക്ഷണമായി, സാക്ഷിയായി പ്രകാശിക്കുന്ന ശിവംതന്നെയാണുതാനെന്നും അറിയുന്നതുതന്നെയാണ് അസിപദനിദിദ്ധ്യാസനം.

അങ്ങിനെ തത്വമസിമഹാവാക്യത്താൽ ലക്ഷീകരിക്കപ്പെട്ട അവാങ്മനോഗോചരവും, അഖണ്ഡപരിപൂർണ്ണസത്താമാത്രസ്വരൂപവുമായ ശുദ്ധശിവം താനെന്നറിയുന്നതുതന്നെയാണ് ജീവന്റെ പരമലക്ഷ്യം.

*　　*　　*　　*　　*

## ചതുർവ്വേദ മഹാവാക്യങ്ങൾ

ജീവന് ധർമ്മാധർമ്മവിവേകത്തേയും ജീവബ്രഹ്മൈക്യബോധത്തേയുമുണ്ടാക്കിക്കൊടുക്കുന്ന ജ്ഞാനഭണ്ഡാഗാരമായ ഗ്രന്ഥസമുച്ചയത്തിനു വേദമെന്നു പേർ. പ്രത്യക്ഷാദിപ്രമാണങ്ങളിൽവച്ച് മുഖ്യവും, അബാധിതവും, നിത്യവുമായ ഒരു പ്രമാണമാണ് വേദം. ഇതു ഋക്, യജുസ്സ്, സാമം. അഥർവ്വം എന്നിങ്ങനെ നാലായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ വേദങ്ങളിൽ വിധിവാക്യങ്ങൾ, നിഷേധവാക്യങ്ങൾ, സിദ്ധാർത്ഥബോധകവാക്യങ്ങൾ എന്നിങ്ങനെ മൂന്നുവിധവാക്യങ്ങളുണ്ട്. ജീവന്റെ അഭ്യുദയത്തിനു ഹേതുഭൂതമായ യാഗാദികർമ്മങ്ങളുപദേശിക്കുന്ന വേദഭാഗങ്ങൾക്ക് വിധിവാക്യങ്ങളെന്നും, ജീവനെ അധഃപ്പതിപ്പിക്കുന്ന മദ്യപാനം മുതലായ നീചകർമ്മകളെചെയ്യപോകരുതെന്ന് ഉപദേശിക്കുന്ന വേദഭാഗ

ങ്ങൾക്ക് നിഷേധവാക്യങ്ങളെന്നും, ബ്രഹ്മാത്മൈക്യത്തെ ബോധിപ്പിയ്ക്കുന്ന വേദഭാഗങ്ങൾക്ക് സിദ്ധാർത്ഥബോധകങ്ങളെന്നും പേർ. ഈ വേദാന്തവാക്യങ്ങൾ ജീവന്റെ യഥാർത്ഥസ്വരൂപമായ ബ്രഹ്മഭാവത്തെ മറച്ചിരിയ്ക്കുന്ന അവിദ്യയെ ഉപനിഷാദനം ചെയ്യുന്നതുകൊണ്ട് – നശിപ്പിയ്ക്കുന്നതുകൊണ്ട് – ഇവയ്ക്ക് ഉപനിഷത്തുക്കളെന്ന പേർ. ഉപനിഷദ്വാക്യങ്ങളിൽ പ്രാധാന്യമർഹിയ്ക്കുന്നവ നാലാണ്. അവ ഓരോന്നും യഥാക്രമം ഋക്, യജുസ്സ്, സാമം, അഥർവ്വം എന്നീവേദങ്ങളുടെ സാരസർവ്വസ്വങ്ങളത്രേ. അവ:-

1. പ്രജ്ഞാനം ബ്രഹ്മ
2. അഹം ബ്രഹ്മാസ്മി
3. തത്വമസി
4. അയമാത്മാബ്രഹ്മ

എന്നിവയാണ്. ഇവയിൽ 'പ്രജ്ഞാനംബ്രഹ്മ'യെന്നത് ജീവന്റേയും ബ്രഹ്മത്തിന്റേയും ലക്ഷണവാക്യവും, 'അയമാത്മാബ്രഹ്മ'യെന്നുള്ളത് സ്വരൂപസാക്ഷാൽക്കാരവാക്യവും 'തത്വമസി'യെന്നത് ഗുരുവിന്റെ ഉപദേശവാക്യവും, 'അഹംബ്രഹ്മാസ്മി'യെന്നത് ശിഷ്യന്റെ അനുഭവവാക്യവുമാകുന്നു. പ്രജ്ഞാനപദത്തിന്റെ വാച്യാർത്ഥം ജീവൻ എന്നാകുന്നു. അന്തഃകരണത്തിൽ പ്രതിഫലിയ്ക്കുന്ന ആത്മചൈതന്യമാണ് ജീവൻ.

## പ്രജ്ഞാനപദവാച്യാർത്ഥം

അന്തഃകരണവൃത്തികൊണ്ട് ശ്രോത്രേന്ദ്രിയദ്വാരാ സകല ശബ്ദങ്ങളേയും, ത്വഗിന്ദ്രിയദ്വാരാ സ്പർശങ്ങളേയും, ചക്ഷുരിന്ദ്രിയദ്വാരാ രൂപങ്ങളേയും, ജിഹ്വേന്ദ്രിയദ്വാരാ രസങ്ങളേയും, ഘ്രാണേന്ദ്രിയദ്വാരാ ഗന്ധങ്ങളേയും, വാഗിന്ദ്രിയദ്വാരാ വചനങ്ങളേയും, പാണീന്ദ്രിയദ്വാരാ ദാനങ്ങളേയും, പാദേന്ദ്രിയദ്വാരാ ഗമനങ്ങളേയും, ഗുഹ്യേന്ദ്രിയദ്വാരാ ആനന്ദത്തേയും, ഗുദേന്ദ്രിയദ്വാരാ വിസർജ്ജനത്തേയും അറിയുന്ന ചിദാഭാസനായ ആജീവനാണ് പ്രജ്ഞാനപദവാച്യാർത്ഥം.

## പ്രജ്ഞാനപദ ലക്ഷ്യാർത്ഥം

അന്തഃകരണത്തേയും അതിന്റെ വൃത്തികളേയും, പ്രതിബിംബാംശത്തേയും ദേഹേന്ദ്രിയാദിവ്യാപാരങ്ങളേയും നീക്കിയാലും

നീങ്ങാതെ അവശേഷിയ്ക്കുന്ന കൂടസ്ഥനായ അവസ്ഥാത്രയസാക്ഷിയാണ് പ്രജ്ഞാനപദലക്ഷ്യാർത്ഥം.

## ബ്രഹ്മപദ വാച്യാർത്ഥം

ഉത്തമങ്ങളായ ബ്രഹ്മേന്ദ്രാദിദേവതകളിലും, മദ്ധ്യമങ്ങളായ മനുഷ്യരിലും, അധമങ്ങളായ മൃഗങ്ങളിലും – എന്നുവേണ്ടാ, സ്ഥൂല സൂക്ഷ്മകാരണാത്മകങ്ങളായ സകല ഭൂതങ്ങളിലും യാതൊരു ചൈതന്യം പൂർണ്ണമായും ഏകമായും ഇരിയ്ക്കുന്നുവോ, അതത്രേ ബ്രഹ്മശബ്ദവാച്യാർത്ഥം.

## ബ്രഹ്മശബ്ദ ലക്ഷ്യാർത്ഥം I

ബ്രഹ്മാവുമുതൽ തൃണംവരെയുള്ള സകല ഭൂതങ്ങളേയും നീക്കിയിട്ട്, അവയ്ക്ക വിലക്ഷണമായി, ത്രിവിധ പരിച്ഛേദ ശൂന്യമായി, സർവ്വത്ര അനുസ്യൂതമായി, മായാതീതമായി പ്രകാശിയ്ക്കുന്ന പരമാത്മചൈതന്യത്തെയാണ് ബ്രഹ്മശബ്ദത്തിന്റെലക്ഷ്യാർത്ഥമായി അറിയേണ്ടതു്.

ഇത്രയുംകൊണ്ട് നിരുപാധികമായി പ്രശോഭിയ്ക്കുന്ന പരിപൂർണ്ണ ബോധംതന്നെയാണ് 'പ്രജ്ഞാനംബ്രഹ്മ' എന്ന വാക്യത്താൽ സിദ്ധിയ്ക്കുന്നതു് എന്നറിയണം. ഇതുതന്നെയാണ് ബ്രഹ്മസ്വരൂപലക്ഷണം.

*  *  *  *  *

## അഹംബ്രഹ്മാസ്മി

ഇതിൽ 'അഹം' പദവാച്യാർത്ഥം ജീവൻ എന്നും, ലക്ഷ്യാർത്ഥം കൂടസ്ഥചൈതന്യം എന്നുമാകുന്നു. പരിപൂർണ്ണമായി, ദേശകാലവസ്തു പരിച്ഛേദ ശൂന്യമായിരിയ്ക്കുന്ന പ്രത്യഗാത്മചൈതന്യം ബ്രഹ്മവിദ്യയ്ക്കധികാരിയായ മനുഷ്യന്റെ ബുദ്ധിയ്ക്കു സാക്ഷിയായിനിന്നു് ഹൃദയത്തിൽ അഹം അഹം എന്ന സ്മരിച്ചുകൊണ്ടേയിരിയ്ക്കും. അതിനാൽ ആ കൂടസ്ഥചൈതന്യത്തിനു് അഹമെന്ന പേരുണ്ടായി,

## ബ്രഹ്മശബ്ദലക്ഷ്യാർത്ഥം II

സ്വതസ്സർവ്വദാപൂർണ്ണമായും, തനിയ്ക്കു കാരണമായി മുമ്പും കാര്യമായി പിമ്പും ഒരു വസ്തുവുമില്ലാത്തതായും തന്നിൽ ആധേയമായി മറെറാരു വസ്തു ഇല്ലാതെയും യാതൊന്നു ശോഭിയ്ക്കുന്നുവോ, ഏകമായും മായാതീതവുമായിരിയ്ക്കുന്ന ആ ചൈതന്യമത്രേ ബ്രഹ്മശബ്ദലക്ഷ്യാർത്ഥം.

## അസ്മിപദം

അഹംപദലക്ഷ്യാർത്ഥമായ കൂടസ്ഥചൈതന്യവും, ബ്രഹ്മപദലക്ഷ്യാർത്ഥമായ നിരുപാധിക ബ്രഹ്മചൈതന്യവും തമ്മിലുള്ള ഐക്യമാണ് അസ്മിപദലക്ഷ്യാർത്ഥം.

## തത്ത്വമസി

നാമരൂപാത്മകമായി കാണപ്പെടുന്ന ഈ പ്രപഞ്ചം മുമ്പ് ഏകമായും അദ്വിതീയവുമായിരിയ്ക്കുന്ന സദ്ബ്രഹ്മം മാത്രമായിരുന്നു. ഈ ജഗത്തിന്റെ കാരണമായും സൂക്ഷ്മമായുമിരിയ്ക്കുന്ന തത്ത്വം യാതൊന്നാണോ, അതുതന്നെയാണ് ജഗത്തായിട്ട് പ്രകാശിയ്ക്കുന്നതു്. അതുതന്നെ സത്യം. അതുതന്നെ ആത്മാവ്. അതുതന്നെ ബ്രഹ്മം - നീ അതാണ്.

'തത്' പദവാച്യാർത്ഥം ഈശ്വരനെന്നും 'ത്വം' പദവാച്യാർത്ഥം ജീവനെന്നും അറിയണം. ഈശ്വരനേയും ജീവനേയും തള്ളിയാൽ ലക്ഷ്യാർത്ഥമായ കൂടസ്ഥചൈതന്യത്തെ അറിയാം.

## അയമാത്മാ ബ്രഹ്മ

'ഈ ആത്മാവു ബ്രഹ്മമാകുന്നു' എന്നാണിതിന്റെ വാച്യാർത്ഥം. ഇവിടെയും മുൻവാക്യങ്ങളെപ്പോലെ ആത്മാ എന്നതിനു ജീവനെന്നും ബ്രഹ്മ എന്നതിന് ഈശ്വരനെന്നും വാച്യാർത്ഥമുണ്ട്. വാച്യാർത്ഥങ്ങളുടെ അർത്ഥം യോജിയ്ക്കയാൽ ലക്ഷ്യാർത്ഥത്തെയും അംഗീകരിയ്ക്കേണ്ടിയിരിയ്ക്കുന്നു. അതിനാൽ ഇവിടെയും ആത്മാ – ബ്രഹ്മ എന്നീ ശബ്ദങ്ങൾക്ക് യഥാക്രമം കൂടസ്ഥചൈതന്യമെ

ന്നും, നിരുപാധിക ബ്രഹ്മചൈതന്യമെന്നും ലക്ഷ്യാർത്ഥം ഗ്രഹിച്ചുകൊള്ളണം. അയമാത്മാ എന്നതിന്ന് ആത്മാവ് അപരോക്ഷസ്വരൂപനാണെന്ന് അർത്ഥം കിട്ടും. ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളിൽ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളുണ്ടായി നശിച്ചുകൊണ്ടിരിയ്ക്കുമ്പോഴും, യാതൊരു മാററവുമില്ലാതെ അവസ്ഥാധിഷ്ഠാനമായും സാക്ഷിയായും അപരോക്ഷരൂപേണ പ്രശോഭിയ്ക്കുന്ന കൂടസ്ഥചൈതന്യമാണ് ആത്മശബ്ദലക്ഷ്യാർത്ഥം.

നാമരൂപാത്മകമായ ആകാശാദിസർവ്വപ്രപഞ്ചത്തേയും അവസ്ഥാധിഷ്ഠാനമായ മായയെത്തന്നെയും തത്വദൃഷ്ട്യാ അപഗ്രഥിയ്ക്കുമ്പോഴും അവശേഷിയ്ക്കുന്ന അനിർവ്വചനീയമായ സച്ചിദാനന്ദസ്വരൂപമാണ് ബ്രഹ്മശബ്ദത്തിന്റെ ലക്ഷ്യാർത്ഥം. അപരോക്ഷസ്വരൂപനായ കൂടസ്ഥൻതന്നെയാണ് സച്ചിദാനന്ദ പരിപൂർണ്ണസ്വരൂപമായ പരബ്രഹ്മമെന്ന് 'അയമാത്മാ ബ്രഹ്മ' എന്ന മഹാവാക്യംകൊണ്ട് കിട്ടുന്നു.

ഇങ്ങനെ ബ്രഹ്മാത്മൈക്യ പ്രതിപാദങ്ങളായ ചതുർവ്വേദമഹാവാക്യങ്ങളും വിവരിയ്ക്കപ്പെട്ടു.

* * * * *

# ശ്രുതിസാരമഹാവാക്യപ്രകരണം

കഴിഞ്ഞപ്രകരണത്തിൽ ഈശ്വരനായിട്ടും ജീവനായിട്ടും മററും തോന്നുന്ന നാനാത്വത്തെ നീക്കി അദ്വൈതബ്രഹ്മത്തെ സാക്ഷാത്ക്കരിയ്ക്കണമെന്നുപദേശിച്ചു. പ്രതിപാദിതമായ അദ്വൈതബോധത്തിന്റെ ദാർഢ്യത്തിനുവേണ്ടി ശ്രുതിസാരമഹാവാക്യപ്രകരണമാരംഭിയ്ക്കുന്നു.

1. 'പ്രപഞ്ചസ്വരൂപം ബ്രഹ്മ'
2. 'ഏകമേവാദ്വിതീയം ബ്രഹ്മ'
3. 'ഭാവാഭാവാതീതം ബ്രഹ്മ'
4. 'സ്വാനുഭവാതീതം ബ്രഹ്മ'

ഇവ നാലുമാണ് ശ്രുതിസാരമഹാവാക്യങ്ങൾ.

## പ്രപഞ്ചസ്വരൂപം ബ്രഹ്മ

പ്രപഞ്ചത്തിന്റെ സ്വരൂപം, സ്വഭാവം — സത്ത, ബ്രഹ്മമാകുന്നു — എന്നാണിതിന്റെ വാച്യാർത്ഥം. ബ്രഹ്മത്തെക്കൂടാതെ പ്രപഞ്ചമില്ല. അതുകൊണ്ട് പ്രപഞ്ചസ്വരൂപം ബ്രഹ്മം തന്നെയാണെന്നു സാരം. ഇതിൽ അനേകം പൂർവ്വപക്ഷങ്ങളുണ്ടാകാം. പക്ഷേ ഇവയെല്ലാം നിഷ്കർഷമായി പരിശോധിക്കുമ്പോൾ പ്രപഞ്ചം ബ്രഹ്മത്തിൽ വിവർത്തമെന്നു തെളിയും.

## വൃത്തിവാദം

തരംഗാദികളുടെ ഉല്പത്തിയെയാണ് വൃത്തിപക്ഷമെന്നു പറയുന്നത്. ആ തരംഗാദികൾ സമുദ്രത്തിൽ ലയിച്ചും കാണുന്നു. അതുപോലെ ബ്രഹ്മത്തിൽ പ്രപഞ്ചം വൃത്തിരൂപേണ ഉണ്ടാകുമെന്നു പറഞ്ഞാൽ ആ ബ്രഹ്മത്തിൽത്തന്നെ അതു ലയിച്ചുകാണേണ്ടതാണ്. പ്രപഞ്ചം ഇല്ലാത്തതാണെന്നു നേരത്തെ തെളിയിക്കപ്പെട്ടുപോയതാണ്. ഇല്ലാത്ത ഒന്നിനു് ഉല്പത്തിയോ, സ്ഥിതിയോ, ലയമോ ഇല്ല. അതുകൊണ്ട് വൃത്തിപക്ഷം പ്രകൃതത്തിനു യോജിച്ചതല്ല.

## പരിണാമവാദം

പാൽ തൈരാകുന്നതുപോലെ, ഒരു വസ്തു മറ്റൊന്നായിത്തീരുന്നതു പരിണാമം. അപ്രകാരം ബ്രഹ്മം പ്രപഞ്ചമായി പരിണമിക്കുന്നില്ല. കാരണം ബ്രഹ്മത്തിൽനിന്നു് ഭിന്നവസ്തു ഇല്ലാത്തതിനാൽ ആ പരിപൂർണ്ണവസ്തുവിൽ ആ ഭിന്നവസ്തു ഘടിയ്ക്കുകയില്ല.

## ആരംഭവാദം

കാരണത്തിൽനിന്നും ഭിന്നമായ കാര്യമുണ്ടാകുന്നതു് ആരംഭവാദം. പിതാവിൽനിന്നും പുത്രനുണ്ടാകുന്നതിതിനുദാഹരണം. എന്നാൽ ബ്രഹ്മത്തിൽ ആരോപിതമായ പ്രപഞ്ചം അതിൽനിന്നു വേറിട്ടിരിക്കുയാൽ ആരംഭപക്ഷവും ശരിയല്ല.

## നിത്യത്വവാദം

നാശരഹിതമായതു നിത്യം. പ്രപഞ്ചം നശ്വരമായതുകൊണ്ട് മിഥ്യതന്നെ.

# വിവർത്തവാദം

ഒരു വസ്തുവിന്ന് യാതൊരു വികാരവുമില്ലതിരിയ്ക്കുമ്പോഴും തന്നെ അതു മറ്റൊന്നാണെന്നു തോന്നുന്നതു് വിവർത്തം. ഉദാ:— രജ്ജുസർപ്പം. അതുപോലെ നിർവ്വികാരബ്രഹ്മത്തിൻെറ വിവർത്തം മാത്രമാണു പ്രപഞ്ചം. വിവർത്തിപക്ഷത്തെ ഒഴിച്ച് ഇതരപക്ഷങ്ങളൊന്നുംതന്നെ വേദാന്തശാസ്ത്രം അംഗീകരിയ്ക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ആ പക്ഷങ്ങളെല്ലാം വവർത്തത്തിലടങ്ങും.

# സർവ്വവാദസമന്വയം

മങ്ങിയ വെളിച്ചത്തിൽക്കണ്ട കയർ എന്താണെന്ന് ആദ്യം ശരിയ്ക്കറിഞ്ഞില്ലെങ്കിലും എന്തോ ഒന്നുണ്ടെന്നുള്ള പ്രതീതി (സാമാന്യജ്ഞാനം) ആദ്യമുണ്ടാകുന്നു. അതാണു വൃത്തിപക്ഷം. പിന്നെ, ഇതു പാമ്പാണല്ലൊ എന്നു തോന്നിയതു്, പരിണമിച്ചതു്, പരിണാമപക്ഷം. പിന്നീടതു് ഇഴയുന്നെന്ന തോന്നൽ ആരംഭപക്ഷം. ഒടുവിൽ ഇതു പാമ്പുതന്നെയെന്നു നിശ്ചയിച്ചുറപ്പിയ്ക്കുന്നതു് നിത്യപക്ഷം. ഈ നാലുപക്ഷങ്ങളും വിവർത്തത്തെ മാത്രം താങ്ങിനിൽക്കുന്നതേയുള്ളു. അതുപോലെ കാണപ്പെടുന്ന ഈ പ്രപഞ്ചത്തിൻെറ ഉണ്മയെക്കുറിച്ചുള്ള സാമാന്യജ്ഞാനത്തിനു വൃത്തിയെന്നും, നാമരൂപാത്മകമായി തോന്നുന്നതിനു പരിണാമമെന്നും, കർത്തൃകർമ്മക്രിയാരൂപേണ തോന്നുന്നതിന് ആരംഭമെന്നും, സ്ഥിരമെന്നു തോന്നുന്നതിന് നിത്യപക്ഷമെന്നും പറയുന്നു. വാസ്തവത്തിൽ ഈ നാലുപക്ഷങ്ങളും പ്രപഞ്ചം ബ്രഹ്മത്തിൽ വിവർത്തമാണെന്നുള്ള പക്ഷത്തെ സ്ഥിരപ്പെടുത്തുന്നതേയുള്ളു.

രജ്ജുസർപ്പം യഥാർത്ഥബോധത്തിൽ രജ്ജുമാത്രമായി ശോഭിയ്ക്കുന്നതുപോലെ, വിവർത്തമായിരുന്ന പ്രപഞ്ചം വേദാന്തജ്ഞാനത്താൽ ബ്രഹ്മരൂപമായി പ്രകാശിയ്ക്കുന്നു എന്നതാണ് 'പ്രപഞ്ചസ്വരൂപം ബ്രഹ്മ' എന്ന മഹാവാക്യത്തിൻെറ നിഷ്കൃഷ്ടാർത്ഥം.

# ഏകമേവാദ്വിതീയം ബ്രഹ്മ

വിവർത്തമായ പ്രപഞ്ചം നിവൃത്തമാകുമ്പോഴുള്ള അവസ്ഥാന്തരത്തെയാണിതു വ്യക്തമാക്കുന്നതു്. മരുമരീചികാപ്രവാഹം സൂര്യ

രശ്മിമാത്രമാണെന്നതുപോലെ, ബ്രഹ്മത്തിൽ പ്രപഞ്ചത്തിന്റെ തോ ന്നൽ മിഥ്യതന്നെ.

## ഭാവാഭാവാതീതം ബ്രഹ്മ

ബ്രഹ്മം ഭാവത്തിനും (ഉള്ളതിനും) അഭാവത്തിനും (ഇല്ലാത്ത തിനും) അതീതമാകുന്നു. ഉള്ളതായ ബ്രഹ്മശക്തിയ്ക്കും ഇല്ലാത്ത തായ പ്രപഞ്ചത്തിനുമപ്പുറമുള്ളതെന്നു സാരം. ബ്രഹ്മശക്തിയെ ന്നാൽ—സദ്രൂപശക്തി, ചിദ്രൂപശക്തി, ആനന്ദരൂപശക്തി എന്നീ മൂന്നു ശക്തികൾ ചേർന്നതെന്നർത്ഥം ബ്രഹ്മാനുഭവമെന്നത് ജ്ഞാനമാത്രമായ ബ്രഹ്മംതന്നെ താനാകുക എന്നതാണ്. അതുകൊണ്ട് അധിഷ്ഠാനത്തിനും ആരോപണത്തിനും അതീതമാ ണ് ബ്രഹ്മം എന്ന് 'ഭാവാഭാവാതീതം ബ്രഹ്മ' എന്ന മൂന്നാം വാ ക്യം സ്പഷ്ടമാക്കി.

## സ്വാനുഭവാതീതം ബ്രഹ്മ

ബ്രഹ്മം സ്വാനുഭവത്തിനും അതീതമാണെന്നാണിതിനർത്ഥം. ഇന്ദ്രിയങ്ങൾക്കും മനസ്സിനും അതീതമായി അനിർവ്വചനീയമായി രിയ്ക്കുന്ന കേവലാവസ്ഥയാണ് — തനി അറിവുമാത്രമാണ് ബ്രഹ്മം. അതുകൊണ്ട് ബ്രഹ്മം സ്വാനുഭവമല്ല; സ്വാനുഭവാതീത മെന്നു മനസ്സിലാക്കണം.

ഇപ്രകാരം ശ്രുതിസാരമഹാവാക്യങ്ങൾകൊണ്ട് ബ്രഹ്മാവ സ്ഥാനം വെളിപ്പെടുത്തി. എങ്ങിനെയെന്നാൽ—

തത്വമസ്യാദിമഹാവാക്യങ്ങൾകൊണ്ട് ജീവേശ്വരസാക്ഷിയാ യി പ്രകാശിയ്ക്കുന്ന കൂടസ്ഥബ്രഹ്മചൈതന്യമാണു ഞാൻ എന്ന് ബോധിച്ച ശിഷ്യന് പ്രാരബ്ധവശാൽ പ്രപഞ്ചപ്രതീതി തോന്നു ന്നെങ്കിൽ, അങ്ങിനെ തോന്നുന്ന പ്രപഞ്ചവും ബ്രഹ്മസ്വരൂപമാണെ ന്ന് 'പ്രപഞ്ചസ്വരൂപം ബ്രഹ്മ' എന്ന വാക്യംകൊണ്ടുപദേശിയ്ക്കുന്നു. പ്രപഞ്ചം ബ്രഹ്മസ്വരൂപമെങ്കിലും അതു ബ്രഹ്മത്തിൽ, സമുദ്രത്തിൽ തിരമാലപോലെ അംശഭാവേനയാണോ വർത്തിയ്ക്കുന്നതെന്നസംശ യമുണ്ടാകാം. രജ്ജുവിൽ സർപ്പമെന്നപോലെ, പ്രപഞ്ചം ബ്രഹ്മ ത്തിൽ ഒരുകാലത്തുമുണ്ടായിട്ടില്ലാത്തതിനാൽ ബ്രഹ്മം സജാതീയ

വിജാതീയസ്വഗതരഹിതമാണെന്നും, അതിനാൽ പരിപൂർണ്ണമായ ആ ബ്രഹ്മത്തിൽ അംശകല്പനയ്ക്കവകാശമില്ലെന്നും 'ഏകമേവാദ്വിതീയംബ്രഹ്മ' എന്ന മഹാവാക്യം അനുശാസിക്കുന്നു. ബ്രഹ്മത്തിനും പ്രപഞ്ചത്തിനും തമ്മിൽ അംശാംശിഭാവമില്ലെങ്കിലും വിവർത്തി വിവർത്ത (അധിഷ്ഠാനാരോപ) ഭാവമുണ്ടുതാനും. പരിപൂർണ്ണവസ്തുവിനെ മറയ്ക്കാൻ മറ്റൊന്നില്ലാത്തതുകൊണ്ട് ഒരുകാലത്തും ബ്രഹ്മത്തിൽ പ്രപഞ്ചം ഉണ്ടായിട്ടേയില്ല. ആയതിനാൽ ബ്രഹ്മം വിവർത്തിയോ, പ്രപഞ്ചം വിവർത്തമോ അല്ല.

ഇങ്ങനെ, വന്ധ്യാപുത്രനോ ശശവിഷാണമോപോലെ നാമമാത്രമായിരിക്കുന്ന പ്രപഞ്ചം ഇല്ലാത്തതാകയാൽ ആ ഇല്ലായ്മയ്ക്കും—അഭാവത്തിനും, ആ അഭാവപ്രകൃതിയെ അപേക്ഷിച്ച് ഉണ്ടെന്നു തോന്നുന്ന—ഭാവരൂപേണ വർത്തിയ്ക്കുന്ന ബ്രഹ്മശക്തികൾക്കും അപ്പുറമാണ് ബ്രഹ്മമെന്നുള്ള വേദാന്തപരമസിദ്ധാന്തത്തെയാണ് 'ഭാവാഭാവാതീതംബ്രഹ്മ' എന്ന മഹാവാക്യംകൊണ്ടു പ്രഖ്യാപനംചെയ്യുന്നത്.

ഇനി, ഉണ്ടെന്നും ഇല്ലെന്നുമുള്ള കല്പനയ്ക്കപ്പുറമാണു ബ്രഹ്മമെങ്കിൽ ആ അനുഭവം തനിയ്ക്കുണ്ടാകേണ്ടതല്ലേ എന്നാണു സംശയമെങ്കിൽ—ഭാവാഭാവാതീതരൂപേണ വർത്തിയ്ക്കുന്ന ബ്രഹ്മം താൻ തന്നെയാകയാൽ തനിയ്ക്കു തന്റെ അനുഭവമുണ്ടാകുകയെന്നതു കർമ്മകർത്തൃദോഷദുഷ്ടമാണെന്നുവരും. (കർത്താവും കർമ്മവും ഒന്നാകുകയെന്ന ദോഷം). അതു സംഭവ്യമല്ല. അതുകൊണ്ട് ആ ബ്രഹ്മം അനുഭവത്തിനും അതീതമാണെന്ന വാസ്തവത്തെയാണ് 'സ്വാനുഭവാതീതംബ്രഹ്മ' എന്ന മഹാവാക്യം വിളംബരംചെയ്യുന്നതു എന്നറിയണം.

ഇപ്രകാരം നാലു ശ്രുതിസാരമഹാവാക്യങ്ങളേയും വിചാരിച്ചറിഞ്ഞവൻതന്നെയാണ് കൃതാർത്ഥനും കൃതകൃത്യനും.

* * * * * *

മുകളിൽ പറയപ്പെട്ട തത്വങ്ങളെല്ലാം നല്ലതുപോലെ പഠിച്ചറിഞ്ഞ് അക്ഷരംപ്രതി മനനംചെയ്യണം. തദനന്തരം ഈ ലോകം മുഴുവൻ അഖണ്ഡസച്ചിദാനന്ദപരിപൂർണ്ണസ്വരൂപമാണെന്നും, വ്യ

ക്തിഭേദങ്ങളോടുകൂടികാണുന്ന സകല പരാപരങ്ങളും പരമാത്മ ത്തിൽ ഇല്ലാത്തതാണെന്നും, അവ ഉള്ളതാണെന്നു തോന്നുന്നതു്— ചേരാൻപാടില്ലാത്ത വസ്തുക്കളെ കൂട്ടിച്ചേർക്കുന്നതിൽ അതിവിദഗ്ദ്ധ മായ 'മായ'യുടെ ജാലവിദ്യകൊണ്ടാണെന്നും വിശ്വസിച്ചുറയ്ക്ക ണം. ഈ ദൃഢവിശ്വാസത്തോടുകൂടിയും, സ്ഥിരമായ വൈരാഗ്യ ത്തോടുകൂടിയും കാണുന്നതിലും കേൾക്കുന്നതിലും വിചാരിയ്ക്കു ന്നതിലും സ്പർശിയ്ക്കുന്നതിലും എല്ലാമെല്ലാം നിർഗ്ഗുണബ്രഹ്മം മു ത്തുകളിൽ ചരടെന്നപോലെ വ്യാപിച്ചിരിയ്ക്കുന്നെന്നു കല്പിയ് ക്കണം. ഇങ്ങനെ ഇടതടവില്ലാതെ സങ്കല്പിച്ചു ശീലിയ്ക്കുമ്പോൾ ലോകം മുഴുവൻ തന്നിൽ അടങ്ങിയിരിയ്ക്കുന്നതായും, താൻ സ ർവ്വദാ പ്രപഞ്ചവ്യാപ്തനായിരിയ്ക്കുന്നതായും അനുഭവപ്പെടും. അ പ്പോൾ സങ്കല്പവികല്പംകൊണ്ടു് പതറിയിരുന്ന മനസ്സു് കണികാ ണാൻപോലുമുണ്ടായിരിയ്ക്കയില്ല. 'അഹമേവ പരംബ്രഹ്മ ബ്രഹ്മോ ഹം' എന്ന ജീവന്മുക്താവസ്ഥയാണിതു്. ഇതാണു മനുഷ്യജ ന്മോദ്ദേശം. ഇതുതന്നെയാണു് പരമാചാര്യന്മാരുടെ അ മൂല്യരത്നം. അതിനാൽ സർവ്വ മനുഷ്യരും ഈ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ള ഏതെങ്കിലും ഒരു മാർഗ്ഗത്തിൽക്കൂടി ജന്മസാ ഫല്യംവരുത്താൻ പരിശ്രമിയ്ക്കേണ്ടതാകുന്നു.



# മനോനാശം

# ശുദ്ധാദ്വൈതഭാവന



## മനസ്സിനെ നശിപ്പിയ്ക്കാനുള്ള ഉപായം

അതിവിസ്താരമുള്ള ബ്രഹ്മാണ്ഡകോടികളെ തന്റെ അണുമാത്ര പരിണാമമായ സങ്കല്പദേശത്തിലടക്കി, ഉള്ളതോ ഇല്ലാത്തതോ എന്നു ശങ്കിയ്ക്കത്തക്കവണ്ണം അനന്തമായ വ്യാപകമഹിമയോടുകൂടിയിരിയ്ക്കുന്ന ഒന്നാണീമനസ്സ്. എന്നിരുന്നാലും വേദാന്തശാസ്ത്രാനുഭൂതിസമ്പന്നനും കരുണാനിധിയുമായ സദ്ഗുരുവിന്റെ ഉപദേശബലത്തോടുകൂടി അതിനെ ഉററുനോക്കുന്നതായാൽ, അതു കെട്ടടങ്ങുകതന്നെചെയ്യും. ഘടവസ്ത്രാദികളുടെ സത്ത മണ്ണ്, നൂൽ മുതലായവ കൂടാതെ സിദ്ധിയ്ക്കുകയില്ലാത്തതുപോലെ, ഈ മനസ്സിന്റെ സങ്കല്പംകൂടാതെ പ്രപഞ്ചവും സിദ്ധിയ്ക്കയില്ല. അതുകൊണ്ടു് സങ്കല്പത്തെ ജയിയ്ക്കണം. അതിനാരംഭിയ്ക്കുന്നു.

## സ്ഥൂലശരീരാദ്ധ്യാസനിവൃത്തി

സ്ഥൂലശരീരമെന്നതു് രക്തം, മാംസം, അസ്ഥി, ഞരമ്പ്, ചർമ്മം, ജലം, മലം, രോമം, ദന്തം, കഫം ഇവകളുടെ സംയോഗമാകുന്നു. ഇതിനെ വിവേകദൃഷ്ടികൊണ്ടു പിരിച്ച്, തനിയ്ക്കെതിരെ ഒരു കയറുകെട്ടിയതായി ഭാവിച്ചു് അതിൽ ഇവയെ വെവ്വേറെ തൂക്കിയിട്ടുകൊണ്ടു നോക്കിയാൽ—(തൊലിയുമെല്ലുമ്പുമലം ദുരന്തമന്തഃകലകളുമേന്തുമഹന്ത യൊന്നുകാൺക—ശ്രീനാരായണഗുരുദേവൻ)—താൻ അശരീരനായ ജ്ഞാനസ്വരൂപദൃക്കാണെന്നും, ആദ്യം ശരീരംപോലെ തോന്നിയ പിണ്ഡം മുന്നിൽ കെട്ടിത്തൂക്കിയിട്ടിരിയ്ക്കുന്ന ജഡസാധനങ്ങൾ മാത്രമാണെന്നും, അവ ശരീരമെന്നുള്ള പേരിന്റെ അർത്ഥത്തോടു് ചേരാത്തതാണെന്നും മനസ്സിലാവും. ഇപ്രകാരം ഇടതടവില്ലാതെ ദൃഢതരമായി അഭ്യസിച്ചാൽ ഒരുവനും,

ഒരിയ്ക്കലും ഒരു കടത്തെ സംബന്ധിച്ച് 'ഞാൻ' എന്നൊരു അദ്ധ്യാസമുണ്ടാകാത്തതുപൊലെ (ഞാൻ കടം എന്നുള്ളിടത്ത് ഞാൻ വേറെയെന്നുള്ളതുപോലെ എന്റെ ശരീരം എന്നുള്ളിടത്ത് ഞാൻ വേറെ ശരീരം വേറെ എന്നുള്ള വിവേചനംപോലെ) ഈ ശരീരത്തെ സംബന്ധിച്ചും അദ്ധ്യാസം വിട്ടുപോകകതന്നെചെയ്യും. ദ്രഷ്ടാവും, തന്നിൽ ശരീരബന്ധം കാണപ്പെടാത്തതുകൊണ്ട് അശരീരിയായ ദ്രഷ്ടാവുമാത്രമായിത്തീരും.

## സൂക്ഷ്മശരീരാദ്ധ്യാസ നിവൃത്തി

സ്ഥൂലശരീരബന്ധം നീങ്ങി അശരീരിയായ ഈ ആത്മാവ് ജ്ഞാനദൃഷ്ടിമാത്രനായി പ്രകാശിയ്ക്കുമ്പോഴ്, കേഴ്വി, വല്ലഭം മുതലായ പതിനേഴ് തത്വങ്ങളടങ്ങിയ (വാഗാദി കർമ്മേന്ദ്രിയങ്ങളഞ്ചും, ശ്രോത്രാദി ജ്ഞാനേന്ദ്രിയങ്ങളഞ്ചും, സമാനാദി വായുക്കളഞ്ചും, ബുദ്ധിയും, മനസ്സും (17) ) സൂക്ഷ്മശരീരം ആ ആത്മാവിനോട് അഭേദ്യമായി കലർന്നനില്ലും. ഭിന്നഭിന്ന ലക്ഷണങ്ങളോടുകൂടിയ ആ പതിനേഴ് തത്വങ്ങളേയും സ്ഫുരിപ്പിച്ചു അവയെ ആകാശത്തിൽ ചിതറിയ നക്ഷത്രങ്ങളെപ്പോലെ ദൃഗ്ദൃശ്യങ്ങളായി നിർത്തിക്കാണണം. അപ്പോഴ് അവ ആത്മസംബന്ധം വിട്ട് വെറും ഘടാദികഴ് പോലെ അനാത്മവസ്തുക്കളായി ഭേദിയ്ക്കും. ഈ അഭ്യാസം ദൃഢപ്പെടുത്തി അനാത്മബുദ്ധ്യാനുഭവത്താൽ നേരിട്ട 'അഹമദ്ധ്യാസനിവൃത്തി'യും (അതു ഞാനല്ലെന്നുള്ള ദൃഢനിശ്ചയം) ഉറച്ചാൽ സൂക്ഷ്മശരീരത്തിലും അഹമദ്ധ്യാസമുറയ്ക്കുകയില്ല.

## കാരണശരീരാദ്ധ്യാസ നിവൃത്തി

'ഞാൻ യാതൊന്നുമറിയാതെ സുഖമായി ഉറങ്ങി' എന്ന വ്യവഹാരം വിവേകത്താൽ വിഷയീകരിയ്ക്കുമ്പോഴ് അപ്രകാരം ഒരനുഭവം വീണ്ടും ഉദിയ്ക്കും—ഉദിയ്ക്കണം. (ഈ അഭ്യാസം ഗുരുമുഖത്തുനിന്നല്ലാതെ സാദ്ധ്യമല്ല). ഈ അനുഭൂതിയെ സങ്കല്പസത്താസംബന്ധംകൂടാതെ നോക്കിയ ദൃഢാനുഭവംകൊണ്ട് ദൃശ്യമാക്കിയാൽ, അതു് ദൃശ്യത്തോടുചേർന്ന് അനാത്മവസ്തുവായിഭേവിച്ച് ബഹുദൂരത്തിൽ അകന്നുനില്ലും.

ഇപ്രകാരം ശരീരത്രയാദ്ധ്യാസനിവൃത്തി പ്രതിപാദിയ്ക്കപ്പെട്ടു.

* * *

## വിക്ഷേപശക്തിയും ആവരണശക്തിയും

ദർപ്പണനഗരംപോലുള്ളതാണീ വിക്ഷേപണശക്തി. വിക്ഷേപത്തിൽക്കൂട്ടി ബ്രഹ്മകോടികളെ സൃഷ്ടിയ്ക്കാൻ കഴിവുള്ളതുമാണീ ശക്തി. ഇന്ദ്രജാലക്കാരൻ അനേകസാധനങ്ങളെ പ്രേക്ഷകർക്ക് പ്രത്യക്ഷഗോചരമാക്കുന്നുണ്ടെങ്കിലും അതു മിഥ്യയാണെന്നയാൾക്കറിയും. അതുപോലെ സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങൾ അനാത്മാവാണെന്നു നേരത്തെ കണ്ടതുപോലെ, ഭിന്നലക്ഷണങ്ങളോടുകൂടിയ ദൃശ്യപദാർത്ഥങ്ങളെ അനാത്മവസ്തുക്കളായികല്പിച്ച് വളരെദൂരത്തിൽ സങ്കല്പിച്ചു നിർത്തുമ്പോൾ — തന്നിൽ കാലത്രയത്തിലും മുൻപറയപ്പെട്ടവയില്ലെന്നുകണ്ട് സാധകൻ അദ്വിതീയനിജാനന്ദസുധാസിന്ധുവായി പ്രകാശിയ്ക്കുണം.

ആത്മസ്വരൂപത്തെ മറയ്ക്കുന്ന ശക്തിയാണ് ആവരണശക്തി. ആത്മാവിനെ ആശ്രയിച്ച് ആ ആത്മാവിന്റെ ആനന്ദഭാവത്തെ ആവരണംചെയ്യാനുള്ള അജ്ഞാനത്തിന്റെ സാമർത്ഥ്യമാണു ശക്തി. ഈ ശക്തി സുഷുപ്തി, മൂർച്ഛ, പ്രളയം മുതലായ സന്ദർഭങ്ങളിലനുഭവപ്പെടും. മൂർച്ഛ തെളിയുമ്പോൾ ഏതു കാരണംകൊണ്ട് ബോധം മറഞ്ഞോ, ആ ഓർമ്മയോടെ എഴുന്നേല്ക്കുന്നു. അപ്രകാരംതന്നെ മരണ (പ്രളയ) ദശയിലും ജീവന്മാർ ആവരണശക്തിയിലടങ്ങി ക്ഷണമാത്രത്തിൽ പരലോകയാതന, ജനനം, ഇതുകൾക്കാധാരമായ കർമ്മവാസന ഉത്ഥാനദശയോടൊന്നിച്ചുണ്ടായിട്ട് അതിലേയ്ക്കുതക്കതായ സുഖദുഃഖാദികൾ ആ അന്തഃകരണോപാധിയിൽ പ്രതിബിംബിച്ചിരിയ്ക്കുന്ന ചൈതന്യത്തിൽ കല്പിയ്ക്കപ്പെട്ട്, ആ വാസനാപരമ്പര അനേകകോടി ജനനമരണങ്ങളിലകപ്പെട്ടവനെന്നപോലെ അനുഭവിയ്ക്കുന്നു. സമാധിയിൽനിന്നുത്ഥാനംചെയ്യുന്ന മഹാപുരുഷനാകട്ടെ, സർവ്വാധിഷ്ഠാനപ്രത്യഗഭിന്നനിഷ്പ്രപഞ്ചാദ്വിതീയാത്മചൈതന്യത്തിൽ ആരോപിതമായ സകല പ്രപഞ്ചങ്ങളേയും വിവേകാനുഭൂതികൊണ്ട് മിഥ്യയായിട്ടു തള്ളി ത്രിപുടിയില്ലാതെ ഉത്ഥാനംചെയ്താലും ആ അനുഭൂതിയിൽ വീണ്ടും മുഴുകുമെന്നറിയണം.

## ശുദ്ധാദ്വൈതഭാവന

ഞാൻ ദ്രഷ്ടാവ്, മററു സകലതും ദൃശ്യം. ദൃശ്യമെല്ലാം ഘടതുല്യം. മഴപെയ്യുന്നതുകൊണ്ടും സൂര്യന്റെ ചൂടുകൊണ്ടും ആകാശ

ത്തിന്ന് ശീതോഷ്ണസംബന്ധമില്ലാത്തതുപോലെ, ആത്മാവിന്ന് ഒരു ബന്ധവും ഒന്നിനോടും ഒരുകാലത്തുമില്ലെന്നറിയണം.

## കാലത്തിന്റെ മിഥ്യാത്വം

(സകലത്തേയും ചലിപ്പിയ്ക്കുന്നതും പ്രവർത്തിപ്പിയ്ക്കുന്നതുമെന്നാണ് കാലശബ്ദത്തിന്റെ ധാത്വർത്ഥം. വാസ്തവത്തിൽ കാലം മായയാണ്. സംഭവപരമ്പരയെ നാം കാലമെന്നു വിളിയ്ക്കുന്നു. ഒന്നുകഴിഞ്ഞ് മറ്റൊന്നുണ്ടായി എന്നുവരുമ്പോഴാണ് കാലവും, ഒന്നിനപ്പുറത്തു മറ്റൊന്നുണ്ടെന്നു കരുതുമ്പോഴാണ് ദേശവും ഉണ്ടായിവരുന്നു. വിത്തിനെ മരമാക്കുന്നതു കാലമല്ല. പക്ഷേ, വിത്തു മരമായിത്തീരുന്നത് കാലഭ്രാന്തിയെ ഉളവാക്കുന്നു. മാനുഷികവ്യവഹാരത്തിൽ ഖണ്ഡകാലമേ ഉള്ളൂ. ബ്രഹ്മാവിന്റെ ഒരു പകലാണ് ഒരു കല്പം. കല് + പനം = കല്പനം. കല് എന്നാൽ ആവിർഭാവവും, പനം എന്നാൽ തിരോഭാവവും എന്നാണർത്ഥം. ഈ ആവിർഭാവതിരോഭാവങ്ങൾ കൂടിയതു് കല്പനം (ലോപം കല്പം). ഒരു കല്പത്തിൽ ആയിരം മഹായുഗങ്ങളുണ്ട്; ഓരോ മഹായുഗത്തിലും നാല്പത്തിമൂന്നുലക്ഷത്തി ഇരുപതിനായിരം വർഷങ്ങളും. കൃത-ത്രേതാ-ദ്വാപര-കലിയുഗങ്ങൾകൂടിയതാണ് ഒരു മഹായുഗം. B. C. 3102 ഫെബ്റുവരി 16-ാംനു- ഉദിയ്ക്കുംമുമ്പ് 2 മണി 27 മിനിട്ട് 30 സെക്കൻറിലത്രേ കലിയുഗാരംഭം-ആർഷജ്ഞാനം.

കാലതത്വം തനിയ്ക്കന്യമായ സകല പ്രപഞ്ചത്തേയും അളവുപെടുത്തുന്നതുകൊണ്ട് പ്രപഞ്ചത്തിനന്യമായും, സാക്ഷിയാൽതന്നെ പ്രകാശിയ്ക്കുയാൽ ചിദ്വിലക്ഷണമായും ഭവിയ്ക്കുന്നു.

*   *   *   *

(മദ്ധ്യമാധികാരികൾ മനോനാശത്തിന്ന് ഹഠയോഗം, രാജയോഗം, ലയയോഗം, ഭക്തിയോഗം എന്നിവയെ ശീലിയ്ക്കേണ്ടതാണ്.)

*   *   *   *   *

## ഉപദേശസാരം

എല്ലാററിനേയും പരിശോധിച്ചുനോക്കുമ്പോൾ അവ ദൃശ്യമെന്നും ദൃക് എന്നും രണ്ടായി പിരിയും. അതിൽ ദൃശ്യം ജഡമെന്നും, ദൃക്ചിത്തെന്നുമറിയണം. ജഡമായ ദൃശ്യം ദൃക്കിന്റെ ഉപാധിയായിട്ടും ദൃശ്യത്തിന്റെ ഉപാധിയായിട്ടും രണ്ടായി പിരിഞ്ഞ് ആത്മവസ്തുവോ അനാത്മവസ്തുവോ എന്നു സംശയം തോന്നിക്കുമാറ് നില്ക്കും. ആ ദൃക്കിന്റെ ഉപാധിയോ കർത്താവ്, ഭോക്താവ്, ജ്ഞാതാവ്, സുഖി എന്നീ ജീവോപാധികളായും അസംഗോദാസീനസാക്ഷികൂടസ്ഥപരമാത്മാവെന്ന പ്രത്യഗ്ബ്രഹ്മോപാധികമായും ഭവിച്ചുനില്ക്കും. ഖണ്ഡാഖണ്ഡങ്ങളാകുന്ന പ്രപഞ്ചങ്ങളെ ബഹിർമുഖമായാകട്ടെ, വിഷയീകരിക്കുമ്പോൾ വിഷയാകാരങ്ങളായി പരിണമിച്ചുതോന്നിയ വൃത്തികൾക്ക് ഫലം എന്നു പറയാം. അവയോടുകൂടി ഘടം, പടം, മഠം എന്ന കല്പനകളോട് വിഷയങ്ങളെ ചൂണ്ടിയ ബുദ്ധിക്ക് ചിദാഭാസബുദ്ധി എന്നു പറയപ്പെടും. പല ചിദാഭാസവൃത്തികളുണ്ടായി മറയുന്നതറിയുന്നതു് സാക്ഷിവൃത്തിയെന്നപേരിൽ അറിയപ്പെടും. ഈ സാക്ഷിവൃത്തിയിൽ എല്ലാം പ്രകാശിക്കുകകൊണ്ട് പരമാത്മാവിനെ സാക്ഷിയെന്നും, കല്പനാവൃത്തിയിൽ പ്രതിഫലിച്ചതുകൊണ്ട് ചിദാഭാസനെന്നും, ഫലവൃത്തിയിൽ പ്രതിഫലിച്ചതുകൊണ്ട് വിഷയമെന്നും, ചിദാഭാസവൃത്തിയുദിക്കുന്നതിനാധാരമായിരുന്ന നിരാകാരസാക്ഷിവൃത്തിയിൽ പ്രതിഫലിച്ച ചൈതന്യത്തെ തന്റെ സ്വരൂപമായിക്കൊണ്ട് തനതുസാക്ഷി സ്വഭാവം മറഞ്ഞുപോയതുനിമിത്തം അന്തര്യാമിയെന്നും, തന്റെ മറവാൽ ആ ആത്മാവ് കാണപ്പെടായ്കനിമിത്തം ആ അന്തര്യാമിയായ ഈശ്വരനെ പരോക്ഷനെന്നും, വിവേകാനുഭൂതിയാൽ ആ ഈശനെ താനായനുഭവിക്കുമ്പോൾ, താനേ അപരോക്ഷമായ ബ്രഹ്മസ്വരൂപമെന്നും ശ്രുതിയുക്തികളെ വിടാതെ അനുഭവമായി പറയാറാകും.

## വൃത്തിവിലയം

ഇപ്രകാരമറിഞ്ഞ് ബന്ധമോക്ഷവ്യവഹാരത്തിന്നാധാരമായ ദ്വൈതാദ്വൈതവികാസഭേദമെല്ലാം മുൻപറഞ്ഞ വൃത്തിഭേദത്തെക്കൂടാതെ പ്രത്യേകമായിട്ടില്ലായ്കയാലും, ആ വൃത്തിഭേദംപോലും കല്പിതവും സ്വതന്ത്രസത്തയില്ലാത്തതുമായതിനാലും ഘടപടാദി ഇഹപ

രങ്ങളായി പരിണമിച്ച ഫലവൃത്തിയെ അതിനെ കൂണ്ടുന്ന ചിദാഭാസവൃത്തിയിലും, അതിനെ, അതിൽനിന്നും മറഞ്ഞും, അതിനെ അറിയുന്നതുമായ സാക്ഷിവൃത്തിയിലും ലയിപ്പിക്കാം. ആ സാക്ഷിവൃത്തിമാത്രമായിരിയ്ക്കുമ്പോഴും ദൃശ്യങ്ങളും സമസ്തവും ദൃക്കായിട്ടുതന്നെ കാണപ്പെടും. ആ ദൃഗുപാധിയിൽ ദൃശ്യം നീങ്ങിയിരുന്നാലും, അവിടെ ഉദിയ്ക്കുന്ന വിവേകത്താൽ ആ ദൃഗുപാധി ദൃശ്യമായി, നിരുപാധികദൃക്കുമാത്രമായി ശേഷിച്ച് സ്വയം താനായി പ്രകാശിയ്ക്കും. ഇതത്രേ സകല വേദാന്തങ്ങളുടേയും സാരം.

* * * *

## ദൃക്ദൃശ്യ വിവേകം

ദ്വൈതം ദൃശ്യമാകുന്നു. ദൃക് അദ്വൈതമാണ്. അതുതന്നെ സ്വയംവസ്തു. ആത്മാവിനെ അന്വേഷിച്ചാലും ജഗത്തെ അന്വേഷിച്ചാലും സ്വയംവസ്തുവായി നോക്കിയാൽ പ്രത്യഗഭിന്നബ്രഹ്മമാകുന്ന കൂടസ്ഥനായ താനായിട്ടുതന്നെ സകലവും പ്രകാശിയ്ക്കും. അതെങ്ങിനെയെന്നാൽ സ്വയം ഗോപുരമെന്നിടത്ത് അതിൽകാണുന്ന ചിത്രരൂപങ്ങളെ ഗോപുരമല്ലെന്നു നിഷേധിയ്ക്കിൽ, അവ ആ ഉപാധിയെ വിട്ടുനീങ്ങും.

## അദ്വൈതബ്രഹ്മാനുഭൂതി

അപ്രകാരംതന്നെ മാരോ ഉപാധികളേയും നീക്കിക്കണ്ടാൽ നിരുപാധികമായി ദൃശ്യാദൃശ്യഭാവംകൂടാതെ ഭേദിയ്ക്കപ്പെടാത്തതായിട്ടുതന്നെ പ്രകാശിയ്ക്കും. അപ്രകാരം സ്വയം ജഗത്തായിട്ടുനോക്കിയാൽ ഈ ജഗത്തും തന്റെ ഉപാധികളെ വിട്ടുനീങ്ങി ദൃശ്യാദൃശ്യഭേദംകൂടാതെ സ്വയം താനായി പ്രകാശിയ്ക്കും. ആകയാൽ.

നീ, ഞാൻ, അത്, ഇത്, ജഗത്ത്, ഈശ്വരൻ, ജീവൻ, ശിഷ്യൻ, ഗുരു, ബന്ധം, മോക്ഷം മുതലായ ഭേദം—ഇവ നീങ്ങിയ അഭേദം—നമ്മെ ആത്മജ്ഞാനത്തിലേക്കു നയിക്കും.

* * *

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

* * *

# ശ്രീനാരായണഗുരുസ്വാമികൾ

ആദിശങ്കരനുശേഷം ആദ്ധ്യാത്മികവിഷയത്തിൽ നേതൃത്വം നൽകിക്കൊണ്ടു് ആ പാരമ്പര്യം പൊലിഞ്ഞുപോകാതെ പരിപാലിച്ച പുണ്യപുരുഷന്മാർ പലരും നമ്മുടെ കേരളത്തിലുണ്ടായിട്ടുണ്ടു്. ലീലാശുകൻ എന്ന അപരനാമത്താലറിയപ്പെടുന്ന വില്വമംഗലത്തു സ്വാമിയാരും, ജ്ഞാനപ്പാനയുടെ കർത്താവായ പൂന്താനവും, മേല്പത്തൂരും, ഉദ്ദണ്ഡശാസ്ത്രികളും, കാക്കശ്ശേരി ഭട്ടതിരിയും, തൃശ്ശൂർ വടക്കുംനാഥക്ഷേത്രപ്രതിഷ്ഠ നടത്തിയ സന്ന്യാസിവര്യനായ യോഗാതിരിപ്പാടും, അഗാധപണ്ഡിതനും ഭക്താഗ്രേസരനുമായിരുന്ന കൂടല്ലൂർ കുഞ്ഞുണ്ണി നമ്പൂതിരിപ്പാടും, നായാടിയേയും നായിനേയും നമസ്കരിക്കാറുണ്ടായിരുന്ന പണ്ഡിതാഗ്രേസരനായിരുന്ന ചിന്നക്കുട്ടി ശാസ്ത്രികളും, തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛനും, 'ആഴ്വാർ തിരുമൊഴി'യുടെ കർത്താവായ കുലശേഖര ആഴ്‌വാരും, ഉടലോടെ സ്വർഗ്ഗസ്ഥനായ സുന്ദരമൂർത്തി നായനാരും, മേലത്തോൾ അഗ്നിഹോത്രിമുതൽ പറച്ചിപെററ പന്തിരുകുലത്തിലെ മഹർഷിതുല്യരായ മഹാത്മാക്കളും, മാനോരിക്കോട്ടയ്യൂർ കൊമ്പിത്താൻ ശിവാങ്കളും, ജ്ഞാനവൈരാഗ്യനിധരിൽ പ്രഥമഗണനീയനും ഉപനിഷത്തുകളിൽ അപാരമായ അവഗാഹമുള്ള മഹാനുമായിരുന്ന ഉത്തരകാശി നിവാസിയായിരുന്ന ശ്രീ തപോവനസ്വാമികളും, അദ്ദേഹത്തിൽനിന്നും ഉപനിഷത്തുക്കൾ ഇംഗ്ലീഷ് മാദ്ധ്യമത്തിൽകൂടി പഠിച്ചു് ഋഷീകേശത്തിൽ ശിവാനന്ദസരസ്വതിയിൽനിന്നും സന്ന്യാസം സ്വീകരിച്ചു്, തന്റെ വാഗ്ധോരണിയിലൂടെ ഇന്ത്യയെയൊട്ടാകെ പുളകംകൊള്ളിച്ചുകൊണ്ടിരിക്കുന്ന ചിന്മയാനന്ദസ്വാമികളും അക്കൂട്ടത്തിൽപ്പെടുന്നു. ഹിമാലയത്തിൽനിന്നും ഗംഗയും യമുനയുംപോലെ തിരുവനന്തപുരത്തുള്ള 'ഉള്ളൂർക്കോട്' 'ചെമ്പഴന്തി' എന്നീ ഗ്രാമങ്ങളിൽനിന്നും രണ്ടുവഴിയ്ക്കൊഴുകി, അണിയൂർ ക്ഷേത്രത്തിൽ സംഗമം നടത്തി അവിടെനിന്നും വീണ്ടും രണ്ടായി പിരിഞ്ഞൊഴുകി നായർ ഈഴവസമുദായത്തെ സമുദ്ധരിച്ചു്

ഹിന്ദു ഗംഗയായി പരിണമിച്ച് മോക്ഷമാകുന്ന മഹാസമുദ്രത്തിൽ വിലയംപ്രാപിച്ച രണ്ടു മഹർഷിവര്യരായിരുന്ന ശ്രീചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുസ്വാമികളും. ഇവരിരുവരും ആർഷപാരമ്പര്യത്തിന്റെ അഭിമാനഭാജനങ്ങളത്രേ. മഹാ പണ്ഡിതനും ബ്രഹ്മനിഷ്ഠനുമായ വാഴൂർ തീർത്ഥപാദാശ്രമത്തിലെ ഇന്നത്തെ മഠാധിപധിയായ ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികളും, ശ്രീനാരായണാദർശങ്ങൾ വിദേശങ്ങളിൽ പ്രചരിപ്പിച്ച് സുപ്രസിദ്ധനായിത്തീർന്ന ഡോ. നടരാജഗുരുവും, അദ്ദേഹത്തിന്റെ ശിഷ്യനും ഇന്നു കേരളത്തിൽ പൊതുവെ അറിയപ്പെടുന്ന മഹാത്മാവുമായ ഗുരുനിത്യചൈതന്യയതിയും ഇവരുടെ ശിഷ്യപരമ്പരയിലെ സമുജ്ജ്വലകണ്ണികളത്രെ!

ആധുനികയുഗത്തിൽ ഹിന്ദുക്കളുടെ മതപരമായും, സംസ്കാരപരമായും, സംഘടനാപരമായുമുള്ള നവോത്ഥാനത്തിനുവേണ്ടി അശ്രാന്തപരിശ്രമംചെയ്ത ഒരു മഹാനായിരുന്നു ശ്രീനാരായണഗുരു. പണ്ടത്തെ തിരുവിതാംകൂറിൽ പലയിടത്തും സഞ്ചരിച്ച്, ജനങ്ങളുടെയിടയിൽ മതനിഷ്ഠ, സർവ്വസമുദായമൈത്രി, സംഘടനാബോധം എന്നിവ വളർത്തുന്നതിനുവേണ്ടി പ്രവചനങ്ങൾ, ലേഖനങ്ങൾ, പുസ്തകപ്രസിദ്ധീകരണങ്ങൾ, പ്രതിഷ്ഠകൾ എന്നിവ നടത്തി—ജന്തുബലിയും, കള്ളുകുടിയും, പൊടിയും, ഉച്ചാടനങ്ങളും, തുള്ളലും മററു കോമാളിത്തരങ്ങളും ദുർദ്ദേവതമാരായ യക്ഷ-യക്ഷി, മാടൻ, കുട്ടിച്ചാത്തൻ എന്നിവരുടെ പ്രതിമകളുടെ മുമ്പിലുള്ള കൂത്താട്ടവും നിർമ്മാർജ്ജനംചെയ്ത, ധർമ്മബോധം, സദാചാരബോധം, ഈശ്വരവിശ്വാസം എന്നിവ വളർത്തി, ജാതിമതഭേദമെന്യേ, ആത്മസാക്ഷാല്ക്കാരം ആർക്കും സാദ്ധ്യമാണെന്നു് യുക്തിയുക്തമായി തെളിയിച്ച മഹാപുരുഷനത്രേ ശ്രീനാരായണൻ

വേദങ്ങൾ പഠിക്കുക, പഠിപ്പിക്കുക; എന്നിങ്ങനെ ഒരു ഹിന്ദുവിനുള്ള അധികാരാവകാശങ്ങൾ ആ മതത്തിൽ വിശ്വസിക്കുന്ന ഏതൊരാൾക്കും ഉണ്ടായിരിക്കണമെന്നു് സ്വാമികൾ അനുശാസിക്കുന്നു. ലോകത്തിലുള്ള എല്ലാ മതാവലംബികൾക്കും മതപരമായ ഒരനുഷ്ഠാനക്രമമുണ്ടു്. ആവക അനുഷ്ഠാനങ്ങളെ ഉപദേശിക്കുന്നതു് അവരുടെ മതഗ്രന്ഥങ്ങളാണു്. ക്രിസ്ത്യാനികൾക്കു ബൈബിളും, മുഹമ്മദീയർക്കു് ഖുർ-ആനും ആണല്ലൊ പ്രാമാണികമായ മതഗ്രന്ഥങ്ങൾ. അവയിലെ ഉപദേശങ്ങളനുഷ്ഠിച്ചാണു് അവർ യഥാർത്ഥ ക്രിസ്ത്യാനികളും മുഹമ്മദീയരുമായിക്കഴിയുന്നതു്. അതുപോലെ

ഹിന്ദുക്കൾക്കു വേദങ്ങൾ പ്രമാണമാണ്. അതിന്റെ പരമപ്രാമാണ്യം ഇന്നു സർവ്വത്ര അംഗീകരിച്ചുകഴിഞ്ഞിട്ടുണ്ട്. ഹൈന്ദവരുടെ വേദങ്ങളെപ്പോലെ മനുഷ്യസംസ്കാരത്തിന്റെ പരിപൂർണ്ണതയെ കാണിച്ചുതരുന്ന വേറൊരു ഗ്രന്ഥവും ഇല്ലെന്ന് ഇതരമതാവലംബികളായ പാശ്ചാത്യർപോലും സമ്മതിക്കുന്നു. എന്നാൽ ആ വേദം പഠിക്കുന്നതിനോ, അതിലെ ഉപദേശങ്ങളനുസരിച്ച് ഐഹികപാരത്രികസുഖം നേടുന്നതിനോ എല്ലാ ഹിന്ദുക്കൾക്കും ഒരുപോലെ അവകാശമില്ലെന്നാണ് പുരോഹിതവർഗ്ഗം ശഠിച്ചിരുന്നത്. ഒരുകാലത്ത് ജിജ്ഞാസുക്കളായ സർവ്വർക്കും വേദങ്ങൾ പഠിക്കുന്നതിനും പഠിപ്പിക്കുന്നതിനും അവകാശമുണ്ടായിരുന്നു—ഉപജീവനമാർഗ്ഗം തേടിയുള്ള ആര്യബ്രാഹ്മണരുടെ ആഗമനംവരെ. ചാതുർവ്വർണ്യം പരിചയിച്ച ആര്യബ്രാഹ്മണർ കേരളത്തിൽ വന്നപ്പോൾ പൂണനൂലില്ലാത്ത ഒരു ജനവിഭാഗത്തെയാണു കണ്ടത്. ശുചിത്വത്തിലും ആചാരാദികളിലും, ആധിപത്യത്തിലും, സംസ്കാരത്തിലും ഉയർന്നവരായിക്കണ്ട നാട്ടുകാരെ, മലയാളത്തിലോ മറേറതെങ്കിലും ദ്രാവിഡഭാഷകളിലോ ഇല്ലാതിരുന്ന ശൂദ്രശബ്ദത്താൽ വ്യവഹരിച്ചുവന്നു. ഈ വാക്കിന്റെ അർത്ഥമറിയാത്ത നാട്ടുകാർ എതിരില്ലാതെ അതങ്ങു സ്വീകരിച്ചു.

പിന്നീട് ആഗതരും നാട്ടുകാരും കുറെക്കാലം ഒന്നിച്ചും ഭിന്നിച്ചും ഭരണംനടത്തി. വാചാലതാവൈഭവമൊന്നിനാൽ നാട്ടുകാരിൽ അന്തച്ഛിദ്രമുണ്ടാക്കിക്കൊണ്ടിരുന്ന ഇവർ കന്യാകുമാരി മുതൽ ഗോകർണ്ണംവരെയുള്ള ഭൂഭാഗം അവർക്കു പരശുരാമൻ ദാനംചെയ്തതാണെന്നുവരുത്തിക്കൂട്ടുവാൻ ആയിടെ പടച്ചുവെച്ച കൃത്രിമപ്രമാണങ്ങളാണ് 'കേരളമാഹാത്മ്യം' 'ശാങ്കരസ്മൃതി' എന്നിവ. അക്കാലത്ത് അവർ ശ്രീരംഗത്തുനിന്ന് പെരുമാക്കന്മാരെ ഇറക്കുമതിചെയ്ത് നേരത്തെ എഴുതിവച്ചിരുന്ന കള്ളപ്രമാണങ്ങൾ കാണിച്ച് തെററിദ്ധരിപ്പിച്ച് തങ്ങൾക്കനുകൂലങ്ങളായ നിയമങ്ങളുണ്ടാക്കി അവരെക്കൊണ്ടു രാജ്യം ഭരിപ്പിച്ചു. ആ നിയമസംഹിതകളത്രേ പിന്നീടുണ്ടായ ജാതി-ഉപജാതിപിരിവുകൾക്കും ഉൾപ്പിരിവുകൾക്കും വഴിതെളിച്ചത്. പെരുമാക്കന്മാരുടെകാലത്താണ് കേരളത്തിൽ ക്രിസ്തുമതം പ്രചരിക്കാൻ തുടങ്ങിയത്. നിരണം, കൊല്ലം, കൊടുങ്ങല്ലൂർ എന്നീ സ്ഥലങ്ങളിൽ പാതിരിമാർ വന്ന് ആദ്യമാദ്യം സുവിശേഷം പ്രസംഗിച്ചും, പിന്നീടുപിന്നീട് സാമ-ദാന-ഭേദ-ദണ്ഡങ്ങൾ പ്രയോഗിച്ചും അനവധി അവർണ്ണഹിന്ദുക്കളെ ക്രിസ്ത്യാ

നികളാക്കിമാററി. ഈ മതംമാററൽ പ്രസ്ഥാനത്തെ അന്നത്തെ പെരുമാക്കന്മാർ പ്രോത്സാഹിപ്പിയ്ക്കുയാണുചെയ്യതു്. ജൂതന്മാക്കെന്നപോലെ പാതിരിമാക്കും സ്ഥാനമാനങ്ങരം നൽകി പെരുമാക്കന്മാർ ബഹുമാനിച്ചു.

ഇങ്ങനെ പുരോഹിതാധിപത്യം ഒരുവശത്തും, ബലാല്ക്കാരമതപരിവത്തനം മറെറാരുവശത്തും, ആശയക്കഴപ്പങ്ങരം സവ്വത്രയും പിടിപെട്ടു് കഴഞ്ഞുമറിഞ്ഞു്. സാമൂഹ്യസാമുദായികപ്രശ്നങ്ങരം മൂത്തിമത്തായപ്പോളാണു്—അനാഥരും, അസംഘടിതരും, അധഃകൃതരെന്ന മുദ്രകുത്തപ്പെട്ടവരുമായിരുന്ന അവണ്ണരുടെ ശൈഥില്യത്തെ നിമ്മാർജ്ജനംചെയ്തു്, ഏകീകൃതമായ സംഘടനാബലത്തെ സ്ഥാപിച്ചു്, അവരെ ആത്മീയചൈതന്യത്താൽ ഉത്തേജിപ്പിച്ചു്, സമുദ്ധരിച്ചു് സമുന്നതിയ്ക്കു സന്നദ്ധരാക്കകയെന്ന ഭഗീരഥപ്രയത്നത്തിനു് അരയും തലയുംമുറുക്കി ശ്രീനാരായണൻ രംഗത്തുവന്നതു്.

## ജനനം—ജാതകപ്രവചനം—ബാല്യം

ഗുരുസ്വാമികരം തിരുവനന്തപുരത്തുള്ള 'ചെമ്പഴന്തി' ഗ്രാമത്തിൽ 'വയല്വാരം' എന്ന വീട്ടിൽ കൊല്ലവഷം 1030 ചിങ്ങമാസത്തിലെ 'ചതയം' നാളിൽ ജനിച്ചു. (1032 എന്നും കാണുന്നു.) അച്ഛൻ 'മാടനാശാൻ' മകൻ ജനിച്ച ഉടൻതന്നെ അയൽവാസിയും ജ്യോതിശാസ്ത്രപണ്ഡിതനുമായിരുന്ന 'കണ്ണങ്കര അധികാരി'യെന്നയാളെ വിവരമറിയിച്ചു. അദ്ദേഹം അപ്പോരംത്തന്നെ ജാതകം ഗണിച്ചുനോക്കി ''മാടാ, ഈ കുട്ടി നിനക്കുതകുകയില്ല; ഇവനൊരു മഹാ സന്യാസിയായിട്ടിവിടംവിട്ടുപോകും'' എന്നു പ്രവചിയ്ക്കുകയുംചെയ്തു. രഞ്ചാമത്തെ വയസ്സിൽ എഴുത്തിനിരുത്തിയതും ഈ കണ്ണങ്കര അധികാരിയായിരുന്നു.

21 വയസ്സുവരെ അന്നത്തെ രീതിയനുസരിച്ചുള്ള സാമാന്യവിദ്യാഭ്യാസവും അതിനുശേഷം കരുനാഗപ്പിള്ളിൽ 'കുമ്മൻപള്ളി രാമൻപിള്ള'യാശാനിൽനിന്നു് സംസ്കൃതവും കാവ്യനാടകാദികളും അഭ്യസിച്ചു. 23 ാമത്തെ വയസ്സിൽ സ്വദേശത്തുവന്നു് സംസ്കൃതം പഠിപ്പിച്ചു. ഇക്കാലത്തു് 'നാണു ആശാൻ' എന്ന പേരും സമ്പാദിച്ചു.

# സത്യാന്വേഷണവാഞ്ഛ

ഏതാണ്ടീക്കാലത്ത് സത്യാന്വേഷിയായിരുന്ന നാണുവാശാനെ അവാച്യമായ എന്തോ ഒന്ന് നിരന്തരം അലട്ടിക്കൊണ്ടിരുന്നു. ലൗകികവിഷയങ്ങളിൽ സുഖം കാണാതെ പല പണ്ഡിതന്മാരെയും സന്യാസിമാരെയും ചെന്നുകണ്ട് ഈശ്വരസാക്ഷാൽക്കാരത്തിനുള്ള മാർഗ്ഗം പറഞ്ഞുകൊടുക്കണമെന്നപേക്ഷിച്ചു. അങ്ങിനെ കണ്ടുമുട്ടിയവരിലൊരാളായിരുന്നു പരദേശബ്രാഹ്മണനായ രാമബ്രഹ്മസ്വാമി. ഇദ്ദേഹം നമ്മുടെ കഥാപുരുഷനോട് ചോദിക്കുകയാണ്:— 'നീ ആരാണെന്ന് നിനക്കറിയാമോ? രാമനാമം ജപിക്കാനല്ലാതെ വേദവേദാന്താദിരഹസ്യങ്ങളറിയാൻ നിനക്കധികാരമുണ്ടോ' എന്ന്. പരമസാത്വികനും ലജ്ജാലുവുമായിരുന്ന നാണുഗുരുസ്വാമികൾക്ക് രാമബ്രഹ്മസ്വാമികളുടെ സംഭാഷണവും പെരുമാററവും വളരെ നൈരാശ്യവും സങ്കടവുമുണ്ടാക്കി ഈ വിവരം തന്റെ അയൽപക്കക്കാരനായിരുന്ന പൊടിപ്പുറമ്പിൽ നാരായണപിള്ളയെ അറിയിച്ചു. ഗുരുസ്വാമികളോട് വളരെ സഹതാപം തോന്നിയ നാരായണപിള്ള അദ്ദേഹത്തെ സമാശ്വസിപ്പിച്ച് ആയിടെ ചെമ്പഴന്തിയിൽ തന്നെയുള്ള 'അണിയൂർ' ക്ഷേത്രത്തിൽ വിശ്രമിക്കുന്ന ചട്ടമ്പിസ്വാമികളെ പരിചയപ്പെടുത്തിക്കൊടുത്തു. അന്നു ക്ഷേത്രത്തിനകത്ത് പ്രവേശനമില്ലാതിരുന്ന നാണുഗുരുസ്വാമികളെ ചട്ടമ്പിസ്വാമികൾ ക്ഷേത്രത്തിനുപുറത്തിറങ്ങിച്ചെന്നാണ് കണ്ടത്.

# നാണുഗുരുസ്വാമി – ചട്ടമ്പിസ്വാമി സമാഗമം – ഒരു പരീക്ഷ

പരമഭക്തനായ നാണുഗുരുസ്വാമിയെക്കണ്ടമാത്രയിൽത്തന്നെ അദ്ദേഹം ഉത്തമാധികാരിയാണെന്ന് ചട്ടമ്പിസ്വാമികൾ തീരുമാനിച്ചു. കുശലപ്രശ്നാദികൾക്കുശേഷം രണ്ടുപേരുംകൂടി ചട്ടമ്പിസ്വാമികളുടെ ഒരു ഗൃഹസ്ഥാശ്രമശിഷ്യനായിരുന്ന ശ്രീ കേശവപിള്ള ഓവർസീയരുടെ വീട്ടിലേക്കുപോയി കുറച്ചുദിവസം അവിടെ അവരൊരുമിച്ചു കഴിച്ചുകൂട്ടി. അക്കാലത്ത് ചട്ടമ്പിസ്വാമികളുടെ മാഹാത്മ്യം ഏതാണ്ടറിയാൻ കഴിഞ്ഞിരുന്ന നാണുഗുരുസ്വാമികൾ, താമസിയാതെ സന്യസിക്കാൻ തയ്യാറാകുന്നതിലേക്ക് അവസാനമായി വീട്ടിൽപോയി തിരിച്ചുവരികയാണുണ്ടായത്.

വീട്ടിൽപോയി സന്യസിയ്ക്കാൻ തയ്യാറായിവന്ന തൻെറ ഭാവി ശിഷ്യനെ ഒന്നു പരീക്ഷിച്ചറിയണമെന്നുവച്ച് ചട്ടമ്പിസ്വാമികൾ ഒരടവെടുത്തു

ഒരുദിവസം സന്ധ്യയോടുകൂടി രണ്ടുപേരും അണിയൂർ ക്ഷേത്രനടയിൽനിന്നൊരു യാത്രയാരംഭിച്ചു. അഞ്ചാറുമൈൽ ദൂരംചെന്നപ്പോൾ ചട്ടമ്പിസ്വാമികൾ തിരിഞ്ഞുനിന്നു പറയുകയാണ്:—

'ഓ എൻെറ പൊതിക്കെട്ട് അവിടെ എവിടെയോവെച്ച് മറന്നുപോയല്ലൊ. അതു് അത്യാവശ്യമായും കൈയിലിരിക്കേണ്ടതായിരുന്നു തിരിച്ചുപോയി എടുത്തുകൊണ്ടുവരാമെന്നുവെച്ചാൽ വളരെ ദൂരവുമായിപ്പോയി. നടക്കവാൻ മടിയും തോന്നുന്നു.'

ഇതു കേട്ട ഉടൻ നാണുഗുരുസ്വാമികൾ പറയുന്നു:—

'അതു വച്ചിരിയ്ക്കുന്ന സ്ഥലം പറഞ്ഞുതന്നാൽ ഇപ്പോൾത്തന്നെ പോയി എടുത്തുകൊണ്ടുവരാം. യാതൊരു വിഷമവുമില്ല. അവിടന്ന് ഇവിടെയിരുന്ന് വിശ്രമിച്ചുകൊണ്ടാൽമതി.'

'വെളിച്ചവുമില്ല. കൂരിരുട്ടുമായല്ലൊ' എന്നായി ചട്ടമ്പിസ്വാമികൾ.

'അതൊന്നും സാരമില്ല. ഇപ്പോൾത്തന്നെ കൊണ്ടുവരാം' എന്നു പറഞ്ഞു് പൊതികെട്ട വച്ചിരുന്ന സ്ഥലം മനസ്സിലാക്കി നാണുഗുരുസ്വാമികൾ യാത്രയായിക്കഴിഞ്ഞു.

കുറച്ചുദൂരം ചെന്നപ്പോൾ അദ്ദേഹത്തെ തിരിച്ചുവിളിച്ച് 'പോകേണ്ട, നാം ഉദ്ദേശിച്ച സ്ഥലത്തേയ്ക്കുതന്നെ പോകാം എന്നു ചട്ടമ്പിസ്വാമികൾ പറഞ്ഞതനുസരിച്ച് വീണ്ടും രണ്ടുപേരുംകൂടി യാത്ര തുടന്നു.

ആയിടയ്ക്ക് ചട്ടമ്പിസ്വാമികളുടെ അടുക്കൽ നാണുഗുരുസ്വാമികൾ ഉപദേശത്തിനുവേണ്ടി നിർബന്ധിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. ശിഷ്യത്വം സ്വീകരിയ്ക്കാനൊരുങ്ങുന്ന ആളിനെ ഒന്നു പരീക്ഷിയ്ക്കാനായിരുന്നു ചട്ടമ്പിസ്വാമികൾ ആ പൊതിയുടെ കാര്യം പറഞ്ഞതു് നാണുഗുരുസ്വാമികൾ ആ പരീക്ഷയിൽ വിജയംവരിയ്ക്കുകതന്നെ ചെയ്തു.

# മന്ത്രോപദേശം

നാണുഗുരുസ്വാമികളുടെ ലക്ഷ്യം ആത്മസാക്ഷാൽക്കാരമാണെന്നു മനസ്സിലാക്കിയ ചട്ടമ്പിസ്വാമികൾ അദ്ദേഹത്തിനു 'വാമനപുരം' ആററുകരയിലിലുള്ളൊരു മണൽത്തിട്ടയിൽവെച്ച് 'ബാലാ-സുബ്രഹ്മണ്യമന്ത്രം' ഉപദേശിച്ചനുഗ്രഹിച്ചു. ഇതു കൊല്ലവർഷം 1058ലാണ് നടന്നതു്. അന്നൊരു വെളുത്ത പക്ഷത്തിലെ ഷഷ്ഠിയുമായിരുന്നു.

കൊല്ലവർഷം 1073-ാംമാണ്ടു് മേടമാസം 10-ാംതീയതി ബുധനാഴ്ച ഷഷ്ഠിദിവസം 'തീർത്ഥപാദപരമഹംസസ്വാമി'ക്കു് ഈ 'ബാലാ - സുബ്രഹ്മണ്യ മന്ത്രം' ഉപദേശിച്ചശേഷം ചട്ടമ്പിസ്വാമികൾ പറയുകയാണ്:—

'ഇതു നമ്മുടെ പാരമ്പര്യത്തിലെ ഏററവും രഹസ്യവും പ്രാധാന്യമേറിയതുമായ ഒരു സിദ്ധമന്ത്രമാണ്, ഞാനിതു് അധികം ആളുകൾക്കുപദേശിച്ചിട്ടില്ല. ആദ്യം 'നാണനു്' ഇതുപദേശിച്ചുകൊടുത്തു. അയാളിൽ അതു വളരെ ഫലിച്ചു. അതുപോലെ നീയും ഈ ഉപദേശമനുഷ്ഠിച്ചാൽ നിനക്കു വേണ്ടതെല്ലാം വന്നുകൊള്ളും.

# അരുവിപ്പുറ ക്ഷേത്രപ്രതിഷ്ഠ

അക്കാലത്തവർ രാപകലില്ലാതെ മരുത്വാമല മുതലായ വനപ്രദേശങ്ങളിലും മററും സഞ്ചരിക്കുക പതിവായിരുന്നു. ഒരു ദിവസം നെയ്യാററിന്റെ തീരത്തെത്തി അവിടെനിന്നും മണൽപ്പുറം വഴി യാത്രചെയ്യാമെന്നുകരുതി സന്ധ്യമുതൽ നേരം പുലരുന്നതുവരെ കവിതകളും മററും രചിച്ചു നടന്നുനടന്നു ഒരു അരുവിപ്പുറത്തെത്തിച്ചേർന്നു. നടപ്പും ഉറക്കമിളപ്പും വിശപ്പുംകൊണ്ടു് രണ്ടുപേരും വല്ലാതെ ക്ഷീണിച്ചിരുന്നു. പകൽ ഏതാണ്ടു് പതിനൊന്നുമണി ആയതോടുകൂടി ചട്ടമ്പിസ്വാമികളെ ഒരിടത്തിരുത്തിയിട്ടു് നാണുഗുരുസ്വാമികൾ ഭക്ഷണം തേടിപ്പോയി. രണ്ടുമണിക്കുശേഷം ഭക്ഷണവുമായി മടങ്ങിവന്നു് അതു മുഴുവനും ചട്ടമ്പിസ്വാമികളുടെ മുമ്പിൽവച്ചു് നിൽപ്പായി. ആ സമയം ധീരനായിരുന്ന നാണുഗുരുസ്വാമിയുടെ കണ്ണുകളിൽനിന്നും കണ്ണുനീർ ധാരധാരയായി ഒഴുകു

ന്നുണ്ടായിരുന്നു. ഇതിന്റെ കാരണം ചട്ടമ്പിസ്വാമികൾ ചോദിച്ചപ്പോൾ നാണുഗുരുസ്വാമികൾ പറയുകയാണ്:—

"അവിടുന്ന് ഇത്രയുംനേരം വിശന്നിരിക്കേണ്ടിവന്നല്ലോ എന്നു വിചാരിച്ചിട്ടാണ്" എന്ന്.

ഈ സംഭവത്തെ അനുസ്മരിപ്പിച്ചുകൊണ്ട് വിനോദപ്രിയനായിരുന്ന ചട്ടമ്പിസ്വാമികൾ നാണുഗുരുസ്വാമികളുംകൂടി ഉണ്ടാകാറുള്ള സദസ്സുകളിൽവെച്ച് ഇതെപ്പററി നേരമ്പോക്കുപറയുമായിരുന്നത്രേ! അന്ന് ആ ഭക്ഷണം അവർ രണ്ടുപേരുംകൂടെ കഴിച്ചു. ഒന്നു രണ്ടുദിവസം അവരവിടെത്തന്നെ വിശ്രമിച്ചു. അപ്പോഴേക്കും ഇവർ ചിലരുടെ ദൃഷ്ടിയിൽപ്പെടുകയും വന്നവർ വന്നവർ ഭക്ഷണസാധനങ്ങളും മററും കൊണ്ടുവന്നുകൊടുക്കുകയും പതിവായിത്തീർന്നു. ബ്രഹ്മവിദ്വരരായ ആ പൂജ്യപാദന്മാരുടെ അന്നത്തെ വിശ്രമസങ്കേതമാണ് പിന്നീട് പ്രസിദ്ധിയാർജ്ജിച്ച 'അരുവിപ്പുറം ക്ഷേത്രം.' 1063ൽ തന്റെ ഗുരുവിനെ പരമശിവനായി സങ്കൽപ്പിച്ച് ജ്ഞാനോപദേശാർത്ഥം ശ്രീ ചട്ടമ്പിസ്വാമികളിരുന്നിരുന്ന സ്ഥാനത്ത് ബ്രഹ്മനിഷ്ഠനും കൃതകൃത്യനുമായ ശ്രീനാരായണഗുരുദേവൻ തന്റെ കൈകൾകൊണ്ട് താന്ത്രികവിധികളൊന്നുംതന്നെ കൂടാതെ ഒരു ശിവലിംഗപ്രതിഷ്ഠ നടത്തുകയുണ്ടായി.

## ഒരുമിച്ചു സഞ്ചാരം

അങ്ങിനെ അരുവിപ്പുറത്ത് ആ പൂജ്യപാദന്മാർ വിശ്രമിച്ചുവരവേ, കേശവപിള്ള മാവർസിയരുടെ ആളുകൾ അന്വേഷിച്ചുവന്ന് ചട്ടമ്പിസ്വാമികളെ തിരുവനന്തപുരത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. യാത്രയാകുമ്പോൾ ചട്ടമ്പിസ്വാമികൾ അവിടെ കൂടിയിരുന്നവരോടു പറയുകയാണ് — 'നാണു ഇവിടെ താമസിക്കും; ഞാനൊരു മാസത്തിനകം മടങ്ങിവരാം' എന്ന്.

കുറച്ചുദിവസം കഴിഞ്ഞപ്പോൾ ചട്ടമ്പിസ്വാമികൾ മൂവാററുപുഴ വിശ്രമിക്കുന്നുണ്ടെന്നറിഞ്ഞ് നാണുഗുരുസ്വാമികൾ അരുവിപ്പുറത്തുനിന്നും നടന്ന് മൂവാററുപുഴയെത്തി അദ്ദേഹത്തെക്കണ്ട് രണ്ടു പേരുംകൂടി ആലുവാ, പറവൂർ എന്നിവിടങ്ങളിലും കഴിച്ചുകൂട്ടുകയു

ണ്ടായി. ഇക്കാലത്താണ് വടക്കൻ തിരുവിതാംകൂറിലെ ഈഴവക്ഷ നാണുഗുരുസ്വാമികളെ പരിചയപ്പെടാൻ കഴിഞ്ഞത്. ചട്ടമ്പിസ്വാമികൾക്ക് തെക്കൻ തിരുവിതാംകൂറിൽ പെരുന്നെല്ലികൃഷ്ണൻ വൈദ്യൻ, വെളുത്തേരി കേശവൻ വൈദ്യൻ തുടങ്ങിയ ഈഴവ പ്രമാണികൾ നേരത്തെതന്നെ ശിഷ്യന്മാരായിട്ടുണ്ടായിരുന്നു. ഇവരുടെ വീടുകളിൽനിന്നും ചട്ടമ്പിസ്വാമികൾ ഊണുകഴിക്കാറുമുണ്ടായിരുന്നു. അന്നത്തെ സ്ഥിതിക്ക് അതൊരപൂർവ്വ സംഭവമായിരുന്നു. ഇതിലെ വിപ്ളവാത്മകത്വം ചട്ടമ്പിസ്വാമികളെ ആദ്യമായികാണുന്ന ബാലനായ തീർത്ഥപാദപരമഹംസരുടെ വാക്കുകളിൽക്കൂടി ശ്രദ്ധിക്കുക:—

(ചട്ടമ്പിസ്വാമികളെ കണ്ട ഉടനെ അന്നത്തെ നാണക്കുറുപ്പ് - ഭാവിയിലെ തീർത്ഥപാദപരമഹംസർ - സാഷ്ടാംഗം നമസ്കരിയ്ക്കുന്നു.) ചട്ടമ്പിസ്വാമികൾ നാണക്കുറുപ്പിനോട്:—

"ഞാൻ ആരാണെന്നുകരുതിയാണ് നീയെന്നെ നമസ്കരിക്കുന്നതപ്പനേ"?

നാണക്കുറുപ്പ്:— "ചട്ടമ്പിസ്വാമികളാണെന്നു കരുതിയാണ്."

ചട്ടമ്പിസ്വാമികൾ:— "അതു നീയെങ്ങിനെയറിഞ്ഞു?"

നാണക്കുറുപ്പ്:— "കണ്ടപ്പോളറിഞ്ഞു. കേട്ടിട്ടുമുണ്ട്."

ചട്ടസ്വാമികൾ:— എങ്ങിനെയുള്ള ആളാണെന്നാണ് നീ കേട്ടിരിക്കുന്നത്?"

നാണക്കുറുപ്പ്:— "കടൽ വെളിയിലെടുത്തു കഴകം, ചോവന്മാരെ തൊട്ടുണ്ണും". (രണ്ടും ഒരേപോലെ അത്ഭുതാവഹം!)

*   *   *   *   *   *

## രണ്ടു പ്രതിഷ്ഠകൾ

ഒരിടത്ത് കത്തിച്ച നിലവിളക്ക് - 'വെളിച്ചമുണ്ടാകട്ടെ' എന്ന മഹാമന്ത്രത്തോടും; മറ്റൊരിടത്ത് 'സത്യം, ധർമ്മം, ദയ, ശാ

ന്തി എന്നെഴുതിയ ഒരു പ്രഭയും ബിംബങ്ങൾക്കുപകരം പ്രതിഷ്ഠിച്ചു. താഴ്ന്നതരം പ്രതീകങ്ങളിൽനിന്നു് ഉയർന്നതരം പ്രതീകങ്ങളിലേയ്ക്കു് മനുഷ്യമനസ്സിനെ നയിയ്ക്കുക എന്നായിരുന്നു നാണുഗുരുസ്വാമികളുടെ ലക്ഷ്യം. 1927-ജൂൺ 14-ാംതീയതി 'കളവങ്കോടം' ക്ഷേത്രത്തിലെ നിലക്കണ്ണാടി പ്രതിഷ്ഠ നടന്നു. 'ഓം ശാന്തിഃ' എന്നു മുന്നിൽനിന്നും വായിയ്ക്കത്തക്കവണ്ണം കണ്ണാടിയിലെ രസം ചുരണ്ടിക്കളഞ്ഞാണ് ഗുരുദേവൻ ഈ പ്രതിഷ്ഠ നടത്തിയതു്. ഇതിന്റെ പൊരുൾ;—

'അതൊഴിച്ച് ബാക്കികാണാനില്ലാതാക്കി' എന്നത്രേ. 'അക്ഷരബ്രഹ്മ'വും, 'ലോകശാന്തി കൈവരണേ എന്ന സദ്‌വിചാരവുമാണിതിൽ കാണേണ്ടതു്.

## തൈക്കട്ടയ്യാവിന്റെകൂടെ

ചട്ടമ്പിസ്വാമികൾ നാണുഗുരുസ്വാമികളെ തിരുവനന്തപുരത്തേയ്ക്കു് കൂട്ടിക്കൊണ്ടുപോയി. അവിടെവെച്ചു് അന്നത്തെ 'റസിഡൻസി മാനേജരും' രസവാദിയും ഹഠയോഗിയുമായിരുന്ന 'സുബ്ബരായപ്പണിയ്ക്കർ' എന്നുകൂടിപ്പേരുള്ള 'തൈക്കാട്ടയ്യാവു്' എന്ന പരദേശിയെ നാണുഗുരുസ്വാമികളുമായി ചട്ടമ്പിസ്വാമികൾ പരിചയപ്പെടുത്തി ഹഠയോഗത്തിൽ ഉപരിപഠനാർത്ഥം വന്നതാണെന്നറിയിച്ചു. ശ്രീ അയ്യാവ് നേരത്തേതന്നെ ചട്ടമ്പിസ്വാമികളുടെ യോഗഗുരുക്കന്മാരിലൊരാളായിരുന്നു. അയ്യാവിന്റടുത്തുനിന്നും ഹഠയോഗം പഠിയ്ക്കാൻ അന്നു 'ചാടിയറമാധവൻപിള്ള', 'മണക്കാട്ടു് കൃഷ്ണപിള്ള' ഒരു 'ഗണകൻ' എന്നിവരുമുണ്ടായിരുന്നു. അയ്യാവിന്റെ മറുപടി:—

"അതെല്ലാം കുഞ്ചൻതാൻ ചൊല്ലിക്കൊടുത്താൽ പോതും" എന്നും നാണുഗുരുസ്വാമികളുടെ നേർക്കുതിരിഞ്ഞു് "കുഞ്ചൻ ശൊല്ലുവതെല്ലാം ശരിതാൻ, അതെ കേട്ടുക്കോ" എന്നുമായിരുന്നു.

ശ്രീ അയ്യാവു് ഒരു ഹഠയോഗിമാത്രമായിരുന്നു. അദ്ദേഹത്തിനു ജ്ഞാനയോഗം ഹിതവും വശവുമല്ലായിരുന്നു. ചട്ടമ്പിസ്വാമികളോ നാണുഗുരുസ്വാമികളോ ഹഠയോഗം മോക്ഷസാധനമായി കരുതിയിരുന്നില്ല. മോക്ഷത്തിനു് അദ്വൈത

ജ്ഞാനം മാത്രമായിരുന്നു രണ്ടുപേരും ആശ്രയിച്ചിരുന്നതെന്ന് ആത്മസാക്ഷാൽക്കാരത്തിനുവേണ്ടി അവരെ സമീപിച്ചിട്ടുള്ളവർക്കറിയാൻ കഴിഞ്ഞിട്ടുമുണ്ട്. നാണുഗുരുസ്വാമികളുടെ 'ആത്മോപദേശശതകം' 'ദർശനമാല' തുടങ്ങിയ അദ്വൈത വേദാന്ത ശാസ്ത്രകൃതികൾ അദ്ദേഹം ജ്ഞാനാചാര്യനായിരുന്നെന്ന് അസന്നിഗ്ദ്ധമായി പ്രഖ്യാപിക്കുന്നു. ശ്രീ അയ്യാവിൽനിന്നും ഹഠയോഗമല്ലാതെ ആരെങ്കിലും വേദാന്തമഭ്യസിച്ചിരുന്നതായി കേട്ടുകേൾവിപോലും അക്കാലത്തും എക്കാലത്തുമുണ്ടായിരുന്നില്ല. അയ്യാവിന്റെ ഭയങ്കര ശബ്ദവും ആകാരവേഷാദികളും മറ്റും വളരെ പരിഭ്രമജനകമായിട്ടാണ് അന്ന് സുകുമാരശീലനും ശാന്തമനസ്കനുമായിരുന്ന നാണുഗുരുസ്വാമികൾക്കനുഭവപ്പെട്ടത്. മഹാദാനപുരം എന്ന സ്ഥലത്തുനിന്നും അയ്യാവിന് ചെമ്പിൽനിന്നും സ്വർണ്ണമുണ്ടാക്കാൻവേണ്ടി മരുന്നുകൾ പറിച്ചുകൊണ്ടുവരികയെന്നതു ചട്ടമ്പിസ്വാമികൾക്കും നാരായണഗുരുസ്വാമികൾക്കും വേറൊന്നിനും സമയമില്ലെന്നൊരു പ്രത്യേക പരിതസ്ഥിതിയിലെത്തിച്ചേർന്നു. ദക്ഷിണവഴിക്കു നേടിയിരുന്ന ഒരു പവൻ, ഒരു ദക്ഷിണയെന്നോണം അയ്യാസ്വാമിക്കു കാഴ്ചവച്ച് ചട്ടമ്പിസ്വാമികൾ അയ്യാസ്വാമികളോട് യാത്രപറഞ്ഞ് നാണുഗുരുസ്വാമികളേയും വിളിച്ച് ഒരുദിവസം എന്നെന്നേക്കുമായി സ്ഥലംവിട്ടു ഇക്കാര്യം നാണുഗുരുസ്വാമികൾതന്നെ പറഞ്ഞിട്ടുള്ളതാണ്. (വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ, വാഴൂർ) ചട്ടമ്പിസ്വാമികളും നാണുഗുരുസ്വാമികളും ജീവിച്ചിരിക്കുമ്പോൾത്തന്നെയാണ് ചട്ടമ്പിസ്വാമികളുടെ ദേഹവിയോഗവും ചട്ടമ്പിസ്വാമിയുടെ ചരമശ്ലോകമെന്ന ശീർഷകത്തിൽ രണ്ടു ഗംഭീരശ്ലോകങ്ങൾ നാണുഗുരുസ്വാമി എഴുതിയിട്ടുണ്ട്. (അന്യത്ര). അയ്യാവിന്റെ ചരമം ഇവരറിഞ്ഞില്ലെന്നു വരുമോ ?

ശ്രീ കരുവാ കൃഷ്ണനാശാൻ എഴുതുന്നു:-

"ഇടക്കാലത്ത് നാരായണഗുരുവിന്റെ ഗുരുസ്ഥാനം ചട്ടമ്പിസ്വാമികളിൽനിന്നും ചോർത്തിയെടുത്ത് അതു തൈക്കാട്ടയ്യാവിന്റെ തലയിൽ കെട്ടിവയ്ക്കാൻ ചിലർ ശ്രമിച്ചതായി ഞാനറിയുന്നു. ഇത്രമാത്രം ഗുരുദ്രോഹകരമായ കർമ്മം വേറെയില്ല".

കൊല്ലവർഷം 19-9-120ൽ തൈക്കാട്ടയ്യാവിന്റെ മകനാണെന്നുംപറഞ്ഞ് എസ്സ്. ലോകനാഥപ്പണിക്കർ എന്നൊരാൾ, നാണുഗുരുസ്വാമികളുടെ ഗുരു തന്റെ പിതാവായ തൈക്കാട്ടയ്യാവാണെന്നും, ചട്ടമ്പിസ്വാമികൾക്കും നാണുഗുരുസ്വാമികൾക്കും തന്റെ

പിതാവ് യോഗമാർഗ്ഗം അനുഭവത്തിൽ കാണിച്ചുകൊടുത്തിട്ടുണ്ടെന്നുംമററും കാണിച്ച് അന്നത്തെ ശിവഗിരിമഠത്തിലെ ശങ്കരാനന്ദസ്വാമിയെഴുതിയ വാർത്ത 'നവജീവൻ' പത്രത്തിൽ വന്നിരുന്നു. അതിനുത്തരം അതേ കർക്കടകത്തിൽ രാമകൃഷ്ണൻനായർ 'ഇതാണു വാസ്തവം' എന്ന ശീർഷകത്തിൽ കൊടുക്കുകയും ചെയ്തിരുന്നു.

'ത്രിഭുവനസീമകടന്നുതിങ്ങിവിങ്ങും
ത്രിപുടിമുടിഞ്ഞു തെളിഞ്ഞിടുന്നദീപം
കപടയതിക്കു കരസ്ഥമാകുവീലെ-
ന്നുപനിഷദുക്തി രഹസ്യമോർത്തിടേണം'

എന്നു പാടിയ ബ്രഹ്മവിദ്വരനായ നാണുഗുരുസ്വാമികൾ 'സ്വരൂപസമാധി'യിൽ വിശ്രമിച്ചുകൊണ്ടിരുന്നതു് ശ്രീ അയ്യാവിന്റെ ഹഠയോഗംകൊണ്ടല്ലെന്നു് ഇക്കാര്യത്തിൽ കുറച്ചെങ്കിലും വിവരമുള്ളവർക്കു് മനസ്സിലാക്കാവുന്നതേയുള്ളു.

## യോഗിനിയമ്മ

നാണുഗുരുസ്വാമികളും ചട്ടമ്പിസ്വാമികളുംകൂടി അഞ്ചു വർഷക്കാലം വാമനപുരം, തിരുവനന്തപുരം എന്നീ സ്ഥലങ്ങളിലുണ്ടായിരുന്ന ഗ്രന്ഥപ്പുരകൾ തേടിച്ചെന്നു് അപൂർവ്വഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കുകയും, തമിഴിലും സംസ്കൃതത്തിലും നാളതുവരെ അറിയപ്പെട്ടിട്ടുള്ള യോഗവേദാന്തശാസ്ത്രങ്ങൾ പഠിച്ചു് വിജ്ഞാനം സമ്പാദിക്കുകയും ചെയ്തു.

ഈയിടയ്ക്കാണു് തിരുവനന്തപുരം–നാഗർകോവിൽ റോഡിൽ യോഗനിദ്രപൂണ്ടുകിടന്നിരുന്ന ഒരു യോഗിനിയമ്മയെക്കണ്ടു് ആശിർവ്വാദാനുഗ്രഹങ്ങൾ വാങ്ങാൻ നാണുഗുരുസ്വാമികൾക്കിടയായതു്. കണ്ണുതുറക്കാത്ത യോഗിനിയമ്മ നാണുഗുരുസ്വാമിയെ തിരിച്ചറിഞ്ഞു. ആൾക്കൂട്ടത്തിൽനിന്നും മാറിനിന്നിരുന്ന ഗുരുസ്വാമികളെ കണ്ണുതുറക്കാതെ യോഗിനിയമ്മ അറിഞ്ഞതിൽ അത്ഭുതപരതന്ത്രരായ ജനങ്ങൾ അദ്ദേഹത്തെ ഭയഭക്ത്യാദരങ്ങളോടെ ബഹുമാനിക്കാൻ തുടങ്ങി.

ഈ സംഭവത്തെപ്പററി നാണുഗുരുസ്വാമികൾ ചട്ടമ്പിസ്വാമികളെ അറിയിക്കുകയും "നിനക്കു ദൈവീകമായി വളരെ ജോലികൾ ചെയ്യേണ്ടിവരുന്നതാണു്" എന്നദ്ദേഹം പറയുകയുമുണ്ടായി.

1078ൽ മുത്തകുന്നം ക്ഷേത്രപ്രതിഷ്ഠയും ഗുരുസ്വാമികൾ നിർവ്വഹിച്ചു. അവിടെവച്ച് ഗുരുസ്വാമികളുടെ സമകാലീനനും യുവസന്യാസിയുമായ തീർത്ഥപാദപരമഹംസർ നാണുഗുരുസ്വാമികളെ ചെന്നു കാണുകയും സാഷ്ടാംഗം നമസ്കരിച്ച് ആശീർവ്വാദം വാങ്ങുകയുംചെയ്തു. അന്നു സ്ഥലത്തുണ്ടായിരുന്ന (ലേഖകന്റെ വീട്ടിൽ) ചട്ടമ്പിസ്വാമികളാണ് തീർത്ഥപാദസ്വാമികളെ നാണുഗുരുസ്വാമികൾക്കു പരിചയപ്പെടുത്തിക്കൊടുത്തതും.

1092 മിഥുനം 10-ാം തീയതിയിലെ ഡയറിക്കുറിപ്പിൽ മറെറാരു സമകാലീനനും അഗാധപണ്ഡിതനുമായിരുന്ന നീലകണ്ഠതീർത്ഥപാദർ എഴുതിയിരിക്കുന്നു.

"പൂതാത്മാവായ ശ്രീനാരായണ ഗുരുസ്വാമിയെന്ന നമ്മുടെ സബ്രഹ്മചാരിയെ ആലുവാ അദ്വൈതാശ്രമത്തിൽവച്ചുകണ്ട് ഒന്നുരണ്ടു മണിക്കൂർ സംസാരിച്ചു. ജ്ഞാനഭൂമികയിലദ്ദേഹം അഞ്ചാമത്തേയോ ആറാമത്തേയോ നിലയിലെത്തിയിരിക്കുന്നു".

അദ്വൈതം പഠിയ്ക്കുക, അദ്വൈതിയായി ജീവിയ്ക്കുക, അദ്വൈതം പ്രചരിപ്പിയ്ക്കുക എന്നതായിരുന്നു ആലുവ അദ്വൈതാശ്രമത്തിന്റെ ലക്ഷ്യം.

## ജാതിവിധ്വംസനം നാരായണാസ്ത്രം

ഭാരതത്തിന്റെ പാദസ്ഥായിയായ കേരളം മറെറല്ലാത്തിനുമുപരി ആദ്ധ്യാത്മികതയിലും ഉന്നതസ്ഥാനം നേടുകയും തദ്വാരാ ഭാരതപ്രശസ്തിയിലെന്നല്ല, ലോകപ്രശസ്തിയ്ക്കുതന്നെ പാത്രീഭവിക്കുകയുംചെയ്തു. 'ഭാരതീയ ചിന്തയുടെ മസ്തിഷ്കം' എന്നു പാശ്ചാത്യപണ്ഡിതന്മാരാൽ ശ്ലാഘിക്കപ്പെട്ട—ശ്രീശങ്കരന്റെ ജന്മംകൊണ്ട് പവിത്രമാക്കപ്പെട്ട — കേരളം, നൂററാണ്ടുകാലം പിന്നിട്ടാണെങ്കിലും ചട്ടമ്പിസ്വാമികളേയും നാരായണഗുരുസ്വാമികളേയും ജനിപ്പിച്ചു. എന്നാൽ ശ്രീശങ്കരനിൽനിന്നും ചട്ടമ്പിസ്വാമികളിൽനിന്നും വളരെ വ്യത്യസ്തമായ ഒരു മണ്ഡലമാണ് ശ്രീനാരായണഗുരുസ്വാമികളാൽ അലങ്കരിക്കപ്പെട്ടത്. കാരണം ശ്രീശങ്കരനും ചട്ടമ്പിസ്വാമികൾക്കും ഉൽകൃഷ്ടവർണ്ണങ്ങളാണ് ജന്മം നൽകിയതെങ്കിൽ, ശ്രീനാരായണനു ജന്മം നല്കിയത് അപകൃഷ്ടമെന്നു തെററി

ഢരിസ്സപ്പെട്ടിരുന്ന ഈഴവസമുദായമാണ്. ഈ വീക്ഷണകോണിൽക്കൂടി നോക്കുമ്പോൾ നാണുഗുരുസ്വാമികളുടെ മഹത്വം കഠിനപ്രയത്നത്തിലൂടെ നേടിയതായിരുന്നെന്നു കാണാവുന്നതാണ്. ജാതികൃതങ്ങളായ അസമത്വങ്ങളോടും അസ്വാതന്ത്ര്യങ്ങളോടും അദ്ദേഹത്തിനു പൊരുതേണ്ടിവന്നു. ബ്രാഹ്മണരുടെയിടയിൽത്തന്നെയുള്ള അനാചാരങ്ങളെ ഉച്ചാടനം ചെയ്യാൻ ശ്രീ ശങ്കരനനുഷ്ഠിച്ച പ്രയത്നത്തേക്കാൾ ബൃഹത്തായിരുന്നു നാരായണഗുരുസ്വാമികളുടെ ജാതിധ്വംസനപരിപാടി. സവർണ്ണർ തങ്ങളുടെനേർക്ക് അനുവർത്തിച്ചുവന്ന അനീതിയിൽ അങ്ങേ അററം അമർഷംപൂണ്ട ഈഴവർ അവർക്കുനേരെ താഴെപടിയിലുള്ളവരോട് ക്രൂരതകാണിച്ചിരുന്നത് സ്വാമികളെ വേദനപ്പെടുത്തി. ഈഴവർ അവരേക്കാൾ താഴ്ന്നവരോടു പെരുമാറുന്നത്, അവരേക്കാൾ ഉയർന്നവരെന്നു വിചാരിയ്ക്കുന്നവർക്കു മാതൃകയായിരിയ്ക്കണമെന്നദ്ദേഹം അനുശാസിച്ചു.

മതം, വേഷം, ഭാഷ എന്നിവ എങ്ങിനെയൊക്കെയിരുന്നാലും എല്ലാവരുടേയും ജാതി ഒന്നായതുകൊണ്ട് (മനുഷ്യജാതി) അന്യോന്യം വിവാഹവും പന്തിഭോജനവുമാകാമെന്നും ഗുരു സിദ്ധാന്തിയ്ക്കുന്നു.

ജാതിശല്യം ആത്മവിദ്യയെപ്പോലും കടന്നാക്രമിയ്ക്കുമെന്നു വന്ന സ്ഥിതിവിശേഷത്തിന്റെ മൂർദ്ധന്യത്തിലാണ് ഗീതാനിർദ്ദിഷ്ടമായ അവതാരസ്വഭാവത്തോടെ ഗുരുസ്വാമികൾ രംഗത്തുവന്നത്. അദ്ദേഹത്തിന്റെ നിസ്സംഗത്വമായിരുന്നു അതിനുദാഹരണം. ആദ്ധ്യാത്മിക സംസ്കാരത്തെ ഭൗതികവിജയോപാധിയായിക്കരുതുകയാണ് ഗുരുസ്വാമികൾ ചെയ്തത്. ജാതിപ്പിശാചിന്റെ നേർക്ക് 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി'—'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്' എന്നു രണ്ടുമുനയുള്ള "നാരായണാസ്ത്രം" വലിച്ചുകുലച്ചെയ്തു. ഗർഭസ്ഥജാതിപോലും വിറച്ചു. മതവും ജാതിയും മനുഷ്യനുവേണ്ടിയാണ്, അല്ലാതെ മതത്തിനും ജാതിയ്ക്കുംവേണ്ടിയല്ല മനുഷ്യനെന്ന പരമാർത്ഥതത്വത്തെ അദ്ദേഹം പ്രായോഗികമാക്കിത്തീർത്തു. 'മനുഷ്യനാണ് മാനദണ്ഡം' എന്ന അത്യാധുനികതത്വത്തിന്റെ പ്രവാചകനും പ്രചാരകനും ഗുരുസ്വാമികൾതന്നെയായിരുന്നു. 'ഏകമേവാദ്വിതീയം സന്നാമരൂപവിവർജ്ജിതം' എന്ന ഉപനിഷത്‌വചനത്തിന്റെ മൂർത്തീകരണമോ എന്നു തോന്നുമാറ് സ്വാമിജി വിശ്വശ്രദ്ധയെ ആകർഷിച്ചു.

# സന്യാസം - യോഗം

നാണുഗുരുസ്വാമികളുടെ ആദ്ധ്യാത്മിക പുരോഗതി അത്ഭുതാവഹമായിരുന്നെന്ന് ചരിത്രകാരന്മാർ ഐകകണ്ഠ്യേന സ്ഥാപിച്ചിരിക്കുന്നു. സന്യാസം, യോഗം തുടങ്ങിയ മാർഗ്ഗത്തിലൂടെ ചെന്ന് പരമഹംസപദത്തിൽ അദ്ദേഹം ആരൂഢനായിരുന്നു. അത്ഭുതസിദ്ധികൾ പ്രദർശിപ്പിച്ചിരുന്ന ആ യോഗകാലം സ്വാമികളെ സംബന്ധിച്ചിടത്തോളം പ്രാരംഭികം മാത്രമായിരുന്നത്രേ. കാലം ചെന്നപ്പോൾ യോഗസിദ്ധികളെ ബാലചാപല്യമായി സ്വാമികൾ ആക്ഷേപിക്കുകയായി. ശ്രീ പന്നിശ്ശേരി നാണുപിള്ളയുടെ ഡയറിക്കുറിപ്പിൽനിന്നും അദ്ദേഹവും ഗുരുസ്വാമികളും തമ്മിലുണ്ടായ ഒരു സംഭാഷണം ഇവിടെ ഉദ്ധരിക്കട്ടെ:—

പന്നിശ്ശേരി:— 'ഖേചരി'വരെ യോഗം അഭ്യസിച്ചിട്ടുണ്ടും അല്ലേ?

സ്വാമികൾ:— 'ഓ കുറെ കഫംപോരും. കുറെയൊക്കെ സാധിച്ചിട്ടുണ്ട്.'

പന്നിശ്ശേരി:— 'മോക്ഷത്തിനതു നേരെ സഹായിക്കുമോ?'

സ്വാമികൾ:— നമുക്കങ്ങിനെ പക്ഷമില്ല. തത്വവിചാരംകൊണ്ടേ അതു സാധിയ്ക്കൂ. പ്രപഞ്ചത്തിനു സത്തയുണ്ടെന്നുള്ള വിചാരമാണു സാധാരണയുള്ളത്. അതാണു ബന്ധം. കണ്ണാടിയിലെ ദീപംപോലെ അതിനു സത്തയില്ലെന്നും കേവലബോധത്തിനേ സത്തയുള്ളു എന്നും വിചാരംകൊണ്ടറിയാൻപററും. അപ്പോൾ എല്ലാം പ്രാതിഭാസികമെന്നവരും. ആ ബോധമുറയ്ക്കുമ്പോൾ ജീവബോധം മാറും. പിന്നെ ബന്ധമില്ല—മുക്തിയായി.

ശിവപ്രതിഷ്ഠയും സുബ്രഹ്മണ്യപ്രതിഷ്ഠയും നടത്തി ഒടുവിൽ 'ഈശനും പ്രപഞ്ചവും താനമെന്നാണെ'ന്നുള്ള തത്വാമൃതമടങ്ങുന്ന കണ്ണാടിപ്രതിഷ്ഠകൊണ്ടദ്ദേഹം തൃപ്തനായി.

സ്വാമികളുടെ സാമുദായികവും സാമൂഹ്യവുമായ വീക്ഷണങ്ങൾ കാലത്തേയും അതിലംഘിച്ചുകൊണ്ടുള്ളതായിരുന്നു. സംഘട

നയിലൂടെ മാത്രമേ സാമുദായമോക്ഷം ലഭിയ്ക്കൂ എന്ന Marxian സിദ്ധാന്തം സ്റ്റാലിനുമുൻപുതന്നെ കേരളത്തിൽ നാണുഗുരുസ്വാമികൾ തെളിയിച്ചിരുന്നു. ഇങ്ങനെ സമുദായ പരിഷ്കർത്താവായ സ്വാമികൾ ഒരു പ്രായോഗികമതസംസ്കർത്താവുകൂടിയായിരുന്നു. സ്വാമികൾ സർവ്വസാഹോദര്യം സ്ഥാപിയ്ക്കുന്നതിനും, സകല മതങ്ങളേയും സമനിലയിൽ വിലയിരുത്തുന്നതിനും ജനങ്ങൾക്ക പ്രചോദനം നൽകിക്കൊണ്ട് ആലുവായിൽവച്ചൊരു സർവ്വമത സമ്മേളനം വിളിച്ചുകൂട്ടിയിരുന്നു.

## ഏകമതപ്രഖ്യാപനം

പൂർണ്ണസത്യം ആവിഷ്കരിച്ച് അനുഭവിയ്ക്കുന്ന ഒരാൾക്ക് മതമൊന്നും പ്രത്യേകിച്ചാവശ്യമില്ല. ഈസത്യത്തെ സാക്ഷാൽക്കരിയ്ക്കാനുള്ള മാർഗ്ഗങ്ങളാണ് എല്ലാ മതങ്ങളും. മാർഗ്ഗങ്ങളെന്ന നിലയിൽ അവയെല്ലാംതന്നെ സത്യത്തിൻെറ അംശംമാത്രമുൾക്കൊള്ളുന്നു. അല്പബോധം എപ്പോഴും കലഹങ്ങൾക്ക് വഴിയൊരുക്കുന്നു.

ഗുരുദേവൻ, തൻെറ ആത്മോപദേശശതകത്തിൻെറ 44 മുതൽ 47 വരെയുള്ള ശ്ലോകങ്ങളിലായി ഇങ്ങനെ പ്രഖ്യാപിയ്ക്കുന്നു:—

"എല്ലാ മതങ്ങളുടേയും സാരം ഒന്നാണ്. പരമസത്യം അറിയാതെ മതസാരങ്ങൾ ഭിന്നങ്ങളാണെന്നു ഭ്രമിച്ച് ആനയെക്കണ്ട കുരുടന്മാരെപ്പോലെ വാദിയ്ക്കുന്നതു കഷ്ടമാണ്. പഞ്ചേന്ദ്രിയജ്ഞാനങ്ങളുടെ അപ്പുറത്തിരിയ്ക്കുന്ന ഈ സത്യത്തെ മഠയന്മാർ യുക്തികൊണ്ടു കണ്ടെത്താൻ ശ്രമിയ്ക്കുന്നതു വിചിത്രംതന്നെ. അവർ തങ്ങളുടെ ജീവിതം അവരറിയാതെതന്നെ വ്യർത്ഥമാക്കുകയാണ് ചെയ്യുന്നതു്. അതുകൊണ്ട് മുമുക്ഷു, ഇക്കൂട്ടരുടെ വലയിലകപ്പെടാതെ മനസ്സിനെ ഈശ്വരോന്മുഖമാക്കേണ്ടതാണ്. പരമസത്യം അനുഭവിച്ചുതന്നെ അറിയേണ്ടതാണ്. സംശയാലുക്കളെല്ലാം മായയുടെ പിടിയിൽപ്പെട്ടിരിയ്ക്കുയാണ്.

'ഒരു മതത്തെ മറെറാരുത്തൻ നിന്ദിയ്ക്കുന്നു. എന്നിട്ട് തൻെറ മതം സ്ഥാപിയ്ക്കാനുള്ള ശ്രമം നടത്തുന്നു. ലോകത്തിൽ ഈ വാദകോലാഹലങ്ങളൊക്കെ ഒരേ ഒരു സത്യത്തെക്കണ്ടെത്താനുള്ള മാർഗ്ഗങ്ങളാണെന്നു വ്യക്തമായറിയുന്നതുവരെ ഈ ഭ്രമം വിടുന്നതല്ല. സത്യം ഒന്നേ പാടുള്ളു. പൂർണ്ണമായ സത്യം കണ്ടെത്തിയവർക്ക് ഒന്നിലും സംശയമോ ആരോടും നിന്ദയോ ഉണ്ടാകുകയില്ല. കാരണം എല്ലാ

മതഭേദങ്ങളും ഒന്നിലേയ്ക്കുള്ള മാർഗ്ഗങ്ങളാണെന്നവർക്ക് നല്ലപോലറിയാം.'

'അദ്വൈതമായ നിലനിൽപ്പ് ഒന്നുമാത്രമാണ് സത്യം. സകല ദ്വൈതമതങ്ങളും ആ സത്യത്തിന്റെ ഭിന്നഭാവങ്ങളാണ്. അതുകൊണ്ടുതന്നെ അവ മാർഗ്ഗങ്ങളാണെന്ന് തെളിയുന്നു. അദ്വൈതം കാണാത്തവർക്ക് സത്യവും അസത്യവും, മാർഗ്ഗവും ലക്ഷ്യവും ദ്വൈതംതന്നെ. അദ്വൈതിയ്ക്ക് ഇവരോട് വിരോധമൊട്ടില്ലതാനും. പരമസത്യം വാദങ്ങൾകൊണ്ടോ യുദ്ധങ്ങൾകൊണ്ടോ അറിയപ്പെടുന്നതല്ല. അത് മനനധ്യാനാദിസാധനാമാർഗ്ഗംകൊണ്ട് സാക്ഷാൽക്കരിച്ചനുഭവിയ്ക്കാനുള്ളതാണ്. ഒരുമതം മറ്റൊന്നിനോടൊരിയ്ക്കലും പൊരുതിജയിയ്ക്കാൻ പോകുന്നില്ല. സ്നേഹവും കാരുണ്യവും സമഭാവനയുമാണ് സത്യമാർഗ്ഗം. ഏകമതം സ്ഥാപിയ്ക്കുകയാണ് വാസ്തവത്തിൽ എല്ലാവരുടേയും ലക്ഷ്യമാകേണ്ടത്. കലഹിയ്ക്കുന്നവരിതു മനസ്സിലാക്കാൻ കൂട്ടാക്കുന്നില്ല. പ്രപഞ്ചസത്യം അദ്വൈതവും അഖണ്ഡവുമാണ്. അതു സാക്ഷാൽക്കരിയ്ക്കുന്നതിനുവേണ്ടിയുള്ള പലനങ്ങളെല്ലാംതന്നെ മാർഗ്ഗങ്ങൾ മാത്രമേ ആകുകയുള്ളു. മാർഗ്ഗത്തെ ലക്ഷ്യമായിത്തെറ്റിദ്ധരിയ്ക്കുന്നതുകൊണ്ടുള്ള കുഴപ്പമാണിതു്. അദ്വയസത്യത്തെ സിദ്ധാന്തപരമായിട്ടെങ്കിലും അംഗീകരിയ്ക്കുന്നയാളിന് മററു മതങ്ങളോട് മാത്സര്യം കാണുകയില്ല. ഒരു ലക്ഷ്യത്തിലെത്താൻ പല മാർഗ്ഗങ്ങളുണ്ടായിരിയ്ക്കുമല്ലൊ.

പ്രപഞ്ചസ്രഷ്ടാവായ ഈശ്വരന്റെ സന്താനങ്ങളെന്നനിലയിൽ ഏകോദര സഹോദരങ്ങളായ മനുഷ്യർക്ക് ഒരു ജാതിയല്ലാതെ പല ജാതിയില്ലെന്നു ഗുരുസ്വാമികൾ സമർത്ഥിച്ചിരിയ്ക്കുന്നു. 'ശ്രീബുദ്ധൻ ഭഗവാൻ ക്രിസ്തു അല്ലാ ശ്രീപരമേശ്വരൻ ശ്രീകൃഷ്ണൻ' എന്നീ പേരോതി പലവിധത്തിൽ ജനങ്ങൾ കീർത്തിയ്ക്കുന്നതു് ജഗന്നിയന്താവായ ഒരേ ഒരു ഭഗവാനെത്തന്നെയാകയാൽ ലോകത്തിലുള്ള മനുഷ്യർക്കെല്ലാംകൂടി ഒരേ ഒരു ദൈവമേയുള്ളു എന്നു് സ്വാമികൾ ഉദ്ബോധിപ്പിയ്ക്കുന്നു.

*            *            *            *            *

## കൃതികൾ

നാണുഗുരുസ്വാമികളുടെ പദ്യകൃതികൾ ഏതാണ്ട് 60 എണ്ണം ഇതുവരെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. കൂടാതെ, 'ചിജ്ജഡചിന്തകം'

'ദൈവചിന്തനം' 'ആത്മവിലാസം' 'ഗദ്യപ്രാർത്ഥന' എന്നീശീർഷകങ്ങളിൽ ചില ചെറിയ ഗദ്യകൃതികളുമുണ്ട്. പദ്യകൃതികൾ ശങ്കരാചാര്യരുടെ കൃതികളോടോ, മഹാകവിത്രയമെന്നപേരുകേട്ട ഉള്ളൂർ, വള്ളത്തോൾ, ആശാൻ എന്നിവരുടെ കൃതികളോടോ, പൂന്താനം, തുഞ്ചത്തു ഗുരുപാദർ തുടങ്ങിയ ഭക്തകവികളുടെ കൃതികളോടോ കിടനിൽക്കുന്നതോ അവയേക്കാൾ മുന്തിനിൽക്കുന്നതോ എന്നു അവ വായിച്ചുമനസ്സിലാക്കിയവർക്ക് തോന്നാതിരിയ്ക്കയില്ല. സംസ്കൃതത്തിലും തമിഴിലും മലയാളത്തിലും സ്വാമിജിയ്ക്ക് അഗാധമായ വൈശാരദ്യമുണ്ടായിരുന്നെന്നു ഈ കവിതകൾ തെളിയിയ്ക്കുന്നു. ഇവ ഹിന്ദുക്കൾക്കെല്ലാവർക്കുമെന്നപോലെ അഹിന്ദുക്കൾക്കുപോലും നിത്യപാരായണത്തിനും, പഠനത്തിനും, ഗവേഷണത്തിനും എന്നല്ലാ - സദാചാരബോധത്തിനും, തദ്വാരാമോക്ഷത്തിനും ഉതകുന്നവയാണ്. ആത്മോപദേശശതകം, അദ്വൈതദീപിക, ദർശനമാല എന്നീകൃതികളിൽ സർവ്വവേദാന്തസിദ്ധാന്തങ്ങളേയും സമഞ്ജസമായി അടക്കിയിട്ടുണ്ട്. ഏതൊരു ജിജ്ഞാസുവിന്റേയും സകല സംശയങ്ങൾക്കും അറുതിവരുത്താനുതകുന്നതാണ് ആധുനികശൈലിയിൽപ്പറഞ്ഞാൽ Enriched Uranium പോലുള്ള ഈ ഊർജ്ജപേടകങ്ങൾ.

*        *        *        *        *

# ഗുരുശിഷ്യബന്ധത്തെപ്പററി

I ചട്ടമ്പിസ്വാമികളുടെ സമാധിസംബന്ധിച്ച് നാണുഗുരുസ്വാമികൾ രണ്ടു ചരമശ്ലോകമെഴുതിയിട്ടുണ്ട്. അതെപ്പററി നാണുഗുരുസ്വാമികളുടെ ശിഷ്യൻ സുഗുണാനന്ദഗിരി എഴുതുന്നു:-

"ഞാൻ നാരായണഗുരുസ്വാമികളുടെ സന്നിധിയിലിരിക്കുമ്പോഴാണ് ചട്ടമ്പിസ്വാമികളുടെ ചരമശ്ലോകം എനിക്കു പറഞ്ഞുതന്ന് എന്നെക്കൊണ്ടെഴുതിച്ചതു്. അതിതാണ്:-

1. 'സർവ്വജ്ഞ ഋഷിരുൽക്രാന്ത-
സ്സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ

2. ലീലയാകാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വപുസ്സമുൽസൃജ്യ
സ്വം ബ്രഹ്മവപുരാ സ്ഥിതഃ"

സർവ്വജ്ഞത്വവും ഋഷിത്വതത്വവും സദ്ഗുരുത്വവും ഒന്നുചേന്ന ചട്ടമ്പിസ്വാമികളുടെ ആത്മാവ് ശുകമാർഗ്ഗത്തിൽക്കൂടെ ഉയൎന്ന് പരാകാശത്തിൽ പരിപൂർണ്ണ കലാനിധിയായി ശോഭിക്കുന്നു എന്നും; കേവലം വിനോദമാത്രനായി കാലംകഴിച്ച് തൻേറതല്ലാത്ത മർത്ത്യശരീരമുപേക്ഷിച്ച് ബ്രഹ്മശരീരം പ്രാപിച്ചിരിക്കുന്നുവെന്നുമാണീ ശ്ലോകങ്ങളുടെ അർത്ഥം.

ഈ മഹാത്മാക്കൾ രണ്ടുപേൎക്കും ഉഭയഥാ ഗുരുത്വമുണ്ടായിരുന്നെന്ന് അവരുടെ മാർഗ്ഗത്തെ പിൻതുടരാൻകഴിഞ്ഞിട്ടുള്ളവരറിഞ്ഞിട്ടുള്ളവരറിഞ്ഞിട്ടുള്ളതാണ്. അതുകൊണ്ട് അന്യരുടെ അദ്ധ്യാസം ഒരുവിധത്തിലും അധിഷ്ഠാനത്തെ സ്പർശിക്കുന്നതല്ലല്ലൊ.

('നാരായണഗുരുദേവകൃതി'കളെന്ന പുസ്തകത്തിൽ ഈ ശ്ലോകങ്ങൾ ചേർക്കാതെ വിട്ടിരിക്കുന്നു.)

II ശ്രീനാരായണഗുരുവിരചിതമായ 'നവമഞ്ജരി'യുടെ ഭൂമികയിൽ അദ്ദേഹം തൻെറ ഗുരുവിനെ—

'ശിശുനാമഗുരോരാജ്ഞാം
കരോമി ശിരസാവഹൻ
നവമഞ്ജരികാം ശുദ്ധീ
കുർവ്വന്ത്വർഹന്തികോവിദഃ

എന്നു സ്മരിക്കുന്നു. ഇതിലെ ശിശുനാമഗുരു 'കുഞ്ഞൻപിള്ള' എന്നു പേരായ ചട്ടമ്പിസ്വാമികളാണ്. (ഈ പദ്യവും വിട്ടിരിക്കുന്നു.)

ശ്രീ നീലകണ്ഠതീർത്ഥപാദരുടെ 'അദ്വൈതപാരിജാതം' 'ശിശുഭഗവത്പഞ്ചകം' എന്നീ കൃതികളിലും ഈ 'ശിശുനാമ' പ്രയോഗം കാണാം.

III 'THE WORD OF THE GURU' എന്ന ഗ്രന്ഥത്തിൽ ഡോ. നടരാജഗുരു 258, 259, 260 എന്നീ പുറങ്ങളിൽ അഞ്ചു ഖണ്ഡികകളിലായി ചട്ടമ്പിസ്വാമികൾ നാണുഗുരുസ്വാമികളുടെ ഗുരുവാണെന്ന് നാണുഗുരുസ്വാമികളോടുതന്നെ ചോദിച്ചു മനസ്സിലാക്കിയിട്ടുണ്ടെന്നു പറഞ്ഞിരിക്കുന്നു.

IV ചട്ടമ്പിസ്വാമികളേയും നാണുഗുരുസ്വാമികളേയും നല്ലതുവണ്ണം നേരിട്ടറിയാൻ കഴിഞ്ഞിട്ടുള്ള ഒരു മുൻ ആയുർവ്വേദ ഡയറക്ടർ ഡോ. കെ. ജി. ഗോപാലപിള്ള തൈക്കാട്ട് ശ്രീകണ്ഠേശ്വരം ഭജനമഠത്തിൽവച്ച്, അന്നവിടെ വിശ്രമിച്ചിരുന്ന ചട്ടമ്പിസ്വാമികളെ കാണാൻവന്ന നാണുഗുരുസ്വാമികളും, താനുംതമ്മിൽ ഈ ഗുരുശിഷ്യബന്ധത്തെപ്പറ്റി നടന്ന സംഭാഷണം ഇങ്ങനെ രേഖപ്പെടുത്തിക്കാണുന്നു:-

നാണുഗുരുസ്വാമികൾ ഡോ. പിള്ളയോട്—"ചട്ടമ്പിസ്വാമികൾ അവിടെത്തന്നെയുണ്ടല്ലൊ, സുഖംതന്നല്ലൊ." ഡോ. പിള്ള: "ഉണ്ട്. സുഖംതന്നെ."

ഡോ. പിള്ള:- "ഉണ്ട്. സുഖംതന്നെ."

നാണുഗുരുസ്വാമികൾ:- "നാം അദ്ദേഹത്തെ കണ്ടിട്ട് വളരെ നാളായി. ഒന്നു കണ്ടുകൂടെയോ"?

ഡോ. പിള്ള:- "അവിടേയ്ക്കു നേരിട്ടുതന്നെ വരുമായിരുന്നല്ലോ. കാണുന്നതിൽ അവിടെ യാതൊരസുഖവുമില്ല.

നാണുഗുരുസ്വാമികൾ:- അവിടുന്നു പലതും നമ്മെസംബന്ധിച്ചു തെററിദ്ധരിച്ചിട്ടുള്ളതായി നാം കേട്ടു. ശരിയാണോ"?

ഡോ. പിള്ള:- "ഒരിയ്ക്കലും സ്വാമി തിരുവടികൾക്കൊരു തെററിദ്ധാരണയുമുള്ളതായിട്ടെനിയ്ക്കു തോന്നിയിട്ടില്ല. ഒരിയ്ക്കൽ ശങ്കരൻതമ്പിയവർകളുടെ നിർബ്ബന്ധപ്രകാരം ഞാനും സ്വാമി തിരുവടികളുംകൂടെ അദ്ദേഹത്തെക്കാണാൻപോയിരുന്നു. സംഭാഷണമദ്ധ്യേ ചട്ടമ്പിസ്വാമികൾ അവിടുത്തെ ഗുരു അല്ലെന്നുംമററും ആയിടെ ഏതോ പത്രത്തിൽക്കണ്ടതായി അദ്ദേഹം സ്വാമികളോടു പറഞ്ഞു. അതിനുത്തരമായി—

"നാണു അതു പറയുകയില്ല. തീക്കട്ടയിൽ എറുമ്പരിയ്ക്കുമോ" എന്നാണ് ചട്ടമ്പിസ്വാമി തിരുവടികൾ മറുപടി പറഞ്ഞത്.

ഡോ. പിള്ള:- ''അതിന്റെ പരമാൎത്ഥമൊന്നറിവാൻ എനിയ്ക്കും വളരെ ആഗ്രഹമുണ്ട്.''

നാണുഗുരുസ്വാമികൾ:- ''അച്ഛനെ അച്ഛനല്ലെന്നാരെങ്കിലും പറയുമോ''?

ഇത്രയും പറഞ്ഞുകൊണ്ടുനില്ക്കുമ്പോൾ തൈക്കാട്ടേയ്ക്കുപോകാൻ വണ്ടിവന്നു. ഡോ. പിള്ളയും നാണുഗുരുസ്വാമികളും വണ്ടിയിൽ കയറി താമസസ്ഥലത്തെത്തി ചട്ടമ്പിസ്വാമികൾ കിടക്കുന്ന മുറിയുടെ വരാന്തയിൽ 'നാണുഗുരുസ്വാമികളെ നിൎത്തിയിട്ട" ഡോ. പിള്ള അകത്തുചെന്നു വിവരമറിയിച്ചു.

"നാണുവോ – എവിടെ—എവിടെ" എന്നുപറഞ്ഞ് ചട്ടമ്പിസ്വാമികൾ കട്ടിലിൽനിന്നും ചാടിയെണീററ് വരാന്തയിലേയ്ക്കു വന്നു. ചട്ടമ്പിസ്വാമികളെ കണ്ടമാത്രയിൽ നാണുഗുരുസ്വാമികൾ സാഷ്ടാംഗം നമസ്കരിച്ച് ചട്ടമ്പിസ്വാമിയുടെ പാദങ്ങളിൽ തല മുട്ടിച്ചുകഴിഞ്ഞു. "ഛീ ഛീ, അവിടെയെല്ലാം പൊടിയല്ലയോ"

എന്നു ചട്ടമ്പിസ്വാമികൾ പറയുകയും, തന്റെ രണ്ടു കൈകളും നാണുഗുരുസ്വാമികളുടെ ശിരസ്സിൽവച്ച് എന്തോ മന്ത്രിക്കുകയുംചെയ്തു. നാണുഗുരുസ്വാമികൾ ഉടൻ എഴുന്നേററു. ഈയൊരുഘട്ടം ഇപ്പോഴത്തെ ഗുരുശിഷ്യന്മാർ കാണേണ്ടതുതന്നെയാണ് എന്ന് ഡോ. പിള്ള എഴുതുന്നു.

**V** ഈ വിഷയത്തെപ്പററി പത്രപംക്തികളിൽ വാദപ്രതിവാദങ്ങൾ നടന്നിരുന്നകാലത്ത്, കൊല്ലവർഷം 99-ാംമാണ്ട് മീനം 13-ാംതീയതി ശ്രീ പ്രാക്കുളം പരമേശ്വരൻപിള്ളയുടെ വീട്ടിൽവച്ച് പന്നിശ്ശേരി നാണുപിള്ളയും നാണുഗുരുസ്വാമികളുംതമ്മിൽ ഒരു സംഭാഷണംനടന്നു. അന്ന് ശരീരാസ്വാസ്ഥ്യംമൂലം ചട്ടമ്പിസ്വാമികളും അവിടെ വിശ്രമിക്കുന്നുണ്ടായിരുന്നു. കൂടാതെ, തീർത്ഥപാദപരമഹംസസ്വാമികൾ, കരുവാ കൃഷ്ണനാശാൻ, കൊററിനാട്ടു നാരായണപിള്ള എന്നിവരുമുണ്ടായിരുന്നു. ഇവരുടെ സംഭാഷണം പന്നിശ്ശേരി നാണുപിള്ളയുടെ ഡയറിയിൽ ഇങ്ങനെ രേഖപ്പെടുത്തിക്കാണുന്നു:

**പന്നിശ്ശേരി:-** അവിടുത്തെ ഗുരുവിഷയത്തിൽ അഭിപ്രായവ്യത്യാസം കാണുന്നു. ഗുരു ശ്രീ ചട്ടമ്പിസ്വാമികൾതന്നെയല്ലേ?

**നാണുഗുരുസ്വാമി:-** അതെ. അതിനഭിപ്രായവ്യത്യാസമെന്താണ്?

**പന്നിശ്ശേരി:-** കുമാരനാശാനും മററും തൈക്കാട്ടയ്യാവെന്നെഴുതിക്കാണുന്നു.

**നാണുഗുരുസ്വാമി:-** ആ അഭിപ്രായം അവർക്കല്ലേ? അതു സാരമില്ല.

(ഇവർതമ്മിലുള്ള—ഗുരുസ്വാമിയും കുമാരനാശാനും—ബന്ധത്തിന്റെ തനിനിറം കാണുക—അതേസമയം ഗുരുത്വത്തെ തൊട്ടു സംസാരിക്കുമ്പോൾ നാണുഗുരുസ്വാമികൾക്ക് നീറിപ്പിടിക്കുന്നതും കാണുക. ചട്ടമ്പിസ്വാമികൾ ചൊടിച്ചതും കണ്ണുതുറന്നുകാണുക.)

**പന്നിശ്ശേരി:-** "ശിശുനാമഗുരോരാജ്ഞാം എന്നു തുടങ്ങുന്ന ചട്ടമ്പിസ്വാമികളെപ്പററിയുള്ള ശ്ലോകങ്ങൾ അവിടുന്നല്ലേ എഴുതിയതു""?

നാണുഗുരുസ്വാമികൾ:- അതെ.

VI ശ്രീ ചട്ടമ്പിസ്വാമികൾ നടുക്കും ശിഷ്യപ്രധാനികളായ ശ്രീനാരായണഗുരുസ്വാമികളും ശ്രീ തീർത്ഥപാദപരമഹംസസ്വാമികളും ഇരുവശത്തുമിരുന്ന് ഒരു ഫോട്ടോ എടുത്തതും ഈ സംഭാഷണം നടന്നദിവസംതന്നെയായിരുന്നു. ഇതെപ്പററി ,മൂലൂർ' എഴുതിയ പദ്യം നോക്കുക:

നേരേനടുക്ക ഗുരുപാദരിടംവലം തൻ
പേരാൻശിഷ്യരിരുമട്ടിലിരുന്നു നന്നായ്
തോരാതെ ബാഷ്പനിരയോടു നമുക്കു കണ്ടി-
ങ്ങാരാൽ നമിപ്പതിനുടൻ പടമൊന്നെടുത്തു.



VII ശ്രീനീലകണ്ഠതീർത്ഥരുടെ 'ദേവാർച്ചാപദ്ധതി'യുടെ ഉപോദ്ഘാതത്തിൽ ശ്രീ ചട്ടമ്പിസ്വാമികളെഴുതിയിരിക്കുന്നു:—

'യോഗജ്ഞാനപാരംഗമരായ്', യോഗജ്ഞാന പ്രമേയങ്ങളെ സമ്പ്രദായരീത്യാഗ്രഹിക്കുകയും പരിശീലിക്കുകയും ചെയ്തു് ആ

നന്ധപദത്തിലെത്തുന്നതിനു് അനേകസംവൽസരക്കാലം എന്നോടു കൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരു . . . . . . .
എന്നും—

VIII 1088ൽ ചട്ടമ്പിസ്വാമികൾ ബ്രഹ്മാനന്ദസ്വാമികളുടെ (ശിവഗിരി) ശിഷ്യന്മാർക്കയച്ച ഒരു കത്തിൽ—

'ഞാനും, മുൻപു് യോഗജ്ഞാനവിഷയത്തിൽ എന്റെ ശിഷ്യനായിരുന്ന നാണുഗുരു . . . . . .' എന്നും—

IX ''നാണുകരുവിൻ കരുനായർ ജ്ഞാനികൾ
പൂണം തിലകർ അരുജ്ഞാനിയർ ഇവർ
പൂതലത്തെ'' എന്നു് ടി. ലക്ഷ്മണൻപിള്ളയും;

X ''ശ്രീനാരായണഗുരുവും ഗുരുവാക്കി
മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം''
എന്നു് സരസകവി മൂലൂരും;

XI ''ഏതിൽനിന്നെരിതിരിയൊന്നു
കൈക്കൊണ്ടൂതമോ—
ഭീതരാം പ്രജകളെ നേർവഴി കാട്ടീവോൻ
ആ മഹാമണിദീപമക്ഷികൾക്കലക്ഷ്യമാം
ധാമത്തിലുടൻചേർന്നല്ലോ ശ്രീനാരായണസ്വാമിൻ'
എന്നു് മഹാകവി വള്ളത്തോളും;

XII ശ്രീനാരായണഗുരുശിതി
ഗളയതിവര ശിഷ്യമുഖ്യനതപാദം
പരമസമാധിഗതം ശ്രീ
ശിശ്ലനാമകയോഗിതം സദാനൗമി
എന്നു് മഹാവൈദ്യൻ എസ്സ്. രവിവർമ്മത്തമ്പാനും;

XIII വാരാളും ഭാസ്സു് നാരായണഗുരുവ—
ര്യാദി ശിഷ്യാഗ്രഗണ്യ—
ന്മാരാം ദീപങ്ങളിൽ ചേർത്തിരുൾ
നികരമൊഴിച്ചാദിമൂലസ്വതായാം.'
എന്നു് ചേർത്തല കെ. പി. ശാസ്ത്രികളും;

XIV 'പണ്ഡിതതീർത്ഥസ്വാമി ശാന്തനാം നാണുഗുരു
പ്രാസംഗികാഗ്രേസരൻ പരമഹംസ സ്വാമി
ഇങ്ങനെ മുഖ്യ ശിഷ്യ വിശുദ്ധി ത്രിവേണിയെ —
യിങ്ങവതരിപ്പിച്ചതേതൊരു മഹാഗിരി'

എന്നു് ലേഖകന്റെ മാതുലനായ ശ്രീ ടി. ആർ. അനന്തക്കറുപ്പും മററും മററും സമർത്ഥിച്ചിരിയ്ക്കെ നാണുഗുരുസ്വാമികളുടെ ഗുരു ചട്ടമ്പിസ്വാമികളല്ലെന്നു് സ്ഥാപിക്കാൻ ചിലർ പലപ്പോഴായിട്ടെങ്കിലും ശ്രമിക്കാതിരുന്നിട്ടില്ല; ഇരിയ്ക്കുന്നുമില്ല.

മററുള്ളവർ എന്തൊക്കെത്തന്നെ വിചാരിച്ചാലും, പറഞ്ഞാലും-എഴുതിയാലും, എത്ര കൊട്ടിഘോഷിച്ചാലും ഇതേപ്പററി ശ്രീ ചട്ടമ്പിസ്വാമികൾ തന്റെ ഗുരുവാണെന്നു നാണുഗുരുസ്വാമികളും, നാണുഗുരുസ്വാമികൾ തന്റെ പ്രഥമശിഷ്യനാണെന്നു് ചട്ടമ്പിസ്വാമികളും രേഖപ്പെടുത്തിയിരിയ്ക്കുന്ന സ്ഥിതിയ്ക്കു് ഇതിൽ തർക്കത്തിനെന്തവകാശമിരിയ്ക്കുന്നു? **ശ്രീനാരായണ ഗുരുദേവന്റെ 'ഗുരുത്വത്തെ' ചോദ്യംചെയ്യാൻ മുതിരുന്നവർ അതുവഴി ചട്ടമ്പിസ്വാമികളുടെ 'ലഘുത്വ'ത്തെ സ്ഥാപിയ്ക്കാനാണോ ഒരുമ്പെടുന്നതു്?'** ഇങ്ങനെയുള്ളവർ ഒന്നുകിൽ അജ്ഞത, അല്ലെങ്കിൽ ദുരഭിമാനം, അതുമല്ലെങ്കിൽ അപകർഷതാബോധം, അതുമല്ലെങ്കിൽ താൻ പറയുന്നതെന്താണെന്നു് തനിയ്ക്കുതന്നെ നിശ്ചയമില്ലാത്ത ഒരു മാനസികാവസ്ഥ ഇതിൽ ഏതെങ്കിലും ഒന്നോ, രണ്ടോ, അതിൽകൂടുതലോകൊണ്ടു് ഒരു വെറും ഡീക്കപറഞ്ഞുപോയതാണെന്നു സാമാന്യബുദ്ധിയുള്ളവർക്കു് മനസ്സിലാക്കാനുള്ളതേയുള്ളു. അവർക്കു നല്ല ബുദ്ധികൊടുക്കാൻ ദൈവത്തോടു പ്രാർത്ഥിയ്ക്കാം.

ശ്രീനാരായണഗുരുദേവനെ വെറും ഒരീഴവ ഗുരുവെന്നുകിഴിഞ്ഞു് സവർണ്ണരിൽ പലരും, തങ്ങൾക്കുമാത്രമവകാശപ്പെട്ട ഈഴവവംശജനും ലോകഗുരുവുമെന്നു് ഈഴവരിൽ ചിലരും കരുതുന്നതാണു് കഷ്ടാൽകഷ്ടതരം.

അദ്ദേഹത്തിന്റെ ഉപദേശങ്ങളെ വാഴ്ത്തുന്നവരും പ്രചരിപ്പിയ്ക്കുന്നവരും ധാരാളമുണ്ടെങ്കിലും, അനുഷ്ഠിയ്ക്കുന്നവരുടെ എണ്ണം വളരെ കുറവാണെന്നതാണു് അതിലും കഷ്ടതരം!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# ഗ്രന്ഥകാരന്റെ മറ്റു കൃതികൾ

1. വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ
2. The Ancient Land of Kerala
   — A free translation of Chattambiswami's Pracheena Malayalam
3. ഭക്തി

അച്ചടിയിൽ

## ലഘു വിജ്ഞാനകോശം

മഹാഗ്രന്ഥങ്ങളുടേയും അപൂർവ്വഗ്രന്ഥങ്ങളുടേയും ഒരു സമാഹാരം :

- ഭജഗോവിന്ദം
- ഗീതാസാരം
- ശ്രീ മഹാഭാഗവതസാരം
- ശ്രീരാമകൃഷ്ണവചനാമൃതം രണ്ടു ഭാഗങ്ങളുടേയും സാരം
- സ്വാമി വിവേകാനന്ദന്റെ ജ്ഞാനയോഗസാരം
- ബ്രഹ്മസൂത്രഭാഷ്യസാരം
- സുഭാഷിതരത്നാകരം
- തീർത്ഥപാദപരമഹംസസ്വാമിയുടെ ജീവചരിത്രത്തിൽനിന്നു്
- ചരിത്രസമുച്ചയത്തിൽനിന്നു്
- ശബ്ദതാരാവലിയിൽനിന്നു്
- സുശ്രുതസംഹിതയിൽനിന്നു്
- ഇന്ത്യയിലെ പ്രധാന തീർത്ഥങ്ങൾ
- രാമചരകന്റെ ഊർജ്ജപ്രവാഹ ചികിത്സാസമ്പ്രദായം
- ,, ന്റെ Auto Suggestion — Hypnotism
- ആർഷപരമ്പരയിൽനിന്നു്
- മഹാഭാരതകാലത്തെ ഇന്ത്യയുടെ ഭൂപടവും അന്നത്തെ രാഷ്ട്രങ്ങളുടെ പേരുകളും സ്ഥാനങ്ങളും
- കുറിയ്ക്കുകൊള്ളുന്ന 800 പ്രയോഗങ്ങൾ Etc. Etc.